

# ദേവസഹായംപിള്ള ചരിത്രം.

കോട്ടാർ രൂപതയുടെ മെത്രാനായ നിതാന്തവന്ദ്യ ദിവ്യശ്രീ ഡാക്ടർ ലാറൻസ് പെരയിരാ തിരുമനസ്സിലെ പട്ടാഭിഷേകസ്മാരകമായ് അച്ചടിച്ചു പ്രസിദ്ധീകരിക്കുന്നതു്

എ. മാതാവടിയാൻ.

ST. JOSEPH'S HIGH SCHOOL, TRIVANDRUM.

1106.

ഒന്നാംപതിപ്പ് കാപ്പി ൧൦൦൦

"സിററിപ്രസ്സ്" തിരുവനന്തപുരം.

വില ചക്രം 14.

 അപേക്ഷിക്കേണ്ടും വിലാസം

മാനേജർ, "സിററിപ്രസ്സ്" തിരുവനന്തപുരം.






*Nihil obstat*

REV: FR. J. P. REBEIRA

Imprimatur

† FR: ALOYSIUS MARIA BENZIGER.
BISHOP OF QUILON.

3rd December 1930.
QUILON.



HIS EXCELLENCY

Right Rev. Lawrence Pereira, D. D.,

BISHOP OF KOTTAR.



ഈ. മ. യൗ.

# സമർപ്പണം

നവകോട്ടാർ രൂപതയുടെ പ്രഥമദേശീയമെത്രാനായഭിഷേകം ചെയ്യപ്പെട്ട നിതാന്തവന്ദ്യദിവ്യശ്രീ ഡാക്ടർ ലാറൻസ് പെരയിരാ തിരുമനസ്സിലെ പട്ടാഭിഷേകസ്മാരകമായ്, അവിടത്തെ തൃപ്പാദകമലങ്ങളിൽ ഈ ചെറുപുസ്തകത്തെ ഭക്ത്യാദരപൂർവ്വം സമർപ്പിച്ചുകൊള്ളുന്നു.

എന്നു്, അവിടത്തെ വിനീതദാസൻ;

ഗ്രന്ഥകർത്താ.

# അവതാരിക.

ലോകൈകഗുരുവായ ശ്രീയേശു ലോകാവതാരം ചെയ്തതു മാനുഷപരിത്രാണനത്തിനായിരുന്നു. തന്റെ ദിവ്യപരമബലിയാൽ അക്കാൎയ്യം നിൎവ്വഹിച്ചുവെങ്കിലും, ഓരോരുത്തരിലും അതു ഫലപ്രദമാകുന്നതിനു് ഓരോരുത്തന്റെയും സഹകരണവും പ്രയത്നവും അവശ്യാവശ്യമാകുന്നു. മനുഷ്യസഹായം കൂടാതെ മനുഷ്യനെ സൃഷ്ടിച്ച ദൈവം, മനുഷ്യനെ രക്ഷിക്കുന്ന കാൎയ്യത്തിൽ അവന്റെ സഹകരണം നിൎബ്ബന്ധമായ് സ്ഥാപിക്കുകയാണു ചെയ്തതു്. "എന്റെ പിന്നാലെ വരുവാൻ ഇച്ഛിക്കുന്നവൻ, തന്നെത്താൻ ത്യജിച്ചു, തന്റെ കുരിശും വഹിച്ചു എന്നെ അനുഗമിക്കട്ടെ"യെന്നുച്ചരിച്ച വചനങ്ങളിൽ നിന്നും വെറും വിശ്വാസം മാത്രം രക്ഷയ്ക്കു മതിയാകുന്നില്ലയെന്നു തെളിയുന്നുണ്ടല്ലൊ. അദ്ദേഹം വെട്ടിത്തെളിച്ച വഴിയെ നടന്നു, ജീവിതസമരം നടത്തി, വിജയപതാക കരഗതമാക്കിയവൎക്കേ ക്രിസ്തുവിന്റെ രാജ്യത്തിൽ പ്രവേശം സിദ്ധിക്കുകയുള്ളൂ.

ലോകം ഒരു മഹായുദ്ധക്കളമാണു്. മനുഷ്യജീവിതം സമരവുമത്രെ. ജനിക്കുന്നവരെല്ലാം ഈ സമരത്തിൽ ഏൎപ്പെടാതെ ഗത്യന്തരമില്ല. ക്ഷണഭംഗുരവും താല്ക്കാലികവുമായ കീൎത്തി നേടുന്നതിനു എത്രപേർ സ്വജീവനെ ബലികഴിക്കുന്നു. സ്വരാജ്യാഭിമാനത്തെ പാലിക്കുന്നതിനും പുലൎത്തുന്നതിനുമെന്നു സ്വയം അഭിമാനിച്ചുകൊണ്ടു ഘോരയുദ്ധത്തിലേൎപ്പെട്ടു വിജയം നേടുക

ർയാ മരണമടയുകയോ ചെയ്യുവരുടെ പേരിനെ കീർത്തിക്കുന്ന എത്രയൊ സ്തംഭങ്ങൾ ലോകർ സ്ഥാപിക്കുന്നു. അവരുടെ ജീവിതകൃത്യങ്ങളെ ഘോഷിക്കുന്ന പ്രസിദ്ധീകരണങ്ങൾ അനന്തരഗാമികളുടെ അനുകരണത്തിനും പ്രോത്സാഹത്തിനുമായി ധാരാളമുണ്ടു്.

ഭൌതികലോകത്തിലെന്നപോലെ അദ്ധ്യാത്മികലോകത്തിലും വീരാത്മാക്കൾ ഉണ്ടു്. ആദ്ധ്യാത്മികശക്തികളോടെതിർത്തു്, ദുരാശകളെ അമർത്തി, ആത്മാവിലുള്ള ദിവ്യപ്ലായമിനു മാലിന്യം തട്ടാതെ ആത്മീയസമരം നടത്തി, പീഡകൾ അനുഭവിച്ചു്, ക്രൂരമരണം കൂടി സന്തോഷമെ വരിച്ചു്, സത്യത്തിനും നീതിക്കും സാക്ഷിത്വം വഹിച്ചു, ലോകരംഗത്തിൽ നിന്നു അന്തർദ്ധാനം ചെയ്യുവർ ആദ്യത്തെ കൂട്ടരേക്കാൾ ശ്രേഷ്ഠപദവിയ്ക്കർഹന്മാരെന്നുള്ളതിനു ഇരുപക്ഷമില്ലല്ലോ.

ഈ വർഗ്ഗക്കാരിൽപെട്ട ഒരാളാണു് പ്രസ്തുതചരിത്രകാരനായ ദേവസഹായംപിള്ള. ധർമ്മരാജ്യനിവാസിയും, ഒരു സവർണ്ണഹിന്ദുവും, ഒരു ഉദ്യോഗസ്ഥമേധാവിയുമായിരുന്ന നീലകണ്ഠപ്പിള്ള എങ്ങിനെ ദേവസഹായംപിള്ളയായിത്തീർന്നെന്നു വിചാരിച്ചതിശയിച്ചേക്കാം. നന്മ തിന്മയെ വിവേചിച്ചറിയുന്നതിനുള്ള വിശേഷബുദ്ധിശക്തി ഓരോ മനുഷ്യനും ദൈവം നൽകിയിട്ടുണ്ടു്. ലോകത്തിൽ ജീവിച്ചു്, ലോകവ്യവഹാരങ്ങളിൽ പെട്ട, 'ലോകമെ ശരണം' എന്നു കരുതി ജീവിക്കുന്ന പലരുടെയും ബുദ്ധി,മങ്ങൽ മയമായിഭവിക്കുന്നതിനാൽ നിശ്ചിത അന്ത്യപ്രാപ്തിക്കവശ്യംവേണ്ടിയ സത്യമതാന്വേഷണം ചെയ്യാതെ ജീവിതം കഴിച്ചുവരുന്നു. ചിലർ പൂർവികന്മാ

രുടെ മാമൂലിനെ പാടെ ബലമായിപ്പിടിച്ചുകൊണ്ടു ദുരഭിമാനത്തിനു സർവ്വവും ബലി ചെയ്യുന്നു. അനേകർ അവരുടെ ആത്മാവിന്റെ ദിവ്യതോന്നലിനു വശം വദരാകാതെ, ലോകസ്ഥാനമാനം നഷ്ടപ്രായമായിപ്പോകുമെന്ന ഏകഭയം കാരണത്താലൊ, പീഡകൾ സഹിക്കേണ്ടിവരുമെന്നതിനാലൊ, അബദ്ധത്തിൽ നിന്നു മാറാതെയിരിക്കുന്നു. ഇവരാരും തന്നെ സൃഷ്ടിതാവിന്റെ ഉദ്ദേശം പോലെ ജീവിക്കുന്നെന്നു പറഞ്ഞുകൂടാ.

എന്നാൽ നമ്മുടെ ചരിത്ര പുരുഷൻ ഹിന്ദുമതത്തിൽ പിറന്നു, ഹിന്ദു പരിസരങ്ങളിൽ ജീവിച്ചു, ഹിന്ദുമതഗ്രന്ഥങ്ങളെ നല്ലപോലെ അഭ്യസിച്ചു, ഹിന്ദു രാജധാനിയിൽ ഏററവും ഉയർന്ന ഉദ്യോഗം ലഭിക്കത്തക്ക നിലയിൽ ജീവിച്ചിരുന്ന ഒരാളായിരുന്നു. പരിസരങ്ങൾ സർവ്വപ്രകാരേണ പ്രാതികൂല്യങ്ങളായിരുന്നിട്ടും, ക്രിസ്ത്യാനികളും ക്രിസ്തുമതതത്വങ്ങളുമായിപരിചയപ്പെടുന്നതിനു സംഗതിയായതോടെ, അവ അയ്യാളുടെ ഗാഢമായ ചിന്തയ്ക്കു വിഷയീഭവിക്കുകയും, തൽഫലമായി ഏകസത്യമതം കത്തോലിക്ക മതമാണെന്നു ഗ്രഹിച്ചു, അതിനെ താമസംവിനാ സ്വീകരിക്കുകയും ചെയ്തു. ആ നിശ്ചയത്തിൽ നിന്നും അദ്ദേഹത്തിന്റെ മനസ്സു അകററുന്നതിനു ബന്ധുമിത്രാദികൾ, പുരോഹിതർ, ഗവർമ്മെന്റധികാരികൾ, ഒന്നുചേർന്നു വലിയ പ്രയത്നം ചെയ്തുവെങ്കിലും, “നീതിയെ പ്രതിപാടുപെടുന്നവർ ഭാഗ്യവാന്മാർ; ക്ഷമയിൽ നിങ്ങളുടെ ആത്മാവിനെ സൂക്ഷിച്ചുകൊള്ളുവിൻ, അന്ത്യംവരെ സ്ഥിരമായി നില്ക്കുന്നവനെ രക്ഷയുള്ളൂ” എന്നുള്ള ദിവ്യ ഗുരുവിന്റെ ദിവ്യ

വാക്യങ്ങളെ അനുനിമിഷം അനുസ്മരിച്ചു്, സർവ്വപീഡകളും സഹിച്ചു്, യേശുവിനെ പ്രതിസത്യത്തിനു സാക്ഷ്യം വഹിച്ചു, ക്രൂരമരണം സസന്തോഷം വരിക്കുകയാണു ചെയ്തതു്.

ദൈവവിശ്വാസം ക്ഷയിച്ചും, മതനിഷ്പക്ഷത വർദ്ധിച്ചും വരുന്ന ഈ കാലഘട്ടത്തിൽ ഈ മഹാത്മാവിന്റെ ജീവചരിത്രപാരായണം ദുരഭിമാനത്തെ ആസ്പദമാക്കി സത്യമതാവലംബത്തിൽ നിന്നും മനഃപൂർവ്വം അകന്നിരിക്കുന്ന കേരളീയ സഹോദരങ്ങൾക്കു ഗുണപ്രദമായിരിക്കും. 'ദൃഷ്ടാന്തം പ്രസംഗത്തേക്കാൾ ഫലപ്രദമാണല്ലോ' ഇത്തരത്തിലുള്ള ഒരു ചരിത്രഗ്രന്ഥം എഴുതിയ വിദ്വാൻ എ. മാതാവടിയാനവർകളെ എത്രതന്നെ അനുമോദിച്ചാലും അധികമാവുകയില്ല.

ഒരു തികഞ്ഞ ദേശാഭിമാനിയും ഭാഷാനിപുണനും ചരിത്രസ്നേഹിയുമായ ശ്രീമാൻ മാതാവടിയാനവർകൾ ഈ ഗ്രന്ഥനിർമ്മാണത്തിൽ വളരെ ബുദ്ധിമുട്ടിയിട്ടുണ്ടെന്നു എനിക്കറിയാം. വളരെ സ്ഥലങ്ങൾ ചുററി, പല ഏടുകൾ പരിശോധിച്ചു, വിസ്മൃതിയടഞ്ഞിരുന്ന പല ഐതിഹ്യങ്ങളും തെരിഞ്ഞെടുത്തു്, ചരിത്ര പുരുഷന്റെ സ്ഥലകാലപരിചയക്കാരെ നേരിട്ടു കണ്ടു പര്യന്വേഷണം നടത്തി, പടങ്ങളെടുത്തു് ചിത്രഗ്രന്ഥത്തെ ശാസ്ത്രീയ രീതിയിൽ നിർമ്മിക്കുന്നതിനു വളരെ പരിശ്രമിച്ചിട്ടുണ്ടെന്നു ഈ പുസ്തകത്തെ ഒരാവൃത്തി വായിക്കുന്നവർക്കു എളുപ്പത്തിൽ ഗ്രഹിക്കാവുന്നതാണു്.

ജീവചരിത്രഗ്രന്ഥങ്ങൾ, പ്രത്യേകിച്ചും പുണ്യാത്മാക്കളുടെ ജീവചരിത്രങ്ങൾ, മലയാള ഭാഷയ്ക്കു ഇന്നും

ഒരു വലിയ ന്യൂനത തന്നെയാണു്. സാഹിത്യത്തിൽ ജീവചരിത്രഗ്രന്ഥങ്ങൾക്കു ഒരു പ്രധാന സ്ഥാനമാണു നൽകിയിട്ടുള്ളതു്. ലോകജീവികളായ പണ്ഡിതപാമരന്മാൎക്കു ഒന്നുപോലെ ഉപകാരപ്രദമായിട്ടുള്ളവ ജീവചരിത്രങ്ങളാണു്. പാശ്ചാത്യ ചിന്തകന്മാരിലും സാഹിത്യകാരന്മാരിലും അദ്വിതീയനായ ഒരാൾ ഇങ്ങിനെയാണ് അഭിപ്രായപ്പെട്ടിരിക്കുന്നതു്. "മനുഷ്യരുടെ സാധാരണ ജീവിതത്തിന്റെ സകല കലകളിലും വച്ചു ആവശ്യമുള്ള ഒന്നു ജീവചരിത്രമാണു്." പ്രഖ്യാത ആംഗ്ലകവിയായ റോബർട്ടുസതെ "എന്റെ ചിന്തകൾ പുരാതന്മാരോടുകൂടിയാണു്. അവരോടു കൂടി ദീർഘാതീതകാലങ്ങളിൽ ഞാൻ വാസം ചെയ്യുന്നു. അവരുടെ സൽകൃത്യങ്ങളെ ഞാൻ സ്നേഹിക്കുന്നു, അകൃത്യങ്ങളെ ഞാൻ ദ്വേഷിക്കുന്നു. എന്നു മാത്രമല്ല അവരുടെ ആശാത്രാസങ്ങളിൽ പങ്കുകൊള്ളുകയും, അവരുടെ പഠനകളിൽ നിന്നു വിനയാന്വിതം ഉപദേശം തേടുകയും നേടുകയും ചെയ്യുന്നു" എന്നു പ്രസ്താവിച്ചിരിക്കുന്നു. വി: അഗസ്റ്റിൻ പറയുന്നതു് "വേദസാക്ഷികളുടെ ഘോഷങ്ങൾ വേദസാക്ഷിത്വത്തിലേക്കുള്ള പ്രേരണകളാണു്. ആഘോഷിക്കുന്നതിനു സന്തോഷമുള്ളതു അനുകരണത്തിനും ഉത്സാഹമുള്ളതായിരിക്കും" എന്നാണു്. ആദ്ധ്യാത്മികവും സാമുദായികവുമായ ജീവിതം വിജയപരമായി നയിക്കുന്നതിനു ആശയുള്ള മനുഷ്യനു മറ്റൊരുവന്റെ വിജയപരാജയ സുഖദുഃഖ സമ്മിശ്രമായ ജീവിതശ്രവണം പോലെ ഹൃദ്യമായി മറ്റെന്താണുള്ളതു്? ആകയാൽ ജ്ഞാനവിജ്ഞാനസമ്പന്നമായ ഏതു ഭാഷാസാഹിത്യത്തിലും യഥാർത്ഥ ജീവിതകഥകൾ ഇതരഗ്രന്ഥങ്ങളെ അപേക്ഷിച്ചു സമൃദ്ധങ്ങളായിരിക്കേണ്ടതാണു്.

പ്രസ്തുത ഗ്രന്ഥകർത്താവു പദ്യഗദ്യകൃതികൾ പറയത്തക്ക നിലയിൽ ഒന്നും പ്രസിദ്ധപ്പെടുത്തിയിട്ടില്ലെങ്കിലും, എഴുത്തിൽ സാമർത്ഥ്യം കുറച്ചുണ്ടെന്നു ഇതിൽ കാണുന്ന പരിപാകം കൊണ്ടു വിശദമാകും. ഗ്രന്ഥകർത്താവിന്റെ ചിരപരിശ്രമ ഫലമായിപ്പിറന്നിട്ടുള്ള ഈ കടിഞ്ഞൂൽ സന്താനത്തെ സഹൃദയ സമക്ഷം അവതരിപ്പിക്കുന്നതിനു സൌകര്യം ലഭിച്ച ഞാൻ ഭാഗ്യവാൻ തന്നെ. ഈദൃശം സാമർത്ഥ്യവും സൌകര്യവുമുള്ളവരെ പ്രോത്സാഹിപ്പിക്കേണ്ടതു ഇന്നും മതസംബന്ധമായ ഈ ദൃശഗ്രന്ഥ ദൌർല്ലഭ്യമുള്ള നമ്മുടെ . കേരള കത്തോലിക്കസഭയോടു പ്രതിപത്തിയുള്ളവരുടെ പ്രത്യേക കർത്തവ്യമാണെന്നു അനുസ്മരിപ്പിച്ചുകൊണ്ടും, അനുഗ്രഹീത വിദ്വാനായ ഗ്രന്ഥകാരനു അഖില വിജയാശംസചെയ്തുകൊണ്ടും, ചരിത്ര പുരുഷനായ മഹാത്മാ ദേവസഹായംപിള്ള താമസംവിനാസിദ്ധനാമം ധരിച്ചു, വേദസാക്ഷിയായ്* പ്രഖ്യാപനം ചെയ്യപ്പെട്ടു കാണുവാൻ സകല ദേശാഭിമാനികളും പ്രാർത്ഥിക്കുവാൻ ബാദ്ധ്യരാണെന്നു ഉൽബോധിപ്പിച്ചുകൊണ്ടും, ഈ ഓമനഗ്രന്ഥത്തെ സഹൃദയ സമക്ഷം സസന്തോഷം അവതരിപ്പിച്ചുകൊള്ളുന്നു.

St. Joseph's Church,<br>Contonment, Trivandrum.<br>26th February, 1931.

Rv. Fr: Antony Pereira, B. A.

# മുഖവുര

മനുഷ്യർ ജ്ഞാനസമ്പാദനത്തിനായി ഭഗീരഥപ്രയത്നം ചെയ്യുന്നു. ഇതിന്റെ ഫലമായി അവർ ലോകത്തിൽ രണ്ടു വിധത്തിലുള്ള അറിവു സമ്പാദിക്കുന്നുണ്ടു്. ഒന്നാമത്തേതു് സൃഷ്ടിയെക്കുറിച്ചുള്ള അറിവും, രണ്ടാമത്തേതു് സൃഷ്ടികർത്താവിനെക്കുറിച്ചുള്ള അറിവുമാകുന്നു. സൃഷ്ടിയെക്കുറിച്ചുള്ള അറിവിന്നു് വിജ്ഞാനമെന്നും, സൃഷ്ടികർത്താവിനെക്കുറിച്ചുള്ള അറിവിന്നു് ജ്ഞാനമെന്നും പറയപ്പെടുന്നു. ജ്ഞാനം സത്യവും സനാതനവുമാകുന്നു. സത്യമാണെന്നുള്ള മിഥ്യാബോധത്തോടുകൂടി മനുഷ്യർ പലതും ഗ്രഹിക്കുന്നുണ്ടു്; എന്നാൽ അവയെല്ലാം സത്യ മല്ല. സത്യാസത്യ സമ്മിശ്രമായ ഈ ലോകത്തിൽ സത്യമിന്നതാണെന്നറിഞ്ഞനുസരിക്കുന്നതാണു് സാക്ഷാൽ ജ്ഞാനമെന്നു പറയപ്പെടുന്നതു്. "എല്ലാമനുഷ്യരും രക്ഷപ്പെടുന്നതിന്നും, സത്യമിന്നതാണെന്നറിയുന്നതിന്നു് ആവശ്യമുള്ള ജ്ഞാനം സമ്പാദിക്കുന്നതിന്നും ദൈവം ആഗ്രഹിക്കുന്നു''. തിമോ: ൨-൪. ഈ ജ്ഞാനശക്തികൊണ്ടു് സത്യ മിന്നതു് അസത്യമിന്നതെന്നു് വിവേചിച്ചറിഞ്ഞു് മഹാത്മാക്കൾ ഉപദേശിക്കുന്നു. സത്യമിന്നതാണെന്നു ഗ്രഹിക്കുന്നതിന്നു വേണ്ട അറിവും, ഗ്രഹിച്ചുകഴിഞ്ഞാൽ അതനുസരിച്ചു് ജീവിക്കുന്നതിന്നു വേണ്ട അറിവും തമ്മിൽ വളരെ വ്യത്യാസമുണ്ടു്. അ അതായതു്—സത്യമിന്നതാണെന്നറിഞ്ഞു് ഉപദേശിക്കുന്നതിന്നു മാത്രം എത്രത്തോളം ജ്ഞാനം ആവശ്യമുണ്ടോ,

അതിലും ഉപരിയായ ജ്ഞാനമുണ്ടായിരുന്നാൽ മാത്രമേ അതിനെ അനുസരിച്ചു ജീവിക്കുന്നതിനു സാധിക്കയുള്ളു. പുണ്യപ്രവൃത്തികളെപ്പററി പ്രസംഗിക്കുന്നതിനും മററും ആവശ്യമുള്ള കലാജ്ഞാനം എല്ലാവക്കും നിഷ്പ്രയാസം സമ്പാദിക്കാം; എന്നാൽ അവയനുസരിച്ചു ജീവിക്കുന്നമെങ്കിൽ സാക്ഷാൽ ജ്ഞാനംതന്നെ വേണ്ടിയിരിക്കുന്നു. ഇതിന്റെ കണികപോലും ഇല്ലാതെ വരുമ്പോഴാണു് സന്മാർഗ്ഗോപദേശങ്ങളും, സത്യമതാനുഷ്ഠാനവും, ജീവിത സ്വാതന്ത്ര്യത്തെയും, നിയതിയുടെ ക്രമപ്രവൃദ്ധമായ സാമുദായിക രാഷ്ട്രിയാദിവൃദ്ധികളേയും, തടയുന്നതിനു് മനുഷ്യരേർപ്പെടുത്തീട്ടുള്ള അർത്ഥമില്ലാത്ത ചട്ടവട്ടങ്ങളാണെന്നു് തോന്നിപ്പോകാനിടയുള്ളതു്. അതിനാൽ അങ്ങനെയുള്ള സന്ദർഭങ്ങളിൽ സർവ്വജ്ഞാനാണെന്നുള്ള ഭാവനയുപേക്ഷിച്ചു്, തന്റെ ജ്ഞാനപരിമാണത്തെ 'ആപേക്ഷികബോധം' കൊണ്ടു തുലനം ചെയ്തു് ശൂന്യതയേ പ്രത്യക്ഷമാക്കുകയും, മാനസികോൽബോധകങ്ങളായ സത്യധർമ്മാദികളെപ്പററി ചിന്തിക്കയും ചെയ്യേണ്ടതാകുന്നു.

ലോകത്തിൽ ഏററവും പ്രയാസമുള്ള സംഗതികളിൽ ഒന്നാണു്, തെററും ശരിയും ഇന്നതാണെന്നു മനസ്സിലാക്കുന്നതു്. ഇതിനുവേണ്ട സാമർത്ഥ്യം ഉയർന്ന കലാജ്ഞാനം കൊണ്ടോ വലിയ ബിരുദകം കൊണ്ടോ മാത്രം സമ്പാദിക്കാവുന്നതല്ല. അതിനു് ഭക്തി, അനുകമ്പ, അനുസരണ, നിഷ്കളങ്ക സ്നേഹം, ഹ്രീ മുതലായ മഹൽഗുണങ്ങൾക്കാധാരമായ ജ്ഞാനമാണു് വേണ്ടതു്. സ്നേഹസ്വരൂപിയായ പരിശുദ്ധാരൂപിയുടെ ദിവ്യദാനങ്ങ

ളിൽ ഒന്നാണു് ജ്ഞാനം. അതിനാൽ ഈശ്വരഭക്തി
ഒന്നുകൊണ്ടു മാത്രമേ ജ്ഞാനസമ്പാദനം സാദ്ധ്യമാകയു
ള്ളൂ. ജ്ഞാനവും ദൈവഭക്തിയും എപ്പോഴും സഖാക്ക
ളെപ്പോലെ സഹകാരികളായ് സ്ഥിതിചെയ്യുന്നു. ഒ
ന്നിന്റെ അഭാവമോ വേർപാടോ മറേറതിന്റെ അഭാ
വത്തെയോ വേർപാടിനേയോ സൂചിപ്പിക്കുന്നു. സവ്
ലൌകിക സുഖങ്ങളും തൃണവൽ ഗണിച്ചു് ആ ജ്ഞാനവു
മായ് പോരാടി വിജയം നേടീട്ടുള്ള വിശുദ്ധ വേദസാ
ക്ഷികളുടെ, ലോകാതീതമായ ധീരപ്രവൃത്തികളിലും, സ
ഹനശക്തിയിലും, അന്തർഭവിച്ചിട്ടുള്ള സൂക്ഷ്മസംഗതി
ഈ ജ്ഞാനം തന്നെയാണു്. വിശേഷ പാണ്ഡിത്യ
മൊന്നുമില്ലാത്ത സാധാരണ ജനങ്ങൾക്കു് സത്യദൈവ
വിശ്വാസവും ഭക്തിയും വളരെ കൂടുതലായ് ചിലപ്പോൾ
കാണാവുന്നതാണു്. എന്നാൽ ഇവക്കു് ജ്ഞാനമില്ലെ
ന്നു പറയാൻ പാടില്ല. കലാനിപുണന്മാരേക്കാളും കൂ
ടുതൽ ജ്ഞാനം ഇവക്കുണ്ടായിയെന്നു വന്നേക്കാം. ഇ
ങ്ങനെയാണല്ലോ നിസ്സാരന്മാരെന്നു ഗണിക്കപ്പെട്ടിരുന്ന
വിശ്വാസികൾ പരിശുദ്ധാരൂപിയുടെ ദിവ്യപ്രവേശന
ത്താൽ ലോകാതീതമായ സഹനശക്തിയും ധീരതയും
പ്രകടിപ്പിച്ചിട്ടുള്ളതു്.

കേരളൈക സ്വജ്ഞാത വേദസാക്ഷിയായ ദേവസ
ഹായംപിള്ള അജ്ഞാനമതത്തിൽ ജനിച്ചു വളർന്നു വെ
ങ്കിലും, ഒടുവിൽ അതു് മനുഷ്യരക്ഷക്കു് ഉപയുക്തമല്ലെ
ന്നു വിവേചിച്ചറിയുന്നതിനുള്ള ജ്ഞാനമുണ്ടായപ്പോൾ
അതിനേ ഉപേക്ഷിച്ചു് സത്യമതമവലംബിച്ചു. അ
തിൽ ഒരു മനുഷ്യനു് സഹിക്കാൻ കഴിയാവുന്നതിച

ധികം പീഡകളും അവമാനങ്ങളും അനുഭവിച്ചു. താൻ
ഭക്തിബഹുമാനപുരസ്സരം നിഷ്കളങ്കമായ് സേവിച്ചിരു
ന്ന ഹിന്ദുമതത്തെ നിശ്ശേഷം ഉപേക്ഷിക്കുന്നതിനും, ഹി
ന്ദുമതവേദാന്തികളോട് സധൈര്യം വാദിക്കുന്നതിനും ത
ക്ക ജ്ഞാനം അദ്ദേഹത്തിനുണ്ടായി. ജ്ഞാനവും അജ്ഞാ
നവും തമ്മിലുള്ള ഒരു പോരാട്ടമാണ് നാം അദ്ദേഹ
ത്തിന്റെ ചരിത്രത്തിൽ കാണുന്നത്. അവസാനത്തിൽ
അജ്ഞാനത്തെ തകർത്ത് സുജ്ഞാനപതാക സുസ്ഥാപി
തമാക്കുകയും ചെയ്തു.

പൂർവ്വകാലങ്ങളിൽ പരിഷ്കൃതാഗ്രേസരന്മാരായി
ഗണിക്കപ്പെട്ടിരുന്ന റോമാക്കാരും ഗ്രീക്കുകാരും അനുസരി
ച്ചിരുന്ന 'കാവ്യ'മതവും ഇപ്പോൾ ഇൻഡ്യയിൽ പ്രചു
രപ്രചാരത്തിലിരിക്കുന്ന ഹിന്ദുമതവും തമ്മിൽ പറയ
ത്തക്ക വലിയ വ്യത്യാസമില്ല. രണ്ടു കൂട്ടരുടേയും ദേവ
ന്മാരുടെ അസന്മാർഗ്ഗവൃത്തികളും, വിഗ്രഹങ്ങളുടെ ബീഭ
ത്സാകാരവും അവരുടെ പ്രീതിക്കായ് ഏർപ്പെടുത്തീട്ടുള്ള
സേവാക്രമങ്ങളും, മാന്ത്രികശക്തികൊണ്ടുള്ള ആസുരവൃ
ത്തികളും തമ്മിൽ വളരേ സാമ്യമുണ്ട്. ജൂപ്പിറ്റർ, വീ
നസ്, അപ്പോളോ മുതലായ ദേവതകളുടെ പ്രീതിക്കാ
യ് റോമാക്കാരും ഗ്രീക്കുകാരും അസംഖ്യം ദ്രവ്യം ചെ
ലവുചെയ്ത് അമ്പലങ്ങൾ പണിയിച്ചും, വിഗ്രഹങ്ങൾ പ്ര
തിഷ്ഠിച്ചും ഉത്സവാഘോഷാദികൾ നടത്തിവന്നു. ഇപ്ര
കാരം റോമാനഗരത്തിൽ മാത്രം ഇരുപത്തഞ്ചിലധികം
അമ്പലങ്ങളുണ്ടായിരുന്നു. ഇവിടെയാണ് പത്രോസ്
അപ്പോസ്തലൻ ക്രിസ്തുമതപ്രചരണത്തിനായ് വേലയാ
രംഭിച്ചത്. അക്കാലത്ത് ക്രിസ്ത്യാനികൾ എന്ന പേരു

കേട്ടിരുന്നെങ്കിൽ റോമാചക്രവൎത്തിമാരും ഉദ്യോഗസ്ഥന്മാരും അവരെ വധിക്കയോ പീഡിപ്പിക്കയോ ചെയ്തിരുന്നു. അനിൎവ്വചനീയമായ മതപീഡനം മൂലം റോമാനഗരത്തെ രക്തക്കളമാക്കിത്തീൎത്തിരുന്ന തദ്ദേശവാസികൾക്ക് തെററും ശരിയും ഇന്നതാണെന്നറിയുന്നതിനുള്ള ജ്ഞാനമുണ്ടായതോടുകൂടി അവരും, പുരാണമതവും ബിംബസേവയും ഉപേക്ഷിച്ച് ക്രിസ്തുമതം സ്വീകരിച്ചു. അചിരേണ റോമാനഗരം ക്രിസ്തുമതത്തിൻെറ കേന്ദ്രമായ് ശോഭിക്കുന്നതിനുള്ള ഭാഗ്യവും സിദ്ധിച്ചു. ഇപ്പോൾ റോമിലാകട്ടെ യൂറോപ്പിൻെറ വല്ല മൂലയിലുമാകട്ടെ കാവ്യമതവിശ്വാസികളിൽ ആരും തന്നെ ശേഷിച്ചിട്ടില്ലെന്നു പറയാം. റോമാനഗരത്തിൽ മാത്രം ഇപ്പോൾ മുന്നൂറിലധികം കത്തോലിക്കാപള്ളികളുണ്ട്. ജൂപ്പിററർ, വീനസ്സ്, അപ്പോള്ളോ മുതലായ സങ്കല്പദേവന്മാരുടേ വിഗ്രഹങ്ങൾ കാഴ്ചബംഗ്ലാവുകളെ അഭയം പ്രാപിച്ചു. കാവ്യങ്ങൾ വായനശാലകളിലും, കഥാരസികന്മാരുടേ വിനോദവായനരംഗങ്ങളിലും, കഥകൾ വിദ്യാലയങ്ങളിലും സ്ഥാനം പിടിച്ചു. ദൈവത്തിൻെറ അദൃശ്യശക്തി അജ്ഞാനത്തോടു യുദ്ധം ചെയ്തു സുജ്ഞാനത്തെ സംസ്ഥാപിക്കുന്നതിന്ന് സദാ പ്രവൃത്തിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളതിന്ന് ഇതുതന്നെയാണ് ഉത്തമ ലക്ഷ്യം. ഇതുപോലെ ഇൻഡ്യയിലുള്ള ഇതരമതങ്ങളും ഒരുകാലത്ത് നാമാവശേഷമായ്ത്തീൎന്ന് സത്യവെളിച്ചം പ്രകാശിക്കുന്നതിന്ന് സൎവ്വശക്തി സ്വരൂപിയായ ശ്രീയേശുക്രിസ്തു അനുഗ്രഹിക്കുമെന്ന് നമുക്കാശിക്കാം.

വേദസാക്ഷിയുടേ പാടുപീഡകളേപ്പററിയുള്ള ശരിയായ വിവരണം അക്കാലത്തുതന്നെ വടക്കൻകളത്തുകാർ

രേഖപ്പെടുത്തീട്ടുണ്ടായിരുന്നു. അതിനു ലക്ഷ്യമായി
“ദേവസഹായംപിള്ള പാടൽ” എന്ന തമിഴ് ഗ്രന്ഥം
അദ്ദേഹം കഷ്ടതകളനുഭവിക്കുന്ന കാലത്തു് എഴുതിയതാ
ണെന്നു് പരക്കേ അഭിപ്രായമുണ്ടു്. ദേവസഹായംപി
ള്ളയെ ജ്ഞാനസ്നാനപ്പെടുത്തിയ ദിവ്യശ്രീ പരഞ്ജ്യോ
തിനാഥർ സ്വാമി അവർകൾ ഇററാലിയിൽവെച്ചു് പര
ലോകപ്രാപ്തനായ അവസരത്തിൽ, അദ്ദേഹത്തിന്റെ
ജീവചരിത്രം ഒരു യേശുസഭ വൈദികൻ ഇററാലിയൻ
ഭാഷയിലെഴുതി ഇററലിയിൽ പ്രസിദ്ധപ്പെടുത്തീട്ടുണ്ടാ
യിരുന്നു. അതിൽ ദേവസഹായംപിള്ളയെപ്പററി ചുരു
ക്കമായിട്ടെങ്കിലും വളരേ തെളിവായി പ്രസ്താവിച്ചിട്ടു
ണ്ടു്. ഇതിനെ തർജ്ജിമ ചെയ്തു് ചരിത്രരീതിയിൽ
എഴുതീട്ടുള്ളതാണു്, വളരെ പഴക്കമുള്ളതും, പുതുച്ചേരി
യിൽ അച്ചടിച്ചു് പ്രസിദ്ധീകരിച്ചിട്ടുള്ളതുമായ തമിഴ്
ദേവസഹായംപിള്ള ചരിത്രം.

വേദസാക്ഷിയെ നേരിട്ടറിഞ്ഞിരുന്ന ദിവ്യശ്രീ ഫാ
ദർ പിമാൻഡ (Rev. Father Pimanda S. J) അവർ
കൾ ദേവസഹായംപിള്ളയുടേ ചരിത്രമെഴുതീട്ടുള്ളതായ്
ഒരു പഴയ റിക്കാർഡിൽ കാണുന്നുണ്ടെന്നു് ദിവ്യശ്രീ
ഫാദർ ഇഗ്നേഷ്യസ് (Rev: Father, M. Ignatius,
S. J, Sathur) അവർകൾ പറയുന്നുണ്ടു്. എന്നാൽ
അതു് കാണാതെയായതു് എങ്ങനെയാണെന്നു് ആർക്കും
മനസ്സിലാകുന്നില്ല.

കൊല്ലം രൂപതയിൽ വളരേക്കാലം ഇടവക ഭരി
ച്ചിരുന്ന ബ: ഫാദർ എലിയാസ് അവർകൾ ദേവസ
ഹായംപിള്ളയുടേ ചരിത്രമെഴുതുന്നതിനു് ചിലരേഖകൾ

ശേഖരിച്ചിരുന്നു. ഒടുവിൽ വാൎദ്ധക്യകാലത്തു് ഇററലിയിൽ ചെന്നു് ഒരു ഇററാലിയൻ മാസികയിൽ തുടൎച്ചയായി ഏതാനും ലക്കങ്ങളിൽ വേദസാക്ഷിയുടേ ചരിത്രമെഴുതി പ്രസിദ്ധപ്പെടുത്തീട്ടുണ്ടു്.

മുൻപറഞ്ഞ ദേവസഹായംപിള്ള പാടലിന്നേ അടിസ്ഥാനപ്പെടുത്തി എഴുതീട്ടുള്ള 'ദേവസഹായംപിള്ള നാടകം' എന്നൊരു താളിയോലഗ്രന്ഥം വളരെക്കാലമായ് തമിഴ് നാട്ടിൽ പ്രചാരത്തിലിരിക്കുന്നുണ്ടു്. ഈ വക ഗ്രന്ഥങ്ങളിൽ പ്രസ്ഥാനഭേദം അടിസ്ഥാനപ്പെടുത്തി ചില ഭേദഗതികൾ വന്നിട്ടുള്ളതല്ലാതേ ദേവസഹായംപിള്ളയുടേ ചരിത്രമൎമ്മങ്ങളേ വിപാടനം ചെയ്യുത്തക്ക യാതൊരു മാററവുമുണ്ടായിട്ടില്ലെന്നുള്ളതു് അതിൻേറ പരിശുദ്ധതയേ വേണ്ടിടത്തോളം സംരക്ഷിക്കുന്നുണ്ടു്.

പ്രസ്തുത ഗ്രന്ഥമെഴുതുന്നതിന്നു് എനിക്കു് അധികം സഹായമായിരുന്നതു്, മുൻപറഞ്ഞ തമിഴ് ദേവസഹായംപിള്ള ചരിത്രം എന്ന പുസ്തകമാണു്. ഇതു് ആദ്യമായ് അച്ചടിച്ചതു് എപ്പോഴാണെന്നറിയാൻ പാടില്ലെങ്കിലും [illegible]-ന്നു് മുമ്പിലാണെന്നുള്ളതിന്നു് എൻേറ കൈവശമുള്ള ഒരു പഴയ പുസ്തകം സാക്ഷ്യം വഹിക്കുന്നുണ്ടു്. ചരിത്രത്തിന്നു് അവശ്യം വേണ്ട ചില ഭാഗങ്ങൾ യാതൊരു വ്യത്യാസവും കൂടാതേ തൎജ്ജിമ ചെയ്തു് ഇതിൽ ചേൎത്തിട്ടുണ്ടെന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമാണു്. കൂടാതേ മരുതക്കുളങ്ങര സംഭവങ്ങൾ ആധുനിക ചരിത്രരേഖകൾ അടിസ്ഥാനപ്പെടുത്തി വിശേഷാൽ ചേൎത്തിട്ടുള്ളവയാകുന്നു. ഇവ തന്നെയും, പലരുടേയും അഭിപ്രായങ്ങളിൽ ഐകരൂപ്യവും, വിശ്വാസയോഗ്യവുമായ

സംഗതികളിൽ ചിലതു മാത്രമേ ഉള്ളൂ. വേദസാക്ഷിയുടേ ചരിത്രത്തെ സംബന്ധിച്ച ചില പ്രധാന രേഖകൾ ഇന്നും അപ്രത്യക്ഷനിലയിലാണു് സ്ഥിതിചെയ്യുന്നതു്. ദേവസഹായംപിള്ളക്കു്, പട്ടാളം ഉദ്യോഗസ്ഥന്മാൎക്കു് ശമ്പളം കൊടുക്കുന്ന ഒരുദ്യോഗ (Pay Master) മുണ്ടായിരുന്നതായും, അവൎക്കു കൊടുക്കുന്ന ശമ്പളത്തിൽ നിന്നു ഒരു ഓഹരി മാസംതോറും പിരിച്ചെടുത്തു ശുചീന്ദ്രം ക്ഷേത്രത്തിൽ കാണിക്ക കൊടുത്തിരുന്നതായും, ശുചീന്ദ്രം ക്ഷേത്രത്തിലുള്ള ചില 'റിക്കാഡു'കളിൽ നിന്നു മനസ്സിലാകുന്നുണ്ടെന്നു ദിവ്യശ്രീ ഫാദർ എം. ഇഗ്നേഷ്യസ് (Rev: Father M. Ignatius, S. J. Sathur) അവർകൾ പറയുന്നുണ്ടു്. ഇതുപോലേ ശുചീന്ദ്രം, പത്മനാഭപുരം, തിരുവനന്തപുരം, മുതലായ ക്ഷേത്രങ്ങളിലും കൊട്ടാരങ്ങളിലുമുള്ള 'റിക്കാഡു'കൾ പരിശോധിച്ചാൽ ദേവസാക്ഷിയുടെ ചരിത്രം സംബന്ധിച്ച രേഖകൾ കിട്ടാനെളുപ്പമുണ്ടെന്നു് ചില സംഗതികൾ കൊണ്ടു് ഊഹിക്കാവുന്നതാണു്. അതും പലരുടെയും സഹായസഹകരണങ്ങൾ കൊണ്ടു് സാദ്ധ്യമാകുന്ന പക്ഷം അടുത്ത പതിപ്പിൽ സവിസ്തരം പ്രതിപാദിക്കാമെന്നുദ്ദേശിക്കുന്നു.

കേരളീയ കത്തോലിക്കരുടെ അശ്രദ്ധമൂലം പൂജനീയനായ ദേവസഹായംപിള്ളയുടെ വേദസാക്ഷിത്വത്തിന്നു് സഭാമാതാവിന്റെ അംഗീകരണം സിദ്ധിച്ചിട്ടില്ലെന്നുള്ള വസ്തുത, ഇന്നും കാർമേഘ പടലത്താൽ മറക്കപ്പെട്ട പൂൎണ്ണചന്ദ്രനെപ്പോലെ ജ്യോത്സ്നാമൃതപാനാസക്തരായ സാധുജനചകോരങ്ങളേ പരവശപ്പെടുത്തുന്നുണ്ടു്, എന്നുള്ളതു് പ്രത്യേകം സ്മരണീയമാണു്. ഇതും ഭക്ത

വാത്സല്യനായ പരമകർത്താവിന്റെ കരുണാതിരേകത്താൽ കാലവിളംബമെന്യേ സാധിക്കുമെന്നു് വിശ്വസിക്കാം; ഉത്തേജകങ്ങളായ ചിത്തവികാരങ്ങൾക്കടിസ്ഥാനമായ പല ഉദ്ദേശങ്ങളുമുണ്ടായിരുന്നെങ്കിലും, ഏതൽകൃതിയുടെ രചനക്കു് എന്നെ അധികം പ്രേരിപ്പിച്ചിട്ടുള്ള പ്രധാന സംഗതിയും ഇതുതന്നെയാണു്. ഇതു് സാധുജനങ്ങൾക്കു് സുസമ്മതവും ക്ഷിപ്രസാദ്ധ്യവുമാകുമെങ്കിൽ എന്റെ പുറപ്പാടു് നിരർത്ഥമാകുകയില്ലെന്നു വിശ്വസിക്കുന്നു.

തത്വോപദേശങ്ങൾ അർത്ഥക്ലിഷ്ടതക്കൂടാതെ മനസ്സിലാകുന്നതിനുവേണ്ടി പൊതുവേ ഭാഷയെ ലളിതമാക്കിട്ടുള്ളതിൽ വന്നുപോയിട്ടുള്ള അസ്വാരസ്യങ്ങളെ ഭാഷാഭിമാനികൾ സഹോദരസ്നേഹത്തോടുകൂടി ക്ഷമിക്കണമെന്നു് സദയം അപേക്ഷിച്ചുകൊള്ളുന്നു.

നിതാന്തവന്ദ്യ ദിവ്യശ്രീ കോട്ടാർ മെത്രാനച്ചൻ തിരുമനസ്സുകൊണ്ടു് അവിടുത്തെ പൂജനീയ തൃപ്പാദങ്ങളിൽ എന്റെ പ്രഥമകൃതിയായ ഈ ചെറുപുസ്തകത്തിന്റെ സമർപ്പണത്തിനു് പൈതൃകമായ കരുണാവാത്സല്യങ്ങളോടുകൂടി അനുമതിനൽകി ആശീർവദിച്ചതിനു് അവിടുത്തോടു എനിക്കുള്ള സവിശേഷമായ ഭക്തിയെ ഇവിടെ സാദരം രേഖപ്പെടുത്തിക്കൊള്ളുന്നു.

കർത്തവ്യാനുഷ്ഠാനത്തിൽ പല ഭാരമേറിയ ചുമതലകളുണ്ടായിരുന്നിട്ടും എന്റെ എളിയ അപേക്ഷയെ സസന്തോഷം സ്വീകരിച്ചു്, കൈയെഴുത്തു പ്രതി പരിശോധിച്ചു് വേണ്ട ഉപദേശങ്ങൾ തരികയും, പ്രൌഢവും സാരാർത്ഥഗർഭവുമായ ഒരവതാരിക എഴുതിത്തന്നു് എ

ന്നെ പ്രോത്സാഹിപ്പിക്കയും ചെയ്തിട്ടുള്ള ദിവ്യശ്രീ ഫാദർ ആൻറണി പെരിയിരാ അവർകളോടും എനിക്കുള്ള അതിരററ കടപ്പാടിൻെറ സ്മാരകമായി അത്തും ഞാനിവിടെ നന്ദിപൂർവ്വം പ്രസ്താവിച്ചുകൊള്ളുന്നു.

കൂടാതെ ഈ ഗ്രന്ഥനിർമ്മാണത്തിന്ന് ചരിത്രരേഖകൾ ശേഖരിച്ചുതന്നും അതിനു സൌകര്യമായ മാർഗ്ഗങ്ങളിൽ സഹായിച്ചും എന്നെ ഹൃദയപൂർവ്വം പ്രോത്സാഹിപ്പിച്ചവരായ, വന്ദ്യശ്രീ ഫാദർ മത്യു എഫ്രേം അവർകളോടും, വന്ദ്യശ്രീ ഫാദർ വല്ലേറിയൻ ഫർനാൻറസ് അവർകളോടും ഞാൻ എന്നെന്നേക്കും കടപ്പെട്ടിരിക്കുന്നു എന്നുള്ളതു പ്രത്യേകം പ്രസ്താവ്യമാണ്.

മരുതക്കുളങ്ങര കുടുംബത്തിലെ ചില ചരിത്രലക്ഷ്യങ്ങൾ അറിയുന്നതിന്ന് സന്തോഷപൂർവ്വം സഹായിച്ചിട്ടുള്ള, മരുതക്കുളങ്ങര കുടുംബത്തിലെ ഒരംഗവും ജനസമ്മതനുമായ ശ്രീമാൻ രാമൻപിള്ള അവർകളോടും, എൻെറ അപേക്ഷയെ സഹോദരസ്നേഹത്തോടുകൂടി സ്വീകരിച്ച് പല കഷ്ടനഷ്ടങ്ങളും സഹിച്ച് ഇതിൽ ചേർത്തിരിക്കുന്ന 'ഫോട്ടോ'കൾ എത്രയും കരുതലോടും ഭംഗിയായും എടുത്തു തന്നിട്ടുള്ള ശ്രീമാൻ രത്നരാജ് അവർകളോടും, സഹപ്രവർത്തകന്മാരായ് സഹായിച്ചിട്ടുള്ള മററു മാന്യമിത്രങ്ങളോടും, അച്ചടി ഭംഗിയായും കാലതാമസം കൂടാതെയും നിർവ്വഹിച്ചു തന്ന സിററിപ്രസ്സ് മാനേജർ എൽ. എഫ്. ഫർനാൻറസ് അവർകളോടും, എനിക്കുള്ള കൃതജ്ഞതയെ ഞാൻ ഈ സന്ദർഭത്തിൽ വിശേഷവിധമായ് അറിയിച്ചുകൊള്ളുന്നു.

തിരുവനന്തപുരം<br>1106-കുംഭം 15

എ. എം.

# ആമുഖോപന്യാസം.

I

ലൌകികാഭാസങ്ങളാൽ മലിനമാക്കപ്പെടുന്ന മനുഷ്യഹൃദയത്തെ സജീവവും സൌഗന്ധികവുമാക്കിത്തീൎക്കുന്ന പരിപാവനമായ ഒരു പരിമളം അദൃശ്യമായ് അന്തരീക്ഷത്തിൽ സദാ വ്യാപിച്ചുകൊണ്ടിരിക്കുന്നു. ഇതാണു് ദുൎമ്മാൎഗ്ഗികൾ സന്മാൎഗ്ഗികളാകുന്നതിനും മഹാ വിഷമമായ് തോന്നുന്ന സംസാരജീവിതം സുഗമമായ്ത്തീരുന്നതിനും മാൎഗ്ഗദൎശകമായ മഹാന്മാരുടെ ജീവിതാദൎശം. മഹാന്മാരെ മാതൃകാപുരുഷന്മാരായ് സ്വീകരിച്ചു് അവരുടെ ജീവിതാദൎശങ്ങളെ കൈക്കൊള്ളുകയും ബോധനകളെ അനുസരിക്കയും ചെയ്യുന്നതു്, സംസാരദുഃഖ നിവാരണത്തിനുള്ള ഉത്തമ മാൎഗ്ഗങ്ങളിൽ ഒന്നാണു്. അതുകൊണ്ടുതന്നെയാണു് ഇവരുടെ ജീവചരിത്രപാരായണം മനുഷ്യബുദ്ധി നിഷ്പ്രയാസം പരിപക്വനിലയെ പ്രാപിക്കുന്നതിനു് സഹായിക്കുമെന്നു് പണ്ഡിതന്മാർ ഐകകണ്ഠ്യേന അഭിപ്രായപ്പെടുന്നതു്.

ലോകത്തിന്റെ പുരോഗമനം ഉത്തരോത്തരം അഭിലഷണീയമായവിധം പരിവൎത്തനം ചെയ്യുന്നു എന്നു് അതീത കാലസ്ഥിതികളിൽ നിന്നു് സാധാരണക്കാൎക്കുപോലും നിഷ്പ്രയാസം, ഗ്രഹിക്കാവുന്നതാണ്. മനുഷ്യരെ മൃഗങ്ങളിൽ നിന്നു വ്യത്യാസപ്പെടുത്തുന്ന പ്രധാന സംഗതികളിൽ ഒന്നു് ഈ അഭിവൃദ്ധിയാകുന്നു. ഓരോ കാലങ്ങളിൽ ജീവിച്ചിരുന്ന ബുദ്ധിമാന്മാരുടെ നിരന്തര പരിശ്രമത്തിന്റെ ഫലമായ് രാഷ്ട്രീയമായും സാമുദാ

യികമായും സാമ്പത്തികമായും ജീവിത സുഖ സാധകങ്ങ
ളായ പല പുതിയ തത്വങ്ങളും കണ്ടുപിടിത്തങ്ങളും
നാട്ടിൽ സർവ്വത്ര വ്യാപിച്ചുകൊണ്ടിരിക്കുന്നു. ഇതു മൂലം
മനുഷ്യരുടെ ആവശ്യങ്ങൾ ക്രമേണ വർദ്ധിച്ചു വരുന്നത
ല്ലാതെ അവൎക്കു ക്ലേശരഹിതമായ ജീവിതം ലൌകിക
വൃത്തികളിൽ നിന്നു സ്വീകരിക്കുന്നതിന്നു സാധിക്കുന്നി
ല്ല. ആവശ്യങ്ങൾ (Demand) ദുഃഖത്തിന്റെ മാതാവാ
കുന്നു. ലോകോൽപത്തിമുതൽ നിരന്തരം മനുഷ്യരെ
ബാധിച്ചുകൊണ്ടിരിക്കുന്ന ഒരു സൂക്ഷ്മസംഗതിയാകുന്നു
കഷ്ടാരിഷ്ടതകൾ. ആവശ്യങ്ങൾ കൂടുന്തോറും കഷ്ടതകളും
വർദ്ധിച്ചുവരുന്നു. ഇതിൽ നിന്നു ഒരു വിധം മുക്തരാകു
ന്നതിന്നു ചിലപ്പോൾ സാധിക്കാം. അതു പരിപാവ
നവും പ്രശാന്തവുമായ ഹൃദയം കൊണ്ടല്ലാതെ വിജ്ഞാ
നത്താൽ വിപുലമാക്കപ്പെട്ട ബുദ്ധിശക്തികൊണ്ടുമാത്രം
സാധിക്കാവുന്നതല്ല. അപ്രകാരമുള്ള ഒരു ഹൃദയം സ
മ്പാദിച്ചു തരുന്നതു മഹാന്മാരുടെ ജീവിതാദർശങ്ങളും
അവരുടെ ഉപദേശങ്ങളുമാകുന്നു. പ്രകൃതിശക്തികളെ
നിരീക്ഷണം ചെയ്യുന്ന ബുദ്ധിമാന്മാർ അതിൽ നിന്നു
മനസ്സിലാക്കുന്ന പല തത്വങ്ങളും അവയെ ആസ്പദമാ
ക്കി ഉണ്ടാക്കീട്ടുള്ള യന്ത്രസാമഗ്രികളും വിതരണം ചെ
യ്തു, മനുഷ്യരെ ലോകജീവിതത്തിലാകർഷിക്കുന്നു—അ
തായതു—ഇവർ മനുഷ്യരെ ലൌകിക സുഖങ്ങളിൽ
മോഹിപ്പിച്ചു അവരെ ലോകത്തിനുവേണ്ടി സൃഷ്ടിക്ക
പ്പെട്ടവരെന്നപോലെ അന്ധന്മാരാക്കിത്തീൎക്കുന്നു. എ
ന്നാൽ പരലോക ജീവിതസുഖത്തെ ലക്ഷ്യമാക്കി
പാരലൌകിക സുഖസാധകങ്ങളായ അമൂല്യ തത്വങ്ങ
ളെ ഉപദേശിച്ചു സാത്വികവും സമാധാനപരവുമായ
ഹൃദയത്തെ സൃഷ്ടിക്കുന്ന മഹാന്മാരുമുണ്ടു. ഇവരുടേയും

ഇവരേ അനുകരിക്കുന്നവരുടേയും ഹൃദയങ്ങൾ എപ്പോഴും
പരലോകത്തേ അഭിമുഖമാക്കി പ്രവൃത്തിച്ചുകൊണ്ടിരി
ക്കും. ലോകത്തിനുവേണ്ടി ജീവിക്കുന്ന ഏതൊരുത്തനും
ശരിയായ സന്തോഷമനുഭവിക്കയില്ല. പരലോകത്തിനു
വേണ്ടി ജീവിക്കുന്നവരായിരുന്നാലും അവർ ഈ ലോ
കത്തിൽ പോലും സുഖമനുഭവിക്കുന്നു. തങ്ങളുടേ നിയ
തമായ സകല വൃത്തികളും ദൈവഹിതത്തിനൊത്തതാ
ണെന്നു് അന്തഃകരണം സമ്മതിക്കയും, ആവക വൃത്തിക
ളുടേ ഫലത്തേ ദൈവത്തിനു സമർപ്പിക്കയും ചെയ്യുന്ന
മഹാന്മാരാകുന്നു പരലോകത്തിനുവേണ്ടി ജീവിക്കുന്ന
വർ.

ശരീരവും ആത്മാവും പോലെയും ഭൂമിയും സ്വർഗ്ഗ
വും പോലെയുമാണു് വിദ്വാന്മാരും മഹാന്മാരും തമ്മി
ലുള്ളവ്യത്യാസം. കലാശാസ്ത്രപടുവായ ഒരുത്തനേ വി
ദ്വാനെന്നു പറയാം. എന്നാൽ മഹാനെന്നപേരിനു അർ
ഹനായു്ത്തീരണമെങ്കിൽ അവൻ ഈശ്വരവിശ്വാസിയും
സന്മാർഗ്ഗനിരതനും പരോപകാരതല്പരനും കൂടി ആയിരി
ക്കണം. വിദ്വാന്റെ ബുദ്ധിയും മഹാന്റെ മനസ്സുമാ
ണു് ലോകത്തിൽ പ്രത്യക്ഷമാകുന്നതു്. അതായതു്
വിദ്വാൻ ബുദ്ധികൊണ്ടും മഹാൻ മനസ്സുകൊണ്ടും ലോ
കത്തേ ആകർഷിക്കുന്നു.

ദൈവവരപ്രസാദത്താൽ തിളങ്ങിക്കൊണ്ടിരിക്കുന്ന
മുഖകമലത്തോടും ദൈവവിശ്വാസത്താൽ സുസ്ഥിരമായ
മനസ്സോടും കൂടി സഹജീവികളുടേ അനന്തര ജീവിത
ദുഃഖനിവാരണാർത്ഥം ജനിക്കുന്ന "പുണ്യവാളന്മാർ"
മുൻപറഞ്ഞ രണ്ടുകൂട്ടരേക്കാളും ഉന്നതനിലയിൽ പൂജി
ക്കപ്പെടേണ്ടവരാണു്. സന്മാർഗ്ഗസ്ഥിരതയും പരോപ

കാര തല്പരതയും ഇവക്കും മഹാന്മാക്കും ഒന്നുപോലെയാണെങ്കിലും ദൈവത്തോടുള്ള പരമൈക്യതയും ആശാനിഗ്രഹവും അവരേക്കാറം ഇവരിൽ കൂടുതലായി സ്ഥിതി ചെയ്യുന്നു. അതുകൊണ്ടാണ് ഇവർ പുണ്യവാളന്മാരായിത്തീരുന്നതു്. ഇവർ ഇഹത്തിലായാലും പരത്തിലായാലും ലോകാവസാനംവരെ ലോകത്തിന്ന് നന്മ ചെയ്യുന്നതിന്ന് ഉത്സുകരായിരിക്കും.

II

പുണ്യവാളന്മാരുടെ ജീവചരിത്രങ്ങറം നാം വായിക്കമ്പോറം അവയിൽ എന്തോ ഒരു അമാനുഷിക ശക്തി സ്ഥിതിചെയ്യുന്നതായ് തോന്നുന്നതു് സാധാരണയാണ്. അതുകൊണ്ടു് അവരേ അനുഗമിക്കുന്നതു് ക്ഷണസാദ്ധ്യമല്ലെന്നും നാം തീച്ച്പ്പെടുത്തുന്നു. അവർ പ്രവൃത്തിച്ചിട്ടുള്ള പ്രകൃത്യതീതമായ അത്ഭുതസംഗതികറം ദൈവത്തിൻെറ ദിവ്യപ്രവേശനത്താൽ മാത്രം സാധിക്കാവുന്നവയാണ്. ദൈവത്തിൻെറ ആ കരുണക്ക് നാം എപ്പോറം അർഹിക്കുന്നുവോ അപ്പോറം മാത്രമേ അവ നമുക്ക് സുസാദ്ധ്യമായ്ത്തീരുകയുള്ളൂ. ബുദ്ധിമാന്മാരുടേ വിജ്ഞാനം അനുകരണവും അഭ്യാസവും കൊണ്ടു മാത്രം വശമാക്കാവുന്നതും മനുഷ്യബുദ്ധിയുടേ അതിരിന്നുള്ളിൽ സ്ഥിതി ചെയ്യുന്നതുമാകുന്നു. പല ശാസ്ത്രജ്ഞന്മാരുടേയും ഗ്രന്ഥങ്ങറം വായിക്കുന്നതുകൊണ്ടു് നമുക്കും പുതിയ തത്വങ്ങറം കണ്ടുപിടിക്കാം. നമ്മുടേ പൂവ്വീകന്മാർ ഉയൎന്ന പരീക്ഷകറം ജയിച്ച് തത്വജ്ഞാനികളായും പൊതുജന സമ്മതന്മാരായും ജീവിച്ചിരുന്നു. അവരേ അനുഗമിച്ച് നമുക്കും വലിയ ബിരുദുകറം സമ്പാദിക്കാം. എന്നാൽ പുണ്യവാളന്മാരുടേ ജീവചരിത്രപാരായണ

വും അവരുടേ ജീവിതാനുകരണവും കൊണ്ടു മാത്രം ഒരു ത്തന് പുണ്യവാളനായ്ത്തീരാൻ സാധിക്കയില്ല. അ തിന്ന് ദൈവത്തിൻേറ വിശേഷ അനുഗ്രഹവും കൂടി വേണ്ടതാകുന്നു. അതുപോലെ പ്രകൃതിശക്തിക്കതീത മായ അവരുടെ അത്ഭുതപ്രവൃത്തികളേ വിശ്വസിക്കുന്ന തിന്നും ദൈവത്തിൻേറ പ്രത്യേക കരുണ നമ്മിലുണ്ടെ ങ്കിൽ മാത്രമേ സാധിക്കയുള്ളൂ.

ചരിത്രം ഒരു ശാസ്ത്രമാകുന്നു. ഒരുവൻേറയോ ഒരു സാമുദായത്തിൻേറയോ ജീവിത ഗതികളേക്കുറിച്ച് സൂ ക്ഷ്മമായ് വിവരിക്കുമ്പോൾ ഒരു ശാസ്ത്രത്തിന്ന് അവശ്യം വേണ്ടതായ "കാര്യകാരണ സംബന്ധം" അവയിൽനി ന്നു് മാററിവയ്ക്കാവുന്നതല്ല ഒരു പ്രവൃത്തിയും അതിൻേറ ഫലവും കുററവും അതിനുള്ള ശിക്ഷയും അധപ്പതനവും അതിൻേറ കാരണവും ഇവ ഓരോന്നും തമ്മിലുള്ള സം ബന്ധം അഭേദ്യമായവിധംസ്ഥലകാലനിയമംകൂടാതെ ബന്ധിക്കപ്പെട്ടിരിക്കുന്നു. മാനുഷികാവസ്ഥയിൽ പ്രകൃ തിയിൽ സംഭവിക്കുന്ന ഏററം കാര്യകാരണ സംബന്ധ ത്തോടുകൂടിയതാകുന്നു.—അതായതു്—പ്രകൃതിയിൽ നി യമേന ഉണ്ടായിക്കൊണ്ടിരിക്കുന്ന ഓരോ സംഭവങ്ങൾ ക്കും ഒരു രാജ്യത്തിലും സമുദായത്തിലും ഓരോ കാലങ്ങ ളിലുണ്ടാകുന്ന പരിവർത്തനത്തിന്നും മനുഷ്യരുടേ ജീവിത രീതിയിൽ അപ്പൊഴപ്പോളുണ്ടാകുന്ന ഓരോ മാററത്തി നും,കാരണമുണ്ടു്. അവ എന്താണെന്നു്ബുദ്ധിമാന്മാർ നി ഷ്പ്രയാസം കണ്ടുപിടിക്കുന്നു. ഇതിനപരിയായ്കാര്യകാര ണസംബന്ധം വെളിപ്പെടാതേഅപ്രതീക്ഷിതമായ്ചില സംഭവങ്ങൾ ലോകത്തിലുണ്ടാകുന്നുണ്ടു്. ശാസ്ത്രജ്ഞന്മാർ

എത്രകാലം ഏതെല്ലാം വിധത്തിൽ ശ്രമിച്ചാലും അവ
യ്ക്കു് കാരണം കണ്ടുപിടിക്കാൻ സാധിക്കയില്ല. സാധാ
രണ ജനങ്ങൾ കാരണം കണ്ടുപിടിക്കാൻ സാധിക്കാത്ത
തിനേ ദൈവത്തിൽ സമർപ്പിച്ചിട്ടു് ശാന്തമായ് സ്ഥിതി
ചെയ്യുന്നു. എന്നാൽ ശാസ്ത്രജ്ഞന്മാർ അവയ്ക്കു് കാര
ണം കണ്ടുപിടിക്കാൻ സാധിക്കാതെ വരുമ്പോൾ അതി
നെ യഥാർത്ഥ സ്ഥിതിയിൽ നിന്നും ഇല്ലാതെയാക്കുന്നതി
നു് കുയുക്തികളും ശാസ്ത്രവിധികളും 'വാരിക്കോരി'ച്ചൊ
രിയുന്നു. എന്നിട്ടു് എന്താണു പ്രയോജനം? ബുദ്ധിയെ
അന്ധകാരത്തിൽ കൊണ്ടു ചാടിച്ചു് ഒരിക്കലും സമാധാ
മില്ലാത്ത ജീവിതം സ്വീകരിക്കും. ദൈവം മനുഷ്യനാ
യ് ജനിച്ചതും, ചത്തു് അഴുകാൻ തുടങ്ങിയ മനുഷ്യൻ
വീണ്ടും ജീവിക്കുന്നതുംമരിച്ചുപോയ ശരീരവും ശരീരാംശ
ങ്ങളും അനേക ശതവർഷങ്ങളായ് ജീർണ്ണിക്കാതിരിക്കു
ന്നതും, ജന്മാന്ധനായ ഒരുത്തൻ പെട്ടന്നു കാഴ്ചയുള്ളവ
വനായ്തീരുന്നതും, മഹാ പാഷണ്ഡനായ് ജീവിച്ചിരു
ന്നവൻ അരനിമിഷത്തിൽ പരമഭക്തനായ് പരിണമി
ക്കുന്നതും, അപ്പോസ്തലന്മാർ ക്ഷണമാത്രത്തിൽ അനേ
ക ഭാഷകൾ സംസാരിച്ചതും എങ്ങനെയാണെന്നു് ലോ
കശാസ്ത്ര വിധികൊണ്ടു് പരിഗണിക്കാൻ സാധിക്കയി
ല്ല. എന്തുകൊണ്ടെന്നാൽ അവ ലോകശാസ്ത്ര ഗതിയിൽ
നിന്നു വ്യത്യാസപ്പെട്ടതും പ്രകൃതിശക്തികളാൽ വ്യവ
സ്ഥാപിതമല്ലാത്തതും ആകുന്നു. അവ പ്രപഞ്ചശക്തി
യെക്കവിഞ്ഞു സ്ഥിതിചെയ്യുന്നതിനാൽ പ്രകൃത്യതീത
മായ അവസ്ഥയിൽ പരലോകശാസ്ത്രം കൊണ്ടു മാത്ര
മേ അവയെ പരിഗണിക്കാൻ സാധിക്കയുള്ളൂ. വല്ല മുക്കി
ലും മൂലയിലും പതുങ്ങിയിരുന്നു് പ്രകൃതിദത്തമായ വല്ല

ശാസ്ത്രങ്ങളും പഠിച്ചു് തലച്ചോറിനെ ബൃഹത്താക്കിക
ണ്ടതും കേട്ടതും എല്ലാം അന്ധവിശ്വാസമാണെന്നും അ
സംഭാവ്യമാണെന്നും ഉപേക്ഷിച്ചു് തന്റെ കണ്ണുകളെ
യും മനസ്സിനെയും പോലും വിശ്വസിക്കാതെ ജീവിക്കു
ന്നവർക്കു അവ അസംഭാവ്യമായ് തോന്നീട്ടുള്ളതിൽ
എന്താണു് ആശ്ചര്യം. ഈ സ്ഥിതിയിലാണോ, മിസ്റ്റർ
നാഗമയ്യാ തിരുവിതാംകൂർ സ്റ്റേറ്റുമാന്വലിൽ ദേവസ
ഹായംപിള്ളയുടെ ചരിത്രത്തെപ്പററി ചില വിതണ്ഡാ
വാദങ്ങൾ പുറപ്പെടുവിച്ചിട്ടുള്ളതു്?

III

തിരുവിതാംകൂർ സ്റ്റേറ്റുമാന്വൽ രണ്ടാം വാല്യം
129-ാം പുറത്തിൽ തിരുവിതാംകൂറിലും ബ്രിട്ടീഷ് കൊ
ച്ചിയിലും റസിഡന്റായിരുന്ന മിസ്റ്റർ ജി. ററി. മെക്ക
ൻസി ദേവസഹായംപിള്ളയെപ്പററി ഇപ്രകാരം എഴു
തിയിരിക്കുന്നു.

Baptized in 1745 by Father Bouttari S. J.

"For sometime past he had been disposed to become a Xtian and he had obtained some instructions by conversations with Lannoy. On his baptism he took the name of Devasahayam. Four years afterwards he was imprisoned because, of his change of Religion and after three years of imprisonment he was shot in 1752 by order of the Rajah at Aramboli, about the fifty first mile on the road from Trivandrum to Tinnevelly."

(ദേവസഹായംപിള്ള ഡിലനായിയിൽ നിന്നു് ചി
ല ക്രിസ്തീയതത്വങ്ങൾ ഗ്രഹിച്ചു. പിന്നീട്ടു് ക്രമേണ

അദ്ദേഹത്തിനു് ക്രിസ്തുമതം സ്വീകരിച്ചാൽ കൊള്ളാമെന്നു താല്പര്യമുണ്ടായി. തൽഫലമായി് 1745-ൽ ബഹുമാനപ്പെട്ട ഫാദർ ബുട്ടാരിയിൽ നിന്നും ജ്ഞാനസ്നാനം കൈക്കൊണ്ടു് ദേവസഹായംപിള്ള എന്ന പുതിയ പേരും സ്വീകരിച്ചു. നാലുവർഷത്തിനു ശേഷം മതവിവർത്തനം ഹേതുവാക്കി അദ്ദേഹത്തെ തടവിൽ പാർപ്പിച്ചു. തടവിലിട്ടു് മൂന്നു വർഷം കഴിഞ്ഞപ്പോൾ. 1752-ൽ രാജകല്പനപ്രകാരം തെക്കൻ മെയിൻ റോഡിൽ ആരുവാമൊഴിക്കു് സമീപം വെച്ചു് അദ്ദേഹത്തെ വെടിവച്ചു കൊന്നു.)

മി: മെക്കൻസിയുടെ ഈ ലേഖനം ശരിയല്ലെന്നു സ്ഥാപിക്കാൻവേണ്ടി മി: നാഗമയ്യാ ചില ഖണ്ഡന യുക്തിവാദങ്ങൾ പുറപ്പെടുവിച്ചിട്ടുണ്ടു്. അവ അദ്ദേഹം പറയുന്നതനുസരിച്ചു് യുക്തിക്കു് യോജിച്ചേക്കാമെങ്കിലും ഒന്നു രണ്ടു സംഗതികൾ കൂടുതലായാലോചിക്കുമ്പോൾ ദേവസഹായംപിള്ളയേ സംബന്ധിച്ചിടത്തോളം അവയ്ക്കു് കുറേ അസ്പഷ്ടനിലയുണ്ടെന്നു മനസ്സിലാകും.

“ഇങ്ങനെയുള്ള ഒരു കഥ വിശ്വസിക്കാൻ പ്രയാസമാണു്. ഇതു് അസംഭാവ്യം പോലെ തോന്നുന്നു. അദ്ദേഹത്തിന്റെ കാലത്തിനു ശേഷമുള്ളവർ പൂർവ്വീകന്മാർ ധീരന്മാരായിരുന്നു എന്നു കാണിക്കാൻ വേണ്ടി അതിശയോക്തിയായി് പറയുന്നതാണു്. ഇൻഡ്യാക്കാർ സാധാരണ മരിച്ചവരേക്കുറിച്ചു് അതിശയോക്തിയോടുകൂടി സ്തുതിക്കുന്ന സ്വഭാവമുള്ളവരാണു്. ഡിലനായിയുടേ ഉപദേശമനുസരിച്ചു് ദേവസഹായം പിള്ള ക്രിസ്തുമതത്തിൽ ചേർന്നതിനാൽ അദ്ദേഹത്തെ ജയിലിലാക്കാനും ഒടുവിൽ

വെടിവെച്ചു കൊല്ലാനും ഡിലനായി സമ്മതിക്കയില്ലായിരുന്നു. അഞ്ചുതെങ്ങിലെ ഒരു പ്രധാനിയുടെ മകളെ വിവാഹം കഴിക്കുന്നതിനു ഡിലനായി ആവശ്യപ്പെട്ടു. അതു കന്യകയുടെ അച്ഛനമ്മമാർക്കു സമ്മതമായിരുന്നില്ല. ഇക്കാരണത്താൽ അവരോടു യുദ്ധം ചെയ്യാൻ മഹാരാജാവിനെ പ്രേരിപ്പിച്ചു. ഇതുപോലെ മഹാരാജാവിൻെറ വിശ്വസ്തനും സഹായിയുമായ ഡിലനായി ദേവസഹായംപിള്ളയുടേ കാര്യത്തിലും എന്തെങ്കിലും പറഞ്ഞിരുന്നാൽ മഹാരാജാവു അതനുസരിച്ചു പ്രവൃത്തിക്കുമായിരുന്നു. ദേവസഹായംപിള്ള കൊട്ടാരംജോലിക്കാരനായിരുന്നതിനാൽ അരമനരഹസ്യങ്ങളിൽ ചിലതു പരസ്യപ്പെടുത്തിയിരിക്കാം. അക്കാരണത്താൽ അദ്ദേഹം ക്രിസ്ത്യാനി ആയി ഏതാനും വർഷം കഴിഞ്ഞതിൽ പിന്നീടു വിചാരണ നടത്തി ശിക്ഷിച്ചിരിക്കാം. നാലാം നൂററാണ്ടിൽ ചേരമാൻ പെരുമാൾ താമസു കെനാനാ (Thomas Canano) ക്കും അദ്ദേഹത്തിൻെറ അനുചരന്മാർക്കും ചില അവകാശങ്ങളും സ്വാതന്ത്ര്യങ്ങളും രേഖാമൂലം അനുവദിച്ചിരുന്നു. ഇപ്രകാരം ക്രിസ്ത്യാനികൾക്കു മതപ്രസംഗത്തിനും യഥേഷ്ടം പള്ളികൾ സ്ഥാപിക്കുന്നതിനും സ്വാതന്ത്ര്യം കൊടുത്തിരുന്ന അദ്ദേഹമോ അദ്ദേഹത്തിൻെറ പിൻഗാമികളോ ഒരാൾ ക്രിസ്തുമതം സ്വീകരിച്ചു എന്ന കാരണത്താൽ ഒരിക്കലും അയാളെ ശിക്ഷിച്ചിരിക്കാനിടയില്ല. അതിനാൽ ആ ചരിത്രം ശരിയായിട്ടുള്ളതാണെന്നു വിശ്വസിക്കാൻ യാതൊരു നിവൃത്തിയുമില്ല ,,

തിരു: സ്റ്റേററു മാനുവൽ, വാല്യം 2. പുറം 129.

ഇപ്രകാരമാണു് മിസ്റ്റർ നാഗമയ്യാ അഭിപ്രായപ്പെട്ടിരിക്കുന്നതു്. മി: മെക്കൻസിയുടെ ലേഖനത്തെ എതിരഭിപ്രായമില്ലാതെ സ്വീകരിക്കുന്നതു് തനിക്കു് പോരായ്കയാണെന്നു കരുതിയോ, മനസ്സാതീതമായ സംഭവങ്ങൾ ക്രിസ്തുമതത്തിൽ സൎവ്വസാധാരണമാണെന്നുള്ള തത്വം മനസ്സിലാക്കാഞ്ഞിട്ടോ, ഹിന്ദുക്കൾ അന്യമതസ്ഥരെ മതപരമായു് ഉപദ്രവിയ്ക്കുയില്ലെന്നുള്ള അഭിപ്രായത്തെ പുനസ്ഥാപിക്കുന്നതിനോ മാത്രമാണു് അദ്ദേഹം ഇപ്രകാരം ഒരഭിപ്രായം പുറപ്പെടുവിച്ചിട്ടുള്ളതെന്നു തോന്നുന്നു. അല്ലാതെ നിഷ്പക്ഷനിലയിൽ പൎയ്യവേക്ഷണം ചെയ്തു് അതിനെപ്പററി അഭിപ്രായം പറയണമെന്നുദ്ദേശമുണ്ടായിരുന്നുവെങ്കിൽ ഈ ഖണ്ഡന യുക്തികൾക്കായു് ഇത്രത്തോളം ക്ലേശിക്കേണ്ടതില്ലായിരുന്നു.

178- വൎഷങ്ങൾക്കു് മുമ്പു നടന്ന ഈ സംഭവം ജനപരമ്പരയാ വിശ്വസിച്ചു വരികയും സ്ഥലകാലലക്ഷ്യങ്ങൾ ആ വിശ്വാസത്തെ ബലപ്പെടുത്തുകയും ചെയ്യുമ്പോൾ ഇതു് വെറും അതിശയോക്തിയാണെന്നു എങ്ങനെ തീർച്ചപ്പെടുത്താം. പ്രകൃതി വിലാസങ്ങൾ കണ്ടാനന്ദിച്ചു് മതിമറന്നിരുന്ന യോഗിവൎയ്യന്മാരുടെ അഥവാ കവിശ്രേഷ്ഠന്മാരുടെ ഹൃദയകമലങ്ങളിൽ നിന്നു് നിരൎഗ്ഗളം പ്രവഹിച്ചിരുന്ന കവിതാരസസമ്പൂൎണ്ണമായ പുരാണകാവ്യങ്ങളെ അടിസ്ഥാനപ്പെടുത്തി പിന്നീടുള്ളവർ കല്പിച്ചു കൂട്ടി ഉണ്ടാക്കീട്ടുള്ള സ്ഥലകാലലക്ഷ്യങ്ങളേയും അതിനേത്തുടൎന്നുണ്ടായിട്ടുള്ള ഐതിഹ്യങ്ങളേയും പോലെ വെറും അന്ധമായിട്ടുള്ള ഒന്നല്ല ദേവസഹായംപിള്ള ചരിത്രം, എന്നാൽ മി: നാഗമയ്യാ പറയുന്നതുപോലെ വല്ലതും അതിശയോക്തി ഇതിൽകടന്നുകൂടിയിരിക്കാം എങ്കിലും വാസ്തവമറിയാൻ അദ്ദേഹം ശ്രമിച്ചിരുന്നുവെങ്കിൽ

അദ്ദേഹത്തിനു് നിഷ്പ്രയാസം 'വേദസാക്ഷിത്വം, മന സ്സിലാകമായിരുന്നു. 'ശിക്ഷിച്ചിരിക്കാം, 'പരസ്യപ്പെട്ട ത്തിയിരിക്കാം, എന്നും മററും സംശയാസ്പദമായ് ഉഴഹി ക്കമാത്രം ചെയ്യുന്നതിനാൽ അദ്ദേഹം അതിനേപ്പററി യാതൊന്നും അന്വേഷിച്ചിട്ടില്ലെന്നുള്ളതു തീർച്ചതന്നെ.

ദേവസഹായംപിള്ള മരിച്ച് അധികദിവസം കഴി യുന്നതിനുമുമ്പു നടന്ന ചില ചരിത്രലക്ഷ്യമായ സംഭ വങ്ങൾ അദ്ദേഹത്തിനു് ആ അവസരത്തിലുണ്ടായിരുന്ന മഹനീയ നില ഇന്നവിധമാണെന്നു് നല്ലവണ്ണം വ്യക്ത മാക്കുന്നുണ്ടു്.

ദേവസഹായംപിള്ള മരിച്ച അവസരത്തിൽ കൊ ച്ചി മെത്രാനവർകൾ, അദ്ദേഹത്തിൻേറ ഭാഗ്യമരണ ത്തിൻേറ സ്മതിക്കായിട്ടു് "തെദേയും,, എന്ന തിരുഗീ തം പാടി മെത്രാനടുത്ത വലിയ പൂജ നടത്തുകയും, പ്ര സംഗമദ്ധ്യേ ദേവസഹായംപിള്ളയേക്കുറിച്ചു് അനുക മ്പാപൂർവ്വം പ്രസ്താവിക്കയും ചെയ്തു. രാജശിക്ഷക്കധീന രായ് പല ക്രിസ്ത്യാനികളും ഓരോ കാലങ്ങളിൽ മരിക്കു ന്നുണ്ടു്. ഭക്തന്മാരും പുതിയ ക്രിസ്ത്യാനികളുമായ അ നേകംപേർ ജയിലിൽകിടന്നു മരിക്കുന്നു. നിയമലംഘ നത്താൽ ശിക്ഷിക്കപ്പെടുകയും രക്തസാക്ഷിയല്ലാതിരി ക്കയും ചെയ്യുമ്പോൾ ഇവരെ ഉദ്ദേശിച്ചു് "തെദേയും,, എന്ന തിരുഗീതംപാടി വലിയ പൂജ നടത്തുകയോ അവ രുടേ അസ്ഥിയെങ്കിലും കിട്ടുന്നതിനു് ഭഗീരഥപ്രയത്നം ചെയ്കയോ ചെയ്തിട്ടുള്ളതായ് അറിവില്ല. എന്നാൽ ദേ വസഹായംപിള്ളയുടെ തിരുശേഷിപ്പുകളേ കോട്ടാററു്വ ലിയപള്ളിയിൽ വലിയ പീഠത്തിങ്കൽ നിക്ഷേപിക്കണ മെങ്കിൽ അദ്ദേഹത്തേക്കുറിച്ചു് അക്കാലത്തുണ്ടായിരുന്ന

വരുടേ വിശ്വാസം ഏതുപ്രകാരമായിരുന്നുവെന്നു് ഊഹിക്കാവുന്നതാണല്ലോ.

ദേവസഹായംപിള്ളയേ ജ്ഞാനസ്നാനപ്പെടുത്തിയ ബഹുമാനപ്പെട്ട പരഞ്ജ്യോതിനാഥസ്വാമി അവർകളുടെ ജീവചരിത്രത്തിൽ ദേവസഹായംപിള്ളയെപ്പററി ഒരു ചുരുങ്ങിയ വിവരണം സ്വാമി അവർകളുടേ ഡയറിയേ അടിസ്ഥാനപ്പെടുത്തി എഴുതികാണുന്നുണ്ടു്. (ഈ പുസ്തകം, ബഃ പരഞ്ജ്യോതിനാഥസ്വാമി അവർകളുടേ മരണത്തോടടുത്ത കാലത്തു് യേശുസഭ സ്വാമിമാരിൽ ഒരാൾ ഇററാലിയൻ ഭാഷയിൻ എഴുതി ഇററലിയിൽ പ്രസിദ്ധപ്പെടുത്തിയതു്"). ഇതിനും ഇപ്പോഴത്തേ ജനവിശ്വാസത്തിനും തമ്മിൽ യാതൊരു വ്യത്യാസവുമില്ല. ഇൻഡ്യാക്കാർ മരിച്ചവരേക്കുറിച്ചു് പുകഴ്ത്തിപ്പറയുന്ന സ്വഭാവക്കാരാണു് എന്നു് മിസ്റ്റർ നാഗമയ്യാ പറഞ്ഞതു് ശരിയായിരിക്കാം. ഇററലിക്കാരും ഈ സ്വഭാവക്കാരാണെന്നു പറയാതിരുന്നതു് അവരുടേ ഭാഗ്യമെന്നുവേണം വിചാരിക്കാൻ. അതിനാൽ ബഃ പരഞ്ജ്യോതിനാഥസ്വാമി അവർകളുടേ ജീവചരിത്രത്തിൽ കാണുന്ന ദേവസഹായംപിള്ള ചരിത്രം അതിശയോക്തിയായ് വരാനിടയില്ലല്ലോ.

ഡച്ച്-ൽ കുളച്ചൽ യുദ്ധത്തിൽ തടവുകാരായ് പിടക്കപ്പെട്ട ഡിലനായിയും കൂട്ടുകാരും യാതൊരു വിധത്തിലും രക്ഷപ്പെടാൻ നിവൃത്തിയില്ലാതെയാണു് മഹാരാജാവിൻേറ അധീനത്തിൻ ഉദ്യോഗം വഹിച്ചു് താമസിച്ചിരുന്നതു്. "ഒന്നുകിൽ കീഴടങ്ങുക അല്ലെങ്കിൽ മരണം" എന്നുള്ള മഹാരാജാവിൻേറ നയം ഡച്ചുകാക്കു് നല്ലവണ്ണമറിയാമായിരുന്നു. ഡച്ച്-ൽ ഒരുടമ്പടി നട

ന്നതുവരേ ഡച്ചുകാരും മഹാരാജാവും ഒരിക്കലും സൈ്വ രമായ് പെരുമാറീട്ടില്ല. കഴുകമരത്തിൽ നിന്നിറക്കി ആനപ്പുറത്തു് അമ്പാരിയിൽ കയററപ്പെട്ടവൻേറ കൂട്ടിലി രുന്ന ഡിലനായിയ്ക്കു് വാസ്തവമാലോചിച്ചാൽ യാതൊ രു സ്വാതന്ത്ര്യവുമില്ലായിരുന്നു. സ്വാതന്ത്ര്യമുണ്ടായിരുന്നു വെങ്കിൽ തന്നെയും അതു് മഹാരാജാവിൻേറ ഇഷ്ടമനുസ രിച്ചു് പ്രവൃത്തിക്കുന്നതിൽ മാത്രമാണു്. കാര്യമിങ്ങനേ ഇരിക്കുമ്പോഠം ഡിലനായി സ്വാൎത്ഥലാഭത്തിനായി ദേ വസഹായംപിള്ളയേ കൊല്ലരുതെന്നു് മഹാരാജാവി നോട്ടു് എങ്ങനേ പറയും.

മി: നാഗമയ്യാ ക്രിസ്തീയതത്വങ്ങഠം മനസ്സിലാക്കിയി രിക്കയില്ലന്നു സംശയിക്കേണ്ടിയിരിക്കുന്നു. ദൈവത്തിനു വേണ്ടി ജീവിച്ചു് ദൈവത്തിനായിട്ടു മരിക്കുന്നു എന്നുള്ള യഥാൎത്ഥതത്വം സഫലമാകുന്നു എന്നു വിചാരിച്ചു് ഒരു കത്തോലിക്കാമതവിശ്വാസി മതപരമായ പീഡകളും ത ന്മൂലമുണ്ടാകുന്ന മരണവും അനിർവ്വാച്യമായ സന്തോഷ ത്തോടുകൂടി സ്വീകരിക്കയാണു് പതിവു്. ഈ തത്വം നല്ലവണ്ണം മനസ്സിലാക്കിയിരുന്ന ഡിലനായി യഥാൎത്ഥവി ശ്വാസത്തോടുകൂടി ദൈവത്തെപ്രതി മരിക്കാൻ പോകു ന്ന ദേവസഹായംപിള്ളയേ ആ ഭാഗ്യമരണത്തിൽ നി ന്നു് രക്ഷിക്കാൻ ഒരിക്കലും ശ്രമിക്കയില്ല. രക്തസാക്ഷി കിരീടം ധരിച്ചു് ശോഭിക്കുന്ന ലക്ഷോപലക്ഷം പുണ്യപു രുഷന്മാരിൽ ആരും സത്യത്തിനു വിപരീതമായ് പ്രവൃ ത്തിച്ചതായിട്ടോ മരണാവസരത്തിൽ ഭയപ്പെട്ടോടിയതാ യിട്ടോ തിരുസ്സഭയിൽ ഉദാഹരിക്കാൻ പോലും മാൎഗ്ഗം കാ ണുന്നില്ല. റോമാ സാമ്രാജ്യത്തിൽ മതമൎദ്ദനകാലങ്ങ ളിൽ, ഡിലനായിയേക്കാളും മഹാ വീരപരാക്രമികളായ

സേനാനായകന്മാർ കത്തോലിക്കരെ സഹായിക്കാനുണ്ടാ
യിരുന്നിട്ടും അവരാരും മരണാവസരത്തിൽ വിശ്വാസവും
ധൈര്യവും ഉറയ്ക്കുന്നതിനു് ഉപദേശിക്കയല്ലാതെ മരണ
ത്തിൽ നിന്നു് രക്ഷപ്പെടുത്താൻ ശ്രമിച്ചിട്ടില്ല. അങ്ങ
നെ ഇരിക്കുമ്പോൾ വേദസാക്ഷിയായി മരിക്കാൻ പോകു
ന്ന ദേവസഹായംപിള്ളയെ ഢിലനായി എങ്ങനെ അ
തിനനുകൂലിക്കാതിരിക്കും. അതിനാൽ ദേവസഹായം
പിള്ളയെ കൊല്ലാതിരിക്കുന്നതിനു് മഹാരാജാവിനോടു്
ശുപാർശ ചെയ്യുന്നതു് ന്യായമായിട്ടുള്ളതല്ല എങ്കിലും ക
ഷ്ടതകളിൽ അനുതപിക്കേണ്ടതും സഹായിക്കേണ്ടതും എ
ല്ലാവരുടേയും കർത്തവ്യമാണല്ലോ. അതനുസരിച്ചു് തട
വിൽ പാർപ്പിച്ചിരുന്ന അവസരത്തിലും മററും അദ്ദേഹ
ത്തെ സഹായിച്ചിരുന്നതായും ആ വിവരം മഹാരാജാവ
റിഞ്ഞു് ഢിലനായിയോടു് ദ്വേഷ്യപ്പെട്ടതായും വളരെ
പ്പഴക്കമുള്ള തമിഴ് ദേവസഹായംപിള്ള ചരിത്രത്തിൽ
കാണുന്നു.

അഥവാ മി: നാഗമയ്യായുടെ വിശ്വാസത്തെത്ത
ന്നെ നമുക്കനുകൂലിച്ചു ചിന്തിക്കാം. ബ്രാഹ്മണഭക്തനും
ശ്രീപത്മനാഭദാസനുമായ മാർത്താണ്ഡവർമ്മമഹാരാജാവു്
ബ്രാഹ്മണരേയും ശ്രീപത്മനാഭനേയും ദുഷിച്ചു പറയുന്ന
തു് എങ്ങനെ കേട്ടു സഹിച്ചിരിക്കും.

ദൈവാധീനം ജഗൽ സർവ്വം
മന്ത്രാധീനന്തുദൈവതം
തന്മന്ത്രം ബ്രാഹ്മണാധീനം
ബ്രാഹ്മണാ മമ ദൈവതം

എന്നു് നിത്യം കീർത്തിച്ചിരുന്ന തിരുമനസ്സിനു്
ബ്രാഹ്മണർ പറയുന്നതു് എങ്ങനെ കേൾക്കാതിരിക്കാൻ

മനസ്സുവരും. മാർത്താണ്ഡവർമ്മമഹാരാജാവ് ബ്രാഹ്മണരേക്കാൾ അധികം ഡിലനായിരുയ സ്നേഹിച്ചിരുന്നു എന്നു് മി: നാഗമയ്യാ സ്ഥാപിച്ചിരുന്നുവെങ്കിൽ ഡിലനായി പറയുന്നതു് മഹാരാജാവ് കേൾക്കമെന്നു് വിശ്വസിക്കാമായിരുന്നു. ദേവസഹായംപിള്ളയേ തടവിലിട്ടു് പീഡിപ്പിക്കാൻ തുടങ്ങിയ കാലം മുതൽ വെടിവെച്ചു കൊല്ലുന്നതുവരേ മഹാരാജാവു് മതപരമായ കാൎയ്യങ്ങളിൽ മാത്രം പ്രവൃത്തിച്ചിരുന്നതായ് കാണുന്നു. ആദ്യത്തെ തുലാ പുരുഷദാനം ൯൨൫-ലും മുറജപം ൯൨൦-ലും ഹിരണ്യഗർഭം ൯൨൯-ലും നടന്നു. ഈ അവസരത്തിൽ ബ്രാഹ്മണസംസൎഗ്ഗവും ബ്രാഹ്മണഭക്തിയും തിരുമനസ്സിനു് ക്രുട്ടതലായുണ്ടായിരുന്നതിനാൽ ദേവസഹായംപിള്ളയേ സംബന്ധിച്ച സകല വിവരങ്ങളും പ്രതിനിമിഷം അവരിൽ നിന്നു മനസ്സിലാക്കുകയും അതിനേ സംശയലേശമില്ലാതേ വിശ്വസിക്കയും ഒടുവിൽ മരണശിക്ഷക്കു വിധിക്കുകയും ചെയ്തു. മി: നാഗമയ്യാ പറയുന്നതു പോലേ ദേവസഹായംപിള്ള പ്രവൃത്തിച്ചിട്ടുള്ളതു് രാജദ്രോഹകുററമല്ല. അതിലും എത്രയോ വലുതായ "ദൈവദ്രോഹ,, കുററമാണു് അദ്ദേഹം ചെയ്തിട്ടുള്ളതു്. ഭൂദേവന്മാൎക്കു് അപവാദമോതുന്നതു് ദൈവദ്രോഹകുററമെന്നല്ലാതേ എങ്ങനേ വിചാരിക്കും. ദൈവദ്രോഹകുററത്തിനു് മാർത്താണ്ഡവൎമ്മ മഹാരാജാവു് ഒരുദ്യോഗസ്ഥനേ ശിക്ഷിക്കുമ്പോൾ അന്യമതസ്ഥനും വിദേശിയുമായ ഡിലനായി അല്ല മററാരുവിചാരിച്ചാലും എന്തുചെയ്വാൻ സാധിക്കും. ഈ ഇരുപതാം നൂററാണ്ടിൽ പോലും നടന്നിട്ടുള്ള ഏക സംഗതി ആലോചിക്കുമ്പോൾ ൨൦൦ വൎഷങ്ങൾക്കുമുമ്പു് തിരുവിതാംകൂറിൽ ആദ്യത്തെ ഏകക്രിസ്ത്യ

നുദ്യോഗസ്ഥനായ ഡിലനായിട്ടു് പറയത്തക്ക സ്വാതന്ത്ര്യമുണ്ടായിരുന്നിരിക്കാനിടയില്ല. ആയിരം കാക്കകളുടെ ഇടയിൽ ഒരു അരയന്നം എന്നപോലെ മാത്രം ജീവിച്ചിരുന്ന അദ്ദേഹത്തിനു് ദേവസഹായം പിള്ളയേപ്പററി മഹാരാജാവിനോടു പറയുന്നതിനും അഥവാ പറഞ്ഞാൽ അനുസരിപ്പിക്കുന്നതിനും സൌകര്യമുണ്ടായിരുന്നില്ലെന്നുള്ളതു തീർച്ച തന്നെ.

മാർത്താണ്ഡവർമ്മമഹാരാജാവും ഡച്ചുകാരും തമ്മിൽ യുദ്ധം നടന്നുകൊണ്ടിരിക്കുമ്പോൾ ഇംഗ്ലീഷുകാർ അഞ്ചുതെങ്ങിൽ കച്ചവടമുറപ്പിച്ചു് കോട്ടകെട്ടി ആൾശക്തിയിലും ധനശക്തിയിലും വർദ്ധിച്ചു വരികയായിരുന്നു. ഡച്ചുകാരെപ്പോലെ ഇവരും തൽക്കാലം ശല്യത്തിനു് ഒരുങ്ങിയില്ലെങ്കിലും പിൻകാലം ഇവരിൽ നിന്നു് ചില ഉപദ്രവങ്ങൾ ഉണ്ടാകാനിടയുണ്ടെന്നു കുശാഗ്രബുദ്ധിയും യുദ്ധനിപുണനുമായ മഹാരാജാവു് ഊഹിച്ചിരുന്നു. ഇവരുടെ ശക്തിവർദ്ധനവും ചില്ലറ ഉപദ്രവങ്ങളും കണ്ടിട്ടാണല്ലോ എട്ടുവീട്ടിൽ പിള്ളമാരും മാടമ്പിമാരും കൂടി 1723-ൽ അഞ്ചുതെങ്ങിൽ ചെന്നു് ഇംഗ്ലീഷുകാരോടു് രാജദ്രോഗം ആവശ്യപ്പെടുകയും അവരോടു് യുദ്ധം ചെയ്തു് പലരേയും കൊന്നു് അവരുടെ വസ്തുവകകളെ കൈവശപ്പെടുത്തുകയും ചെയ്തിട്ടുള്ളതു്. ഈ സ്ഥിതിക്കു് ശത്രുസംഹാരമൂർത്തിയായ മാർത്താണ്ഡവർമ്മമഹാരാജാവും അവരെപ്പററി ശങ്കിച്ചിരിക്കാനിടയുണ്ടു്.

ഇംഗ്ലീഷുകാരും ഡച്ചുകാരും എപ്പോഴും ജന്മശത്രുക്കളായിത്തന്നെയാണു് തിരുവിതാംകൂറിലും വർത്തിച്ചിരുന്നതു്. ഇംഗ്ലീഷുകാർക്കു് കേരളത്തിൽ കച്ചവടസൌകര്യവും സ്വാതന്ത്ര്യവും ഉണ്ടായിരിക്കാൻ പാടില്ലെന്നും,

രാജ്യത്തിലുണ്ടാകുന്ന കുരുമുളകിൽ ഒരംശം പോലും അവൎക്ക് ലഭിക്കാനിടവരുത്തരുതെന്നുമുള്ള ഉദ്ദേശത്തോടുകൂടി ഡച്ചുകാർ നാട്ടുരാജാക്കന്മാരുമായി പല ഉടമ്പടികളും ചെയ്തു പതിവായിരുന്നു. ഡിലനായി ഡച്ചുസൈന്യത്തിൽ നിന്നും വിട്ടുമാറി എങ്കിലും ഇംഗ്ലീഷുകാരോടുള്ള പൂർവ്വവിരോധം പൂൎണ്ണമായി ശമിച്ചിരുന്നു എന്നു പറയാൻ തരമില്ല. തരം കിട്ടുകയാണെങ്കിൽ തിരുവിതാംകൂർ സൈന്യം കൊണ്ടുതന്നെ അവരെ അഞ്ചുതെങ്ങിൽ നിന്നും ഓടിച്ചാൽ കൊള്ളാമെന്നുള്ള മോഹവുമുണ്ടായിരുന്നിരിക്കണം. രാഷ്ട്രീയനില ഇങ്ങനെ ഇരിക്കുമ്പോൾ വിവാഹസംഗതിയെ രഹസ്യകാരണമാക്കി മഹാരാജാവിനെ യുദ്ധത്തിനു പ്രേരിപ്പിച്ചു എന്നല്ലാതെ മി: നാഗമയ്യാ പറയുന്നതുപോലെ ഡിലനായിയ്ക്കു പ്രധാനിയുടെ മകളെ വിവാഹം കഴിച്ചു കൊടുക്കാത്തതാണ് യുദ്ധത്തിന് പ്രധാനകാരണം എന്നു വരാൻ നിവൃത്തിയില്ല.

൧൭൫൩-ആഗസ്റ്റ് ൧൫-ാനു- ഡച്ചുകാരും മഹാരാജാവും തമ്മിൽ നടന്ന ഉടമ്പടിയിൽ "മററു യൂറോപ്യൻ രാജ്യക്കാൎക്ക് തിരുവിതാംകൂറിൽ കച്ചവടത്തിനു സ്ഥലം കൊടുത്തുകൂടാ എന്നും അഞ്ചുതെങ്ങ്, വിഴിഞ്ഞം, ഇടവാ മുതലായ സ്ഥലങ്ങളിൽ താമസിക്കുന്ന ഇംഗ്ലീഷ്കാർ അവിടെത്താമസിക്കുന്നതിന് വിരോധമില്ലെന്നും എന്നാലവൎക്ക് ഇപ്പോളുള്ളതിൽ കൂടുതൽ സൗകൎയ്യം കൊടുക്കാൻ പാടില്ലെന്നും,, മഹാരാജാവ് സമ്മതിച്ചിരുന്നു. ഈ ഉടമ്പടിക്കു മുമ്പിലായിരിക്കണം ഡിലനായി ഇംഗ്ലീഷ്കാരോടു യുദ്ധത്തിനു പ്രേരിപ്പിച്ചിട്ടുള്ളതു. എങ്കിലും ഈ ഉടമ്പടിയിലെ സാരാംശം ഡച്ചുകാരനായ

ഡിലനായിയുടേ ഹൃദയത്തിൽ നിന്നും ഒരിക്കലും വിട്ടുമാറിയിരിക്കാനിടയില്ലല്ലോ. തിരുവിതാംകൂർ മഹാരാജാവിനേ സ്നേഹബഹുമാനപുരസ്സരം സേവിച്ചിരുന്നു എന്നു വിചാരിച്ചിട്ട് തന്റെ സഹപ്രവർത്തകന്മാരായിരുന്നവരും ബന്ധുമിത്രങ്ങളുമായ ഡച്ചുകാരോടുള്ള സ്നേഹം അസ്തമിച്ചുപോയി എന്നു വരാവുന്നതാണോ?

അഞ്ചുതെങ്ങിൽ താമസിച്ചിരുന്ന ഇംഗ്ലീഷ്കാരോടു യുദ്ധം ചെയ്യുന്നതിനും ദൈവദ്രോഹിയാണെന്നു തീർച്ചപ്പെടുത്തീട്ടുള്ള ദേവസഹായംപിള്ളയേ കൊല്ലുന്നതിനും തമ്മിലുള്ള സംബന്ധമെന്തു്? ഒന്നാമത്തേതു് രാജ്യത്തിനും നാട്ടുകാർക്കും പൊതുവേ ഗുണകരവും വിശേഷാൽ യുദ്ധതല്പരനായ മഹാരാജാവിനു് സന്തോഷപ്രദവുമാണു്. രണ്ടാമത്തേതു് രാജ്യത്തിലുണ്ടാകുന്ന സകല ഐശ്വര്യങ്ങൾക്കും കാരണഭൂതരായ ഭൂദേവന്മാരുടേ നിത്യസങ്കടത്തെ ഇല്ലാതെയാക്കുന്നതിനും അവരുടേ അപേക്ഷകളേ സാധിച്ചുകൊടുക്കുന്നതുതന്നേ ലോകത്തിലേ ഏററവും പരമമായ പുണ്യമെന്നു മനസ്സിലാക്കിയിരുന്ന മഹാരാജാവിന്റെ നിത്യശാന്തിക്കും അത്യന്താപേക്ഷിതമായിരുന്നു. ഒന്നു് രാഷ്ട്രീയം മറേറതു് ദൈവികം. ഇവ രണ്ടിലും സേനാനായകനെന്ന നിലയിൽ ഡിലനായി പ്രവൃത്തിക്കേണ്ടതു് ഏതിലാണു്—? ഏതിലിടപെട്ടു പ്രവൃത്തിച്ചാലാണു് മഹാരാജാവിനു് സന്തോഷവും ഔത്സുക്യവുമുള്ളതു്–? ഇക്കാരണങ്ങളാൽ ഡിലനായി പറയുന്നതു് മഹാരാജാവനുസരിക്കുമെന്നുള്ളതിനു് മി: നാഗമയ്യാ പറയുന്ന ഉദാഹരണം വിശേഷാൽ യോജിപ്പുള്ളതായ് തോന്നുന്നില്ല.

കേരളത്തിലുണ്ടായിരുന്ന പല രാജാക്കന്മാരും ക്രിസ്ത്യാനികൾക്ക് പലവിധത്തിലുള്ള സഹായങ്ങൾ ചെയ്തു കൊടുത്തിരുന്നുഎന്നുള്ളതു വാസ്തവമാണ്. എഡി. ൫൨-ൽ തോമസ് അപ്പോസ്തലൻ കേരളത്തിൽ വന്നു ക്രിസ്തുമതം പ്രസംഗിക്കയും അതു ക്രമേണ വർദ്ധിച്ചു കേരളം ഒട്ടുക്ക് വ്യാപിക്കയും ചെയ്തു. ഇദ്ദേഹത്തോടുതുടൎന്ന് ഓരോ കാലങ്ങളിലായ് അനേകം വൈദികന്മാരും മതപ്രാസംഗികന്മാരും വന്നും പോയുമിരുന്നു. ക്രി: ൩൪൫-ൽ ചേരമാൻ പെരുമാൾ താമസ് ക്യനാനാക്കും അദ്ദേഹത്തിന്റെ ക്രിസ്ത്യാനികൾക്കും പള്ളിവകയ്ക്കു പ്രത്യേക സ്ഥലങ്ങളും മററു ചില അവകാശങ്ങളും ചെമ്പുപ്പട്ടയങ്ങളിൽ പതിച്ചു കൊടുത്തിട്ടുള്ളതായ് കാണുന്നു. കൂടാതെ തിരുവിതാംകൂർ രാജാക്കന്മാർതന്നെ പല അവകാശങ്ങളും സ്വാതന്ത്ര്യങ്ങളും അപ്പോഴപ്പോഴായ് ക്രിസ്ത്യാനികൾക്ക് കൊടുത്തിട്ടുണ്ട്. എന്നാൽ വേറേ ചില രാജാക്കന്മാർ ക്രിസ്തുമതപ്രചരണത്തിന് തടസ്ഥമായും ക്രിസ്ത്യാനികൾക്ക് ഉപദ്രവകരമായും ചില ഏൎപ്പാടുകളും പ്രവൃത്തികളും ചെയ്തിട്ടുണ്ടല്ലോ. അവരെ മി: നാഗമയ്യാ വിട്ടുകളഞ്ഞതെന്ത്? ഒരു രാജാവ് ഉപകാരം ചെയ്തിട്ടുണ്ടെങ്കിൽ മററൊരു രാജാവ് ഉപദ്രവവും ചെയ്തിട്ടുണ്ട്. ഇതു ലോകസാധാരണവുമാണ്. ക്രിസ്ത്യാനികളെ മനഃപ്പൂൎവ്വം ഉപദ്രവിക്കണമെന്നു കരുതി പ്രവൃത്തിച്ചിട്ടുള്ള കേരളരാജാക്കന്മാർ വളരെക്കുറവാണ് അതിനു സംശയമില്ല. എന്നാൽ ഹിന്ദുപ്രജകളുടെ ദുർബോധനമൂലം സൂക്ഷ്മം മനസ്സിലാക്കാതെ ചില രാജാക്കന്മാർ ക്രിസ്ത്യാനികളിൽ കടുംകൈ പ്രയോഗിച്ചിട്ടുണ്ടെന്നുള്ളതും വാസ്തവമാണ്.

ഉത്തരതിരുവിതാംകൂറും കൊച്ചിയും മലബാറും വളരെക്കാലത്തിനുമുമ്പുതന്നേ സാമൂഹ്യാചാരങ്ങളിലും ധനസ്ഥിതിയിലും ജ്ഞാനസമ്പാദനത്തിലും ഉയൎന്ന നിലയെ പ്രാപിച്ചിരുന്നു. മതസംബന്ധമായ് നോക്കുകയാണെങ്കിലും സെൻറ് താമസ് അപ്പോസ്തലൻേറ കാലംമുതൽ ക്രിസ്തുമതത്തിൻേറ പ്രസ്ഫുടമായ വളൎച്ചയും ഉട്ടം താണനിലയിലല്ലായിരുന്നു. ഉത്തരകേരളം മലയാളബ്രാഹ്മണരുടേ കേന്ദ്രസ്ഥാനമായിരുന്നതിനാൽ അവിടങ്ങളിൽ വിദ്യാപ്രചാരത്തിനും ഒരു കുറവുമുണ്ടായിരുന്നില്ല.

ഉത്തരകേരളത്തിൻേറ ഇപ്രകാരമുള്ള ഉൽഗമനകാലത്തു ദക്ഷിണതിരുവിതാംകൂറിലേ സമാന്യജനങ്ങളുടേ സ്ഥിതി ഏററവും ശോചനീയവും ഹൃദയാവർജകവുമായിരുന്നു. നാഞ്ചിനാട്ടുപിള്ളമാരും നായന്മാരും ധനംകൊണ്ടും സ്വാതന്ത്ര്യംകൊണ്ടും സാധാരണജനങ്ങളേ കീഴടക്കി വളരേ കഷ്ടപ്പെടുത്തിയിരുന്നു. വിദ്യാഭ്യാസം ഉയൎന്ന ജാതിക്കാൎക്കുപോലും വളരേക്കുറച്ചേ ലഭിച്ചിരുന്നുള്ളു. വി: ഫ്രാൻസിസ് സേവ്യരുടേ കാലംവരേ ക്രിസ്തുമതം പറയത്തക്ക പ്രചാരത്തിൽ വന്നിട്ടില്ലായിരുന്നു.

നായന്മാരും പാണ്ടിപ്പിള്ളമാരും നല്ല വിളവുള്ള നിലം പുരയിടങ്ങളേ കൈവശപ്പെടുത്തി അവൎണ്ണരേക്കൊണ്ടു ജോലിചെയ്യിച്ച് രാജഭോഗം കൊടുത്തുവന്നു. സാധുക്കളായ അവൎണ്ണൎക്കു് ജീവിതകാലം മുഴുവനും അടിമവേലചെയ്തു് ജീവിക്കുന്നതിനല്ലാതെ ഭൂസ്വത്തു സമ്പാദിക്കുന്നതിനോ ആഭരണങ്ങൾ ഉപയോഗിക്കുന്നതിനോ മുട്ടിനുതാഴ്ത്തി മുണ്ടുടുക്കുന്നതിനോ സ്വാതന്ത്ര്യമുണ്ടായിരുന്നില്ല. ഈ അവൎണ്ണർ വല്ലസ്ഥലങ്ങളിലും ഒളിച്ചു പതുങ്ങിയിരുന്നു് കൃഷിചെയ്തു കാലംകഴിച്ചുവരുമ്പോൾ ആ

ഭൂമി ഫലപുഷ്ടിയുള്ളതായ് കണ്ടാൽ നായന്മാരും പിള്ളമാരും ഓടി എത്തി നികുതി ആവശ്യപ്പെടും, മുന്നറിവില്ലാത്തതുകൊണ്ടു് ആ സാധുക്കളുടേ കൈവശം രാജഭോഗത്തിന്നു് ആവശ്യമുള്ള യാതൊന്നുമുണ്ടായിരിക്കയില്ല. കരം ആവശ്യപ്പെടുന്നതും വസ്തുവിൽനിന്നു് അവരേ പിരിച്ചയയ്ക്കുന്നതും ഒരു ദിവസംകൊണ്ടു കഴിയും. വീണ്ടും ആ സാധുക്കൾ കൃഷിസ്ഥലങ്ങൾ അന്വേഷിച്ചു് അടുത്ത ദിക്കിലെത്തും. അവിടെയും ഇതുതന്നെ ഗതി. ഇപ്രകാരമുള്ള ശോച്യാവസ്ഥ ൯൨൩-ൽ രാമയ്യൻദളവാ കണ്ടെഴുത്തു ഏർപ്പെടുത്തി വസ്തുക്കളെ ലക്കംതിരിച്ചു് കരം നിശ്ചയിക്കുന്നതുവരേ നടന്നുകൊണ്ടിരുന്നു. ഈ കണ്ടെഴുത്തുകാലത്തു് കൃഷിചെയ്തുവന്ന നല്ലനിലം പുരയിടങ്ങളെല്ലാം നായന്മാരുടേയും പിള്ളമാരുടേയും കൈവശത്തായി. തരിശുഭൂമികളെല്ലാം അവർണ്ണർക്കു് വിലകൂടാതെ പതിച്ചുകൊടുത്തു് കരം ചുമത്തി..........

പിള്ളമാരുടേയും നായന്മാരുടേയും ഉപദ്രവങ്ങൾ മൂർദ്ധന്യദശയിലെത്തിയിരുന്ന അവസരത്തിലാണു് യൂറോപ്പിൽ നിന്നും മിഷനറിമാർ വന്നു് ക്രിസ്തുമത പ്രചരണത്തിന്നു് ജോലി ആരംഭിച്ചിരുന്നതു്. അവരുടേ ഭഗീരഥപ്രയത്നത്തിന്റെ ഫലമായ് ക്രിസ്തുമതം പലസ്ഥലങ്ങളിലും വ്യാപിച്ചതോടുകൂടി ജനങ്ങൾക്കു് ഒരു സ്വബോധമുണ്ടായ്ത്തുടങ്ങി. ദേഹം മറച്ചു് വസ്ത്രം ധരിക്കുന്നതിന്നും വൃത്തിയായും സുമുഖരായും ജീവിക്കുന്നതിന്നും ഉത്സാഹമുണ്ടായി. മിഷ്യനിൽ നിന്നും ആശാന്മാർക്കു് ശമ്പളം കൊടുത്തു് കുടിപ്പള്ളിക്കൂടങ്ങൾ ഏർപ്പെടുത്തിയും വീടുകളിൽ വെച്ചും കുട്ടികളേ പഠിപ്പിക്കാൻ ഏർപ്പാടു ചെയ്തു........... ..

ഇപ്രകാരമുള്ള സാമുദായികവിവർത്തനം നമ്മുടെ ടിസഹോദരന്മാർ എങ്ങനെ കണ്ടുസഹിച്ചിരിക്കും. ഇതിന്റെ ഫലമായ് നാട്ടിൽ കലാപങ്ങളും കൊലപാതങ്ങളും കവർച്ചകളും ബലാൽപ്രയോഗങ്ങളും വർദ്ധിച്ചു. കൊല്ലവർഷം ൬൭൱-ൽ വേണാട്ടു ഭരിച്ചിരുന്ന 'ജയസിംഹദേവൻ, രണ്ടാമൻ നാഗർകോവിലിനടുത്തുള്ള വടശ്ശേരിയിൽ എഴുന്നള്ളിയപ്പോൾ നടന്നിട്ടുള്ള ഒരു സംഭവത്തെക്കുറിച്ച് കോട്ടാററിലുള്ള ഒരു ലിഖിതത്തിൽ ഇപ്രകാരം കാണുന്നു "൬൭൱. ചിത്തിരമാസം ഒന്നാം തിയ്യതി ചേരരാജകുടുംബത്തിൽപ്പെട്ട ജയസിംഹദേവൻ വടശ്ശേരിയിൽവന്നു. സാധാരണ ജനങ്ങൾ ബ്രാഹ്മണരുടേയും പിള്ളമാരുടേയും ഉപദ്രവംമൂലം മതസംബന്ധമായും സാമൂഹ്യസംബന്ധമായും പല അസ്വാസ്ഥ്യങ്ങളും സഹിച്ചിരുന്നു. സാധുക്കളായ സാധാരണ ജനങ്ങൾ ഒന്നുചേർന്ന് ഈ രാജകീയ സന്ദർശന സമയത്ത് രാജാവിനോട് സഹായമപേക്ഷിച്ചു. സങ്കടം കേട്ടശേഷം രാജാവ് ഇപ്രകാരം കല്പിച്ചു. ജനങ്ങളുടെ സങ്കടനിവാരണത്തിനായ് അപ്പീൽ കേൾക്കുന്നതിന് ഞാൻ എപ്പോഴും തയ്യാറാണ്. കപ്പൽ വരിയും പടപ്പണവുമൊഴിച്ച് മററു യാതൊരു കരവും ഇവർ കൊടുത്തിട്ടാവശ്യമില്ല. ഇവരുടെ ആരാധനരീതികളിലും ഉത്സവസമയങ്ങളിലും ഉയർന്ന ജാതിക്കാർ യാതൊരുപദ്രവവും ചെയ്തുകൂടാ. പബ്ളിക്ക് റോഡുകളിൽക്കൂടി നടക്കുന്നതിനും വഴിക്കിണറുകളെ സ്വാതന്ത്ര്യമായ് ഉപയോഗിക്കുന്നതിനും ഇവർക്ക് അവകാശം കൊടുത്തിരിക്കുന്നു.'' ഇതിൽ നിന്ന് ആ കാലങ്ങളിൽ സമുദായനടപടികൾ ഏതുപ്രകാരമായിരുന്നുവെന്ന് ഊഹിക്കാവുന്നതാണല്ലോ.

തി; ദസ്സ്; വാല്യം ൧. പുറം- ൨൯൬.

൧൫൩൦-ൽ വേണാടു ഭരിച്ചിരുന്ന "ഭൂതലവീര ശ്രീവീരഉദയമാൎത്താണ്ഡവൎമ്മ,ന്റെ കാലത്തു് നാഞ്ചിനാട്ടു പിള്ളമാർ ക്രിസ്ത്യാനികളെ അതിക്രൂരമായ് ഉപദ്രവിച്ചിരുന്നു. അതിൽ നിന്നു് അവരേ രക്ഷിക്കുന്നതിനായ് ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. ഈ വിളംബരമെഴുതീട്ടുള്ള ശിലാ ഇപ്പൊഴും കന്യകുമാരിക്കടുത്തു് "മുത്തനൈനാർ വിളൈ" എന്ന വയലിൽ സ്ഥിതിചെയ്യുന്നുണ്ടു്.

തി; സ്റ്റേ; വാല്യം. ൧- പുറം- ൨൩൬.

റവ: ഫാദർ മികൽവാസ് മാനസാന്തരപ്പെടുത്തിയ ആളുകളെ സംരക്ഷിക്കുന്നതിലേക്കായിട്ടു് വി: ഫ്രാൻസിസ് സേവ്യരെ ൧൫൪൪-ൽ കന്യാകുമാരിയിലേക്കയച്ചു. ആ വൎഷം വിശുദ്ധൻ തൂത്തുക്കുടി മുതലായ സ്ഥലങ്ങളിൽ മാനസാന്തരവേല നടത്തി. പിന്നീടു് തൂത്തുക്കുടിയോടു തൊട്ടുകിടന്ന "തിരുവിതാംകൂറിൽ അദ്ദേഹത്തിന്റെ ശ്രദ്ധപതിഞ്ഞു. ൧൫൪൪-മാർച്ച് ൨൦-ാംനു- എഴുതിയ എഴുത്തിൽ അവിടങ്ങളിൽ മാനസാന്തരവേല സ്ഥൈര്യത്തോടെ നടത്തിവരുന്നതായ് പ്രസ്താവിച്ചിരിക്കുന്നു. എന്നാൽ നാലു ദിവസം കഴിഞ്ഞു് എഴുതിയ എഴുത്തിൽ,വളരേ കോപസൂചകമായ് ഇപ്രകാരം പ്രസ്താവിക്കുന്നു. "തിരുവിതാംകൂറിൽ പ്രവേശിക്കുന്നതിനുള്ള എന്റെ ഉദ്യമം രാജാവിന്റെ ഉപദ്രവത്താൽ വിഫലീഭവിച്ചിരിക്കുന്നു.,, ഇങ്ങനെ രാജാവു് പ്രവൃത്തിക്കുന്നതിനു കാരണം ചില പോൎത്തുഗീസുകാരുടേ അനീതിപരമായ നടപടികളാണെന്നു മനസ്സിലാകുന്നു. History of christianity. P. 22.

പിന്നീട് ഏതാനും ദിവസം കഴിഞ്ഞു് തോവാള രാജാവിന്റെ സഹായത്തോടുകൂടി കന്യാകുമാരിയിൽ പ്രവേശിച്ചു് മാനസാന്തരവേല നടത്തി. (A.D.൧൫൪൪) ഈ അവസരത്തിൽ വേണാടു ഭരിച്ചിരുന്നതു് "ഭൂതലവീര കേരളവർമ്മൻ,, ജയസിംഹനാട്ടിലെ മൂത്തതിരുവടിയായിരുന്നു. ഇദ്ദേഹത്തിന്റെ കാലത്തു് വിജയനഗരം രാജകുടുംബത്തിലെ ഒരംഗവും മധുരഗവർണ്ണരുമായിരുന്ന "വിഠലൻ,, എന്ന രാജകുമാരൻ ആരുവാമൊഴിവഴി തിരുവിതാംകൂറിനെ ആക്രമിച്ചു. സൈന്യങ്ങളുടെ എണ്ണവും വണ്ണവും അവരുടെ വീരപരാക്രമവും അറിഞ്ഞു മഹാരാജാവു് ഭയവിഹ്വലനായ് രക്ഷാമാർഗ്ഗം അന്വേഷിച്ചു തുടങ്ങി. യുദ്ധം ചെയ്തു ജയിക്കുന്നതിനു് സൈന്യബലം മതിയാകുകയില്ലായിരുന്നു. സമാധാനപ്പെടുത്തി അയയ്ക്കാൻ തല്ക്കാലം പണവും തയ്യാറില്ലായിരുന്നു. എന്തു ചെയ്യണമെന്നറിയാൻ പാടില്ലാതെ രാജാവു് നല്ലവണ്ണം കുഴങ്ങി. ആ അവസരത്തിൽ നാഗർകോവിൽ മുതലായ സ്ഥലങ്ങളിൽ നിന്നു് ഏതാനും രാജപാർശ്വക്കാർ വന്നു് വി: പ്രാൻസിസ് സേവ്യരുടെ അത്ഭുതപ്രവൃത്തികളും മററും പറഞ്ഞു കേൾപ്പിച്ചു. ഉടൻ രാജാവ് പൂർവ്വവൈരം ഉപേക്ഷിച്ചു് വിവരം അദ്ദേഹത്തോടു് അറിയിക്കുന്നതിനു് കല്പിച്ചു. രാജാവിന്റെ ആശ്രയപരമായ കല്പന അനുസരിച്ചു് വിശുദ്ധൻ ഏതാനും ക്രിസ്തീയ അനുചരന്മാരോടുകൂടി ഒരു കുരിശു് കൈയിൽ ഉയർത്തിപ്പിടിച്ചു് ശത്രുസൈന്യങ്ങളുടെ എതിരെ ചെന്നു. വിശുദ്ധന്റെ മുഖത്തുനിന്നു് പ്രവഹിച്ചിരുന്ന പരഞ്ജ്യോതിസ്സിനേക്കണ്ട മാത്രയിൽ സൂര്യനേക്കണ്ട മഞ്ഞുപോലെ ശത്രുസൈന്യങ്ങൾ പിൻതിരിഞ്ഞു് ഓട്ടം തുടങ്ങി. വിശുദ്ധൻ

സാവധാനത്തിൽ ആരുവാമൊഴിവരേ ചെന്നു. ശത്രുക്കൾ മധുരക്ക തിരിച്ചു കഴിഞ്ഞു എന്നറിഞ്ഞതിൽ പിന്നീട് ആരുവാമൊഴി മുതലായ സ്ഥലങ്ങളിൽ മാനസാന്തരവേല നടത്തി അസംഖ്യം ജനങ്ങളേ ക്രിസ്തുമതത്തിൽ ചെൎത്തു. മഹാരാജാവ് ഈ സംഭവമറിഞ്ഞു് വിശുദ്ധനെ വളരേ ബഹുമാനിക്കയും കോട്ടാറു പട്ടണത്തിൽ കുറേസ്ഥലം പള്ളിവകക്ക് കരമൊഴിവായ് പതിച്ചുകൊടുക്കയും ചെയ്തു. ഇതിൽ പിന്നീട്ട് മഹാരാജാവ് ക്രിസ്ത്യാനികളോടും വി: സേവ്യരോടും വളരേ സ്നേഹത്തോടുകൂടി പെരുമാറുകയും വിശേഷാൽ തിരുവിതാംകൂർ പ്രജകളായ ക്രിസ്ത്യാനികൾക്ക് യാതൊരാപത്തുമുണ്ടാകാതേ സംരക്ഷിച്ചു പോരികയും ചെയ്തു.

൧൫൪൭-ൽ വിശുദ്ധൻ തിരുവിതാംകൂർ വിട്ടു പോയതിൽ പിന്നീട്ട് മഹാരാജാവിന്റെ പൂൎവ്വവിരോധം വീണ്ടും തല പൊക്കിത്തുടങ്ങി. ൧൫൫൮-അവസാനത്തിൽ ദക്ഷിണ തിരുവിതാംകൂറിൽ ക്രിസ്തുമതം പൂൎവ്വാധികം ശക്തിയോടുകൂടി വൎദ്ധിച്ചു വരികയായിരുന്നു. ഇതു് ഹിന്ദുമതസ്ഥന്മാൎക്ക് കണക്കില്ലാത്ത വിരോധത്തിനും അസൂയയ്ക്കും കാരണമായി. യാതൊരുകാരണവും കൂടാതേ ജനങ്ങൾ ക്രിസ്ത്യാനികളേ ഉപദ്രവിച്ചു തുടങ്ങി ഈ വിവരം പോർട്ടുഗീസ്കാരറിഞ്ഞു അവരും സൌകൎയ്യം കിട്ടുമ്പോഴെല്ലാം ബ്രാഹ്മണരേ ഉപദ്രവിക്കാനും ഒരുമ്പെട്ടു. ൧൫൪൪-ൽ ഡിസൌസ എന്ന പോർട്ടുഗീസ് കാരന്റെ നേതൃത്വത്തിൽ തേവലക്കരക്ഷേത്രം കൊള്ളചെയ്യുന്നതിനു പുറപ്പെട്ടു. വരുന്ന വഴിക്ക് ബ്രാഹ്മണർ തടഞ്ഞു നിറുത്തി ൧൫൦,൦൦ പവൻ തരാം ക്ഷേത്രത്തേ അശുദ്ധമാക്കരുതു് എന്നു അപേക്ഷിച്ചിട്ടും കേൾക്കാതേ ക്ഷേത്രത്തി

നകത്തു പ്രവേശിച്ച് അസംഖ്യം സ്വർണ്ണപ്പാത്രങ്ങളും സ്വർണ്ണക്കട്ടകളും വിലപിടിച്ച രത്നാഭരണങ്ങളും കൈവശപ്പെടുത്തി, വീപ്പകളിൽ നിറച്ചു കൊണ്ടു പോകുകയും വഴിയിൽ കണ്ടവരും തടുത്തുനിന്നവരുമായ ബ്രാഹ്മണരെ വെട്ടിക്കൊല്ലുകയും ചെയ്തു. നാട്ടുകാർ ക്രിസ്ത്യാനികളെ ഉപദ്രവിച്ചതിന് പോർട്ടുഗീസുകാരും ഇപ്രകാരം പകരം വീട്ടി സമാധാനപ്പെട്ടു. ഈ മതപരമായ വിപ്ലവങ്ങൾ ൧൭൪൯-വരെ തുടർന്നു കൊണ്ടിരുന്നു. ഈ സംഗതി ൧൭൪൨ ജൂലായി ൧൯-ാനു- വി: സേവ്യർ എഴുതിയ എഴുത്തിൽ നിന്നു മനസ്സിലാകുന്നു.

History of chrisianity P. 23.

തി: സ്റ്റു: വാല്യം. ൧-൨൯൭, ൨൯൮, ൨൯൯.

൧൭൫൪-ൽ ക്രിസ്ത്യാനികളുടേയും പോർട്ടുഗീസ് കാരുടേയും വൎദ്ധമാനമായ ശക്തികണ്ടു ഭയന്ന് ആററിങ്ങൽ മൂത്തതമ്പുരാൻ ക്രിസ്ത്യാനികൾക്ക് വിപരീതമായ് ഹിന്ദുക്കളെ ഇളക്കി വിടുകയും മൂന്നു പള്ളികളെ തീവെച്ചു നശിപ്പിക്കയും ചെയ്തു. ഇക്കാലത്തും അതിനുശേഷവും രാജകല്പനപ്രകാരം ആനകളേക്കൊണ്ടും മററും ഇടിച്ചു നികത്തീട്ടുള്ള ചില പള്ളികൾ സ്ഥലലക്ഷ്യങ്ങളോടുകൂടി ഇപ്പോഴും കാണാവുന്നതാണ്. ദേവസഹായംപിള്ളയുടേ കാലത്തോടടുപ്പിച്ച് ൧൭൫൦-മുതൽ ൧൭൫൨-വരെ വടക്കൻകുളത്തും അതിനു ചുററുമുള്ള പ്രദേശങ്ങളിലുമുള്ള ക്രിസ്ത്യാനികൾ ഹിന്ദുക്കളായ പാണ്ടിപ്പിള്ളമാരിൽ നിന്നും പതിതരിൽ നിന്നും പലവിധ പീഡകൾ അനുഭവിച്ചിരുന്നതായ് മധുരമിഷ്യനിലുള്ള ചില ഗ്രന്ഥങ്ങളിൽ കാണുന്നു.

[illegible]-ൽ ഉത്രംതിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ കാലത്തു് ദിവാൻ, കൃഷ്ണരായരായിരുന്നു. ഇദ്ദേഹം ഇംഗ്ലീഷുകാരെയും മിഷനറിമാരെയും അപമാനിച്ചു് ചില പ്രവൃത്തികൾ ചെയ്തിരുന്നു. കൂടാതെ നാട്ടിൽ, ക്രിസ്തുമതത്തിൽ ചേരുന്നവരെ ഗവർണ്മെന്റിൽനിന്നു അനാവശ്യമായ് ഉപദ്രവിക്കുക. ക്രിസ്ത്യാനികളുടെ ഉത്സവസ്ഥലങ്ങളിൽ ചെന്നു് പോലീസ് അധികൃതന്മാർ അനാവശ്യമായ് ലഹളയുണ്ടാക്കുക. ക്രിസ്ത്യൻ സ്ത്രീകളെ അവമാനിക്കുക. മുട്ടിനുതാഴ്ത്തി മുണ്ടുടുക്കുന്ന ക്രിസ്ത്യാനികളെ മുട്ടിനുതാഴ്ത്തി അടിക്കുക. വെള്ളമുണ്ടുടുത്തു് വഴികളിൽ കൂടി നടക്കുകയാണെങ്കിൽ ചാണകം കലക്കിഒഴിച്ചു് മുണ്ടു വൃത്തികേടാക്കി ഓടിക്കുക റൌക്ക, ജാക്കററു്, ദാവണി മുതലായവ ഉപയോഗിക്കുന്ന സ്ത്രീകളെ നിന്ദിക്കയും ശരീരോപദ്രവമേല്പിക്കയും ചെയ്യുക............മുതലായ പലവിധ കൃത്യങ്ങൾ നടന്നുവന്നിരുന്നു.

ഇതുകളെല്ലാം കാണിച്ചു് തെക്കൻതിരുവിതാംകൂറിലുള്ള പാതിരിമാരെല്ലാം ഒന്നുചേർന്നു് മദ്രാസ് ഗവർണ്ണർക്കു് ഒരു ഹർജി അയച്ചു. ഗവർണ്ണർ ഇതിനേപ്പററി വിചാരണനടത്തി മഹാരാജാവിനോടു് എഴുതിചോദിച്ചു. അതിന്നു് മഹാരാജാവു്, "നാട്ടിൽ ചില കുഴപ്പങ്ങൾ ഉള്ളതു വാസ്തവംതന്നേ എന്നാൽ അവ പാതിരിമാർ പറയുന്നതുപോലെ അല്ലെന്നും മിഷനറിമാരുടെ സംഖ്യ വർദ്ധിച്ചതോടുകൂടി അവർക്കും ജനങ്ങൾക്കും ചില തർക്കങ്ങൾ ഉണ്ടായിട്ടുണ്ടെന്നും ഇവയെ ഇല്ലാതെയാക്കുന്നതിന്നു് ശ്രമിച്ചുവരികയാണെന്നും,, മറുപടി അയച്ചു. ഇതു് ശരിയായ മറുപടിയായിരുന്നില്ലെന്നുള്ളതിന്നു് താമസിയാതെ നാട്ടിലനുഭവമുണ്ടായി.

ഈ കലാപങ്ങൾ ശരിയാകുന്നതിനുമുമ്പ് ദിവാൻ കൃഷ്ണരായർ ജോലി ഉപേക്ഷിച്ചു പോയി_ ഇതിനിടയ്ക്ക്, ൧൮൨൯-ൽ ഹിന്ദുക്കളും ക്രിസ്ത്യാനികളും തമ്മിൽ "മാർത്താണ്ഡം" എന്ന സ്ഥലത്തുവെച്ച് അതിഭയങ്കരമായ ഒരു അടിലഹള നടന്നു. ഈ അവസരത്തിൽ ദിവാൻ "രാജാ സർട്ടി മാധവരായരാ"യിരുന്നു. ഇദ്ദേഹം വിവരമറിഞ്ഞു് സ്ഥലത്തെത്തി ലഹള ശമിപ്പിച്ചിട്ട് പ്രധാനികളിൽ കുറേപ്പേരെ വിളിച്ച് ലഹളയ്ക്കുള്ള കാരണം ചോദിച്ചു. അതിന് ക്രിസ്ത്യാനികൾ പലതും പറഞ്ഞുവെങ്കിലും നായർ പ്രമാണികൾ പറഞ്ഞതു് ഇപ്രകാരമായിരുന്നു "പാതിരിമാർ ഹിന്ദുക്കളെ ബലാല്ക്കാരം ക്രിസ്തുമതത്തിൽ ചേർക്കുകയും നീചന്മാരെ ആ മതത്തിൽ ചേർത്തു് ഞങ്ങൾക്ക് അപമാനവും ലജ്ജയുമുണ്ടാകത്തക്കവിധം അവരെ ഉയർത്തുകയും ചെയ്യുന്നുവെന്നും, ഉയർന്നജാതിക്കാരെപ്പോലെ ക്രിസ്ത്യൻ സ്ത്രീകൾ കുപ്പായവും മേൽമുണ്ടും ഉപയോഗിക്കുന്നതു് ഞങ്ങൾക്ക് അപമാനകരമാണെന്നും" അറിയിച്ചു. അതിന് ഇപ്രകാരം തിരുവെഴുത്തു വിളംബരം പ്രസിദ്ധപ്പെടുത്തി "ക്രിസ്ത്യൻ സ്ത്രീകൾ ഇഷ്ടം പോലെ മേൽമുണ്ട് ഉപയോഗിച്ചുകൊള്ളാമെന്നും, എന്നാൽ അതു് ഉയർന്നജാതി സ്ത്രീകളുടേ വസ്ത്രധാരണരീതിയേ അനുകരിച്ചിരിക്കരുതെന്നും,, ആയിരുന്നു.

ഇതിൽ ഉയർന്നജാതി സ്ത്രീകളെ അനുകരിച്ച് വസ്ത്രം ധരിക്കരുതെന്നു പറഞ്ഞിരിക്കുന്നതിന്റെ അർത്ഥം, റൗക്ക, ജാക്കററു് മുതലായവ ഉപയോഗിക്കരുതെന്നും, മുണ്ട് അലക്കി ഉടുക്കരുതെന്നും, മേൽ മുണ്ട് നെഞ്ചിൽ പകുതിഭാഗം മറച്ച് രണ്ടുവശങ്ങളിലായ് ചുററിക്കെട്ടണമെന്നും കഴുത്തു മറച്ച് ഒരിക്കലും മേൽ മുണ്ട് ഉപ

യോഗിച്ചു പോകരുതെന്നും ഉടുത്തിരിക്കുന്ന മുണ്ടു് മുട്ടിനു താഴെ വരാൻ പാടില്ലെന്നും ആണെന്നു സംശയിക്കേണ്ടിയിരിക്കുന്നു.

ഇപ്രകാരം തിരുവിതാംകൂറിൽ മതപരമായ സമാധാനക്കേടു് ഒരോ കാലങ്ങളിൽ ഉണ്ടായിക്കൊണ്ടിരുന്നു എന്നു് മുൻപറഞ്ഞ ഭാഗങ്ങളിൽ നിന്നു വ്യക്തമാകുന്നുണ്ടല്ലോ. മി: നാഗമയ്യാ പറയുന്നതുപോലെ തിരുവിതാംകൂർ രാജാക്കന്മാരാരും ക്രിസ്ത്യാനികളെ ഉപദ്രവിച്ചിട്ടില്ലെന്നു് വിശ്വസിക്കാൻ ഇനിഎങ്കിലും ആരും തയാറാകുകയില്ലെന്നു തോന്നുന്നു. മി: നാഗമയ്യാ പറയുന്നതിൽ ഒരു സംഗതി ശരിയാണു്. അതെന്തെന്നാൽ ‘‘ഒരുത്തൻ ക്രിസ്തുമതം സ്വീകരിച്ചു എന്ന കാരണത്താൽ അവനെ കൊല്ലുകയില്ല,, എന്നുള്ളതു്. ക്രിസ്തുമതം സ്വീകരിച്ചതു നിമിത്തം ഒരുത്തനെ ഗവർണ്മെൻറു് കൊന്നിട്ടുള്ളതായ് തിരു: സ്റ്റേററു മാനുവലിലും ചരിത്രത്തിലും ആരും എഴുതീട്ടില്ല. അതിനാൽ മി: നാഗമയ്യാ ദേവസഹായംപിള്ളയുടെ ചരിത്രം വിശ്വസനീയമല്ലെന്നു പറയുന്നതു് ശരിയാണു്. എന്നാൽ അക്കാലത്തു് തിരുവിതാംകൂറിൽ സ്റ്റേററു മാനുവലും ചരിത്രകാരന്മാരുമില്ലായിരുന്നു എന്നുള്ളതു് മി: നാഗമയ്യാവും സമ്മതിക്കാവുന്നതാണല്ലോ. കൊട്ടാരത്തിൽ ഒരു പ്രധാന ഉദ്യോഗസ്ഥനും പല വിധത്തിലും ജനസ്വാധീനമുള്ള ഒരു പ്രധാന ജന്മിയുമായ ദേവസഹായംപിള്ള ക്രിസ്തുമതം സ്വീകരിച്ചതിനാൽ അദ്ദേഹത്തെത്തുടർന്നു് പലരും ക്രിസ്തുമതം സ്വീകരിക്കുന്നതിനും നാട്ടിൽ കലാപങ്ങളുണ്ടാകുന്നതിനുമിടയാകുമെന്നു കരുതി ബ്രാഹ്മണരുടെ നിർബന്ധപ്രകാരം അദ്ദേഹത്തെ കൊന്നു എന്നു വരാവുന്ന

തിൽ എന്താണു് അസംഭാവ്യമുള്ളതു്. സ്റ്റേററമാനവ
ലിൽ ചേൎത്തിരിക്കുന്ന ക്രിസ്തീയ ചരിത്രങ്ങൾ എല്ലാം ഗ
വൎമ്മേററു റിക്കാൎഡുകളെ അടിസ്ഥാനപ്പെടുത്തി എഴു
തീട്ടുള്ളതാണോ? അതൊരിക്കലുമില്ല. ക്രിസ്തുമതാധികാ
കളിൽ നിന്നു തെളിവുകൾ ശേഖരിച്ചും ദേശസഞ്ചാരിക
ളുടേ ഡയറികളെ അടിസ്ഥാനപ്പെടുത്തിയും എഴുതിട്ടുള്ള
പല ഭാഗങ്ങളുമുണ്ടല്ലൊ. അതു പോലെ കിട്ടീട്ടുള്ള
ഈ ചരിത്രത്തെ അസംഭാവ്യമാണെന്നു ഉപേക്ഷിച്ചതി
നു കാരണമെന്തു്?. നിഷ്പക്ഷനിലയിലാണു് ഈ വി
മൎശനമെഴുതിയതെങ്കിൽ അദ്ദേഹത്തിനു് ഇപ്രകാരമെ
ല്ലാം പറയാൻ ഒരിക്കലും തോന്നുകയില്ലായിരുന്നു.

തിരുവിതാംകൂറിൽ മതപരമായ കലാപങ്ങൾ ഉ
ണ്ടായിട്ടുള്ളതു് അധികവും ജനങ്ങൾ മൂലമാണു്. രാജാ
ക്കന്മാരിൽ പലരും ഇതിനനുകൂലിക്കയും പ്രതികൂലിക്ക
യും ചെയ്തിട്ടുള്ളതായു് നാം കണ്ടുവല്ലോ. മാൎത്താണ്ഡവ
ൎമ്മ മഹാരാജാവു് ക്രിസ്തുമതത്തോടും ക്രിസ്ത്യാനികളോടും
വിരോധിയായിരുന്നു എന്നുള്ളതിനു് വിശേഷാൽ തെളി
വുകളില്ല. ബ്രാഹ്മണരുടേയും മാടമ്പിമാരുടേയും നിൎ
ബന്ധമനുസരിച്ചു് നിൎദ്ദോഷിയായ ദേവസഹായംപിള്ള
യെക്കൊല്ലുന്നതിനു് കല്പിച്ചുവെന്നു് തല്ക്കാലം സമാധാ
നപ്പെടാം. ഇതും അദ്ദേഹം സധൈൎയ്യം പ്രവൃത്തിച്ചിട്ടു
ള്ളതാണെന്നു വിചാരിക്കാൻ നിവൃത്തികാണുന്നില്ല. എ
ന്തു കൊണ്ടെന്നാൽ, ദേവസഹായംപിള്ളയേ പെരുവിള
യിൽ വെച്ചു് ആരുമറിയാതെ കൊന്നുകളയാൻ കല്പിച്ച
പ്പോൾ ഒരു ബ്രാഹ്മണസന്യാസിയുടെ ഉപദേശമനുസ
രിച്ചു് തല്ക്കാലം കൊല്ലാതേ രക്ഷിച്ചു എന്നു് ദേവസാഹ
യംപിള്ളയുടേ മരണത്തോടടുപ്പിച്ചു് തമിഴിലെഴുതീട്ടുള്ള

ദേവസഹായംപിള്ള നാടകത്തിലും (അച്ചടിച്ചിട്ടില്ല) ൧൯൦൯-ൽ അച്ചടിച്ചിട്ടുള്ള ദേവസഹായംപിള്ള ചരിത്രത്തിലും (തമിഠം) കാണുന്നു. കൂടാതെ ദേവസഹായംപിള്ളയെ വധിച്ച വിവരമറിഞ്ഞു് മഹാരാജാവു് അദ്ദേഹത്തിന്റെ ഗുണങ്ങളെ വിചാരിച്ചു് സങ്കടപ്പെട്ടതായു് മുൻപറഞ്ഞ നാടക ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നു. ഈ അവസരത്തിൽ കൊച്ചീരാജാവു് വരാപ്പുഴയിൽ ക്രിസ്ത്യാനികൾക്കു് വിട്ടുകൊടുത്തിരുന്ന സ്ഥലത്തിന്റെ അവകാശത്തർക്കം തീർക്കുന്നതിനായി ഡിലന്നായിയോടുകൂടി അവിടേയ്ക്കെഴുന്നെള്ളി തർക്കം തീർത്തു് ആ സ്ഥലം വീണ്ടും ക്രിസ്ത്യാനികൾക്കു തന്നെ പതിച്ചു കൊടുത്തിട്ടുള്ളതായു് തി: സ്റ്റേററുമാനുവലിൽ കാണുന്നുണ്ടു്. ഇക്കാരണങ്ങളാൽ പ്രസ്തുതകൃത്യം ബ്രാഹ്മണരുടെ നിർബന്ധം മൂലം നടത്തിയതാണെന്നുള്ളതിനു് യാതൊരു സംശയവുമില്ല.

ഓരോ രാജാക്കന്മാരിൽ നിന്നു ലഭിച്ചിട്ടുള്ള അമൂല്യമായ സഹായങ്ങൾ കൊണ്ടു് സസുഖം വർത്തിച്ചുവരുന്ന ക്രിസ്ത്യാനികൾ സേതുലക്ഷ്മീഭായി റാണി റീജന്റു് തിരുമനസ്സിലെ കരുണാപൂർവ്വമായ പരിപാലനത്താൽ സന്തോഷഭരിതരായി ഓരോ കാലങ്ങളിലുണ്ടായിട്ടുള്ള അനിഷ്ട സംഭവങ്ങളെ വിസ്മരിച്ചു് പൂർവ്വാധികം അഭിവൃദ്ധിയിൽ സ്ഥിതിചെയ്യുമാറാകട്ടെ.

എ. എം.

---

J. M. J.

# വേദസാക്ഷിയായ ദേവസഹായം പിള്ളയുടേ ചരിത്രം.

## അദ്ധ്യായം 1.

### കുടുംബജീവിതവും ജ്ഞാനസ്നാനവും.

തെക്കൻ തിരുവിതാംകൂറിൽ പത്മനാഭപുരത്തിനടുത്തു് നട്ടാലം എന്നസ്ഥലത്തു് (൧) മരുതക്കുളങ്ങര എന്ന പേരിൽ ഇപ്പോഴും അറിയപ്പെടുന്ന നായർ കുടുംബത്തിൽ ൧൭൧൨-ൽ ദേവസഹായംപിള്ള ജനിച്ചു. ജ്ഞാനസ്നാനത്തിനു് മുമ്പു് ഇദ്ദേഹത്തിൻേറ പേരു് നീലകണ്ഠപിള്ള എന്നായിരുന്നു. കുടുംബം ഐശ്വൎയ്യ സമൃദ്ധികൊണ്ടും സാന്മാൎഗ്ഗികവും സാത്വികവുമായ ജീവിതരീതികൊണ്ടും അക്കാലത്തു് പ്രശസ്തമായിരുന്നു. കുടുംബത്തിൽ ബ്രാഹ്മണ സംബന്ധമുണ്ടായിരുന്നതിനാൽ കാലോചിതമായ വിദ്യാഭ്യാസം കുടുംബാംഗങ്ങൾക്കെല്ലാം സിദ്ധിച്ചിരുന്നു. വിശേഷിച്ചു് ദേവസഹായംപിള്ള സംസ്കൃതം, മലയാണ്മ, തമിൾ ഈ ഭാഷകളിൽ അസാമാന്യ പാണ്ഡിത്യം സമ്പാദിച്ചിരുന്നതുകൂടാതെ തൎക്കം വേദാന്തം വ്യാകരണം മുതലായ പ്രൌഢവിഷയങ്ങളിലും പുരാണപാരായണം ആയുധാഭ്യാസം മുതലായവയിലും തൻേറ ബുദ്ധിസാമൎത്ഥ്യം പ്രകടിപ്പിക്കാതിരുന്നില്ല.

ദേവസഹായംപിള്ള ശരിയായ ശിക്ഷയിലും രക്ഷയിലും വളൎന്നുവന്നിരുന്നതിനാൽ ബാല്യകാലം മുതൽ സുശീലനും ദീനദയാലുമായിരുന്നു. കുടുംബാംഗങ്ങളിൽ അദ്ദേഹത്തിനു് ഒരു മഹനീയനിലയുണ്ടായിരുന്നു. കാരണവൎക്കു് വയസ്സതിക്രമിച്ചിരുന്നതിനാൽ ദേവസഹായംപിള്ള തന്നെയായിരുന്നു കുടുംബകാൎയ്യങ്ങൾ ചുമതലയോടുകൂടി നടത്തിവന്നിരുന്നതു്. യുവകാരണവരെന്ന നിലയിൽ അനന്തസമ്പത്തുകൾക്കധികാരിയായിരുന്നതിനാൽ സമീപസ്ഥരായ കുടിയാനവന്മാരുടെ "ദീനദയാലു" എന്നും, "ധൎമ്മതല്പര"നെന്നും മററുമുള്ള സ്നേഹസംബോധനകൾ നാടൊട്ടുക്കു മുഴങ്ങിക്കൊണ്ടിരുന്നു. ഒരുത്തന്റെ ജീവിതദശയിൽ അനുഭവിക്കാവുന്ന മിക്ക ലൌകിക സുഖങ്ങളും അദ്ദേഹം അനുഭവിച്ചിരുന്നു, എങ്കിലും അദ്ദേഹത്തിനു് അധികാരപ്രമത്തതയാകട്ടെ ദുശ്ശീലതയാകട്ടെ ഉണ്ടായിരുന്നില്ല. യൌവനാരംഭത്തിലും ദൈവഹിതത്തിനൊത്ത ജീവിതവൃത്തി സ്വീകരിച്ചിരുന്നതു്, അദ്ദേഹത്തിനു് ദൈവവരപ്രസാദപ്രാപ്തിക്കു് കാരണമായ്ത്തീൎന്നു. വിശേഷവസ്ത്രാലങ്കാരങ്ങളോടുകൂടി ഉല്ലാസമായ് നടക്കുന്നതിനും ചതുൎവിധ വിഭവങ്ങളോടുകൂടി മൃഷ്ടാന്നഭോജനത്തിനും ധാരാളം സ്വത്തുക്കളുണ്ടായിരുന്നിട്ടും അവയെല്ലാം സ്വന്തമാണെന്നുള്ള ഉദ്ദേശത്തോടുകൂടിയല്ല അദ്ദേഹം ഉപയോഗിച്ചിരുന്നതു്. ഉത്തമനായ ഒരുവൻ സംശയമുള്ള സംഗതികളിൽ എപ്രകാരം മിതമായും സൂക്ഷ്മമായും ഇടപെടുമോ അതുപോലെ ഭക്ഷണസമയത്തും വസ്ത്രാദ്യാഡംബര വസ്തുക്കൾ ഉപയോഗിക്കുമ്പൊഴും സാധുജനങ്ങളുടെ ഹൃദയാവൎജകമായ ജീവിതക്രമത്തെ അനുസ്മരിച്ചു് അവ മിതമായിട്ടു മാത്രമേ ഉപയോഗിച്ചിരുന്നുള്ളു.

പ്രായപൂർത്തിയായതോടുകൂടി ദേവസഹായംപിള്ള സമീപസ്ഥലത്തു നിന്നും സ്വജാതിയിൽപ്പെട്ട ഒരു സ്ത്രീയെ വിവാഹം കഴിച്ചു. അനിതരസാധാരണമായ സ്വഭാവമഹിമയും അതുപോലെയുള്ള രൂപലാവണ്യവും ഏകീഭവിച്ചു് സ്ത്രീരൂപമായ് അവതരിച്ചിരുന്ന തന്റെ പ്രിയതമയോടുകൂടി ജാതിമതാചാരങ്ങളെ പൂർവ്വ വിധിക്കൊത്തവണ്ണം നിറവേററിയും ഭദ്രകാളി പൂജ, അമ്മക്കൊട, മാടൻകൊട, മുതലായ സകല വിഷയങ്ങളിലും യാതൊരു കുററവും കുറവും കൂടാതെ കാരണവരെ അനുകരിച്ചു് പ്രവൃത്തിച്ചുംവന്നു. ഇദ്ദേഹത്തിന്റെ ബുദ്ധിസാമർത്ഥ്യവും വാഗ്വിലാസവും ഈശ്വരഭക്തിയും കണ്ടു്, ൯൩൩-ാമാണ്ടു് നാടുനീങ്ങിയ ശക്തൻ തമ്പുരാൻ എന്നു പ്രസിദ്ധനായ മാർത്താണ്ഡവർമ്മമഹാരാജാവു്, പത്മനാഭപുരം നീലകണ്ഠസ്വാമി കോവിലിൽ ഇദ്ദേഹത്തെ 'കാര്യവിചാരകനായ്',, നിയമിച്ചു. ക്ഷേത്രകാര്യാന്വേഷണം കൂടാതെ പട്ടാളം ഉദ്യോഗസ്ഥന്മാർക്കും ശമ്പളം കൊടുക്കുക, പത്മനാഭപുരം കോട്ടപണിക്കു് സാമാനങ്ങൾ ശേഖരിക്കുക, പണിക്കാർക്കു് കൂലികൊടുക്കുക മുതലായ ജോലികളും സ്ഥലം കൊട്ടാരം സംബന്ധിച്ചുള്ള മേലന്വേഷണവും ഉണ്ടായിരുന്നു.

മരുതക്കുളങ്ങരവീട്ടുകാർ ഇപ്രകാരം സകല സുഖഭോഗങ്ങളും സസന്തോഷം അനുഭവിച്ചുവരുമ്പോൾ, കുടുംബത്തിൽ ചില അരിഷ്ടതകൾ നേരിട്ടു. കന്നുകാലികൾക്കും ധനധാന്യാദികൾക്കും അസാമാന്യമായ നഷ്ടമുണ്ടായി. കുടുംബാംഗങ്ങളിൽ പലരും രോഗം ബാധിച്ചു കിടപ്പിലായി. ദേവീകോപം കുടുംബത്തിൽ

ബാധിച്ചിരിക്കയാണെന്നു് കാരണവരും മററു ചിലരും തീർച്ചപ്പെടുത്തി, അവളെ പ്രസാദിപ്പിക്കാൻ അജബലി, കുക്കടബലി, പൊങ്ങാല, വെട്ടിമുറിപ്പു്, മുതലായ ഹിന്ദുമതകർമ്മങ്ങൾ ഭംഗിയായി നടത്തി. എന്നിട്ടും കഷ്ടാരിഷ്ടതകൾക്കു് യാതൊരു ഭേദവുമുണ്ടായില്ല. ദേവസഹായംപിള്ള ചിന്താവിഷ്ടനായി മുഖപ്രസാദമില്ലാതെ ഇരുന്നാൽ ഇരിപ്പും നിന്നാൽ നിലയുമായി ജീവിതം കഴിച്ചുവന്നിരുന്നു.

കുളച്ചൽ യുദ്ധത്തിൽ തടവുകാരനായി പിടിക്കപ്പെട്ട (വ.) ഡിലനായി തിരുവിതാംകൂർ സൈന്യങ്ങൾക്കെല്ലാം നായകനായി പത്മനാഭപുരത്തിനു സമീപം ഉദയഗിരിയിൽ താമസിച്ചിരുന്നു. ഇക്കാലത്തു് (ക്രി. ൧൭൪൧) പത്മനാഭപുരം കോട്ട പണിയാരംഭിച്ചു് ജോലി നടന്നുവന്നു. ദേവസഹായംപിള്ള ഒരു പ്രധാന ഉദ്യോഗസ്ഥനായിരുന്നതിനാലും ക്ഷേത്രം കൊട്ടാരം ഇവയിലേ കാര്യവിചാരണാർത്ഥം അധികദിവസവും പത്മനാഭപുരത്തുതന്നെ താമസിച്ചിരുന്നതിനാലും പണിക്കു് ആളുകളും സാമാനങ്ങളും അയച്ചുകൊടുക്കുക, പണം ശേഖരിക്കുക മുതലായ കൃത്യങ്ങൾ അദ്ദേഹം തന്നേ നടത്തിവന്നിരുന്നതിനാലും ഡിലനായിയുമായി പരിചയപ്പെടുന്നതിനും ക്രമേണ അവർ ആത്മമിത്രങ്ങളായി തീരുന്നതിനുമിടയായി. സ്നേഹിതന്മാരേപ്പോലെ അന്യോന്യം ഉപദേശിച്ചും സഹോദരന്മാരെപ്പോലെ സ്നേഹിച്ചും ഭക്ഷണാദികളിൽപോലും ദേശമാമൂലുകളേ വകവെയ്ക്കാതെ ജീവിച്ചുവന്നു. പരിപാവനമായ സ്വഭാവവിശേഷത്താൽ ആത്മൈക്യമുള്ള രണ്ടുപേരുടേ ഹൃദയം ക്ഷണമാത്രത്താൽ അന്യോ

ന്യം ബന്ധിക്കപ്പെട്ടമെങ്കിൽ ദേവസഹായംപിള്ളയും ഡിലനായിയും അശനപാനാദികളിൽ ജാതിമതാചാരങ്ങളെ വിഗണിച്ച് പെരുമാറീട്ടുണ്ടെന്നുള്ളതിൽ എന്താണ് ആശ്ചര്യം.

ഒരു ദിവസം ദേവസഹായംപിള്ള മുഖപ്രസാദമില്ലാതെ വളരെ ക്ഷീണിച്ചിരിക്കുന്നതു കണ്ടിട്ട് ഡിലനായി ഇപ്രകാരം ചോദിച്ചു. "സ്നേഹിതാ! കുറച്ചുദിവസമായി നിങ്ങളുടേ ശരീരപ്രകൃതിക്കും മനസ്ഥിതിക്കും ചില മാററങ്ങൾ കാണുന്നുണ്ട്. ചിന്താപാരവശ്യം കൊണ്ടെന്നോണം മുഖം രക്തപ്രസാദമില്ലാതെ വളരെക്ഷീണിച്ചും, അന്തരംഗത്തിൽനിന്നു കുതിച്ചുചാടുന്ന ചിന്താശക്തിയുടേ പ്രേരണയാൽ തടഞ്ഞിട്ടെന്നപോലേ അധികം സംസാരിക്കേണ്ട സന്ദർഭങ്ങളിൽ പോലും വർത്തമാനംവളരേ കുറഞ്ഞും കാണുന്നുവല്ലോ ഇതിനു കാരണമെന്തു"

ഇതുകേട്ട് ദേവസഹായംപിള്ള കുറച്ചുനേരം മൌനമവലംബിച്ചിരുന്നു. പിന്നീട തന്റെ കുടുംബത്തിൽ നേരിട്ട കഷ്ടതകളെല്ലാം വളരേ സങ്കടത്തോടുകൂടി അറിയിച്ചു. അതിന് ഡിലനായി ഇപ്രകാരം മറുപടി പറഞ്ഞു.

"ഉത്തമമിത്രമേ: നശിച്ചുപോകുന്ന ഈ ലൌകികസുഖങ്ങൾക്കായിട്ടാണോ നിങ്ങൾ ഇത്രമാത്രം ക്ലേശിക്കുന്നതു്. ദിവാസ്വപ്നം പോലെയും വെള്ളത്തിലേ കുമിളപോലെയും നിഷ്ഫലവും ക്ഷണഭംഗുരവും ഹൃദയമോഹനവും എന്നാൽ വഞ്ചനാഗ്രസ്തവുമായ ഈ ലോകത്തിൽ മനുഷ്യർ ഭ്രാന്തന്മാരെപ്പോലെ അലഞ്ഞുനടക്കുന്നു.

ഈ ലോകം മുഴുവനും സമ്പാദിച്ചിട്ട് നിങ്ങളുടേ ആത്മാവു് നശിക്കുന്നുവെങ്കിൽ അതുകൊണ്ടു് എന്തു പ്രയോജനമാണുള്ളതു്. ശരീരത്തേക്കാളും ആത്മാവിനേ സ്നേഹിക്കുന്നുവെങ്കിൽ ശരീരത്തോടുകൂടി നശിച്ചുപോകുന്ന ഈ ലൌകിക സുഖത്തിനായ് നിങ്ങൾ ഇത്രമാത്രം സങ്കടപ്പെടുന്നതെന്തിനാണു്. ഈശ്വരൻ സച്ചിദാനന്ദസ്വരൂപിയാകയാൽ സന്തോഷത്തോടുകൂടിയിരിക്കണമെന്നുള്ള ആഗ്രഹം സർവ്വജീവരാശികളേയും സംബന്ധിച്ചിരിക്കുന്നു. ഈ പ്രപഞ്ചത്തെ പരിശോധിച്ചു നോക്കിയാൽ സുഖദായകങ്ങളായ സകല വസ്തുക്കളും സൃഷ്ടിച്ചിട്ടുണ്ടെന്നു കാണാവുന്നതാണു്. എന്നാൽ അനാദിയായ് മനുഷ്യരേ ബാധിച്ചിട്ടുള്ള അറിവില്ലായ്മയുടേ ഫലമായ് സുഖാനുഭവങ്ങൾക്കു പകരം മനുഷ്യർ ദുഃഖങ്ങളും അനുഭവിക്കുന്നു. സുഖമെന്നും അസുഖമെന്നും പറയുന്നവ എന്താണു്. പ്രിയ സ്നേഹിതാ! സുഖാസുഖങ്ങൾ മിക്കവാറും വ്യക്തിയേ സംബന്ധിച്ചവ മാത്രമാണു്. അതായതു് അവനവൻേറ അന്തഃകരണ നിലയേ ആസ്പദമാക്കിയാണു് സുഖദുഃഖങ്ങൾ സ്ഥിതിചെയ്യുന്നതു്. സുഖദുഃഖങ്ങളിൽ അധികം ഭ്രമിക്കുന്തോറും അവയുടേ വ്യത്യാസം വളരേ ദീർഘമാകുന്നു. അവയിൽ ഭ്രമിക്കാതേ സമാധാനത്തോടുകൂടി ജീവിക്കുന്ന ഒരുത്തനു് രണ്ടും ഏററവും അടുത്തുവരികയും അവയുടേ വ്യത്യാസം നശിച്ചുപോകയും ചെയ്യുന്നു. ഈ സ്ഥിതിയിൽ അവൻ സുഖത്തേ ത്യജിക്കയും ദുഃഖത്തേ വരിക്കയും ചെയ്യും. സുഖത്തിൻേറ അങ്ങേ അററത്തേ നില എപ്പൊഴും ദുഃഖമായി

പരിണമിക്കയാണു് പതിവു്. അതുകൊണ്ടാണു് മഹാന്മാർ സുഖാനുഭവങ്ങളിൽ മിതശീലരായിക്കാണുന്നതു്.

സുഖദുഃഖങ്ങളുടേ അഥവാ സമൃദ്ധിയുടേയും ദാരിദ്ര്യത്തിന്റേയും ഗുരുലഘുത്വം അവരവരുടേ മനോഭാവത്തെയാണു് ആശ്രയിച്ചിരിക്കുന്നതു്. ഒരു ഭിക്ഷക്കാരനു് നാലുകാശു ലഭിക്കുന്നതു് സന്തോഷകരമായിരിക്കാം. എന്നാൽ ഒരു രാജാവിനു് അപ്രകാരമൊരു സന്തോഷമുണ്ടാകണമെങ്കിൽ ഒരു മഹാരാജ്യം പിടിച്ചടക്കണം. ഭിക്ഷക്കാരനു് കുളിർകാലത്തു് അടുക്കളയിൽ വെറും നിലത്തു് കീറ മുണ്ടു പുതച്ചു് ഉറങ്ങുന്നതു് പരമ സുഖമായിരിക്കും. എന്നാൽ ഒരു പ്രഭുകുമാരനു് ഇതുപോലെ നിന്ദ്യവും ദുഃഖകരവും മറ്റൊന്നുമില്ല. സന്യാസി ധനമെന്നു കേൾക്കുമ്പൊഴും ഗൃഹസ്ഥൻ ദാരിദ്ര്യമെന്നു കേൾക്കുമ്പൊഴും ഒന്നുപോലെ ഭയവിഹ്വലരായു് നിലവിളിക്കുന്നു. ത്യാഗി നിർദ്ധനതയിലും സാംസാരികൻ സമ്പത്തിലും സന്തോഷിക്കുന്നു. പരാർത്ഥതല്പരൻ സ്വസുഖത്തിലും സ്വാർത്ഥതല്പരൻ പരസുഖത്തിലും വ്യസനിക്കുന്നു. സ്നേഹിതാ! സുഖത്തിന്റേയും ദുഃഖത്തിന്റേയും യഥാർത്ഥ സ്ഥിതി മനസ്സിലാക്കിയവർ ലോകത്തിൽ വളരെക്കുറച്ചേ ഉള്ളൂ. ഒരുത്തനു സുഖമെന്നുതോന്നുന്നതു് മറ്റൊരുവനു് അസുഖമായിരിക്കുന്നു. ഒരേ സംഗതി തന്നെ സുഖമായും ദുഃഖമായും മാറുന്ന ഈ സാംസാരികമായ സുഖജീവിതത്തിൽ മനുഷ്യൻ ഇത്രമാത്രം ഭ്രമിക്കുന്നതു് അവന്റെ "അജ്ഞത" കൊണ്ടല്ലയോ? അയഥാർത്ഥമായ സംസാരസുഖത്തിൽ അത്യന്തം പ്രേരിത

നാകുന്നതു് ആത്മാവിന്റെ ബലക്ഷയം കൊണ്ടു തന്നെ യാണു്, അതിനാൽ മനുഷ്യൻ ലോകത്തിൽ സുഖവും ദുഃഖവും അന്വേഷിക്കുന്നതിനു് മുമ്പു് ആത്മാവിനെ സംരക്ഷിച്ചു് ബലപ്പെടുത്തേണ്ടതു് എങ്ങനെയാണെന്നറിഞ്ഞു് അതനുസരിച്ചു പ്രവൃത്തിക്കട്ടെ. അപ്പോൾ അവനു് ഈ സാംസാരിക സുഖദുഃഖങ്ങളിൽ വിഭ്രാന്തിയുണ്ടാകുകയില്ല.

യഥാർത്ഥമായ സുഖമൊന്നുണ്ടു്. അതു് ആത്മാവാണു് അനുഭവിക്കുന്നതു്. അതിനുതന്നെയാണു് മനുഷ്യൻ ഈ ലോകത്തിൽ പ്രയാസപ്പെടേണ്ടതും. എന്റെ പ്രിയസ്നേഹിതാ! അവ്യലക്ഷണ സ്വരൂപനായു് സ്നേഹസമ്പൂർണ്ണനായു്, സർവ്വസൽഗുണ മൂർത്തിയായു് സർവ്വസൃഷ്ടികൾക്കും കാരണനായു് സ്ഥിതിചെയ്യുന്ന ആ പരമകർത്താവിന്റെ. വരപ്രസാദം ഒന്നു മാത്രമേ മനുഷ്യനു് സമാധാനവും സന്തോഷവും നൽകുകയുള്ളു. ഈ സമാധാനവും സന്തോഷവുമാണു് ആത്മാവനുഭവിക്കുന്ന യഥാർത്ഥസുഖം; ദൈവവരപ്രസാദം ആപത്തിനെ സമ്പത്തായും ദുഃഖത്തെ സുഖമായും രോഗത്തെ അരോഗമായും വിഷത്തെ അമൃതായും മാററുന്നതിനു് ശക്തിയുള്ള അമൂല്യസമ്പത്താണു്''. ഇപ്രകാരം ചില ഉപദേശങ്ങൾ കഴിഞ്ഞിട്ടു് വിളുഷേയോബിന്റെ ചരിത്രം ദേവസഹായം പിള്ളയേ പറഞ്ഞു കേൾപ്പിച്ചു.

"ഗോത്രപിതാക്കന്മാരുടേ കാലത്തു് ഇസഹാക്കിന്റെ പുത്രനായ ഏസവിന്റെ വംശത്തിൽ യോബു് എന്നു പേരായ ഒരു പരമഭക്തനുണ്ടായിരുന്നു. അദ്ദേഹത്തിനു് ൭, പുത്രന്മാരും ൩, പുത്രിമാരുമുണ്ടായിരുന്നു.

വസ്തുവകയായി ഏഴായിരം ആടുകളും മൂവായിരം ഒട്ടക
ങ്ങളും അഞ്ഞൂറ് ഉഴവുകാളകളും അഞ്ഞൂറ് കഴുതകളും
അനവധി ദാസന്മാരുമുണ്ടായിരുന്നു. എന്നാൽ ധനത്തെ
ക്കാൾ ഈശ്വരഭക്തിയായിരുന്നു യോബിന്റെ കീർത്തി
ക്കു കാരണം. യോബിന്റെ ഭക്തിയെക്കുറിച്ചും സമാധാ
നശീലത്തെക്കുറിച്ചും അസൂയപ്പെട്ടുകൊണ്ടിരുന്ന പിശാ
ച് ഒരു ദിവസം യോബിനെ പരീക്ഷിക്കാൻ അനുവാ
ദം വാങ്ങുന്നതിന്നായ് ദൈവസന്നിധിയിൽ വന്ന് ഇപ്ര
കാരം പറഞ്ഞു. "യോബ് അങ്ങയെ ഇത്രയധികം സ്നേ
ഹിക്കയും സേവിക്കയും ചെയ്യുന്നതു വെറുതെയല്ല അവി
ടുന്ന് അവന്ന് സകല സൌഭാഗ്യങ്ങളും നൽകിയിരിക്കു
ന്നു. സകലകാര്യങ്ങളിലും അവനെ അനുഗ്രഹിച്ച് സം
രക്ഷിച്ചു വരുന്നു. ഈ സുഖം അല്പം കുറയുകയോ അവ
ന്റെ സ്വത്തിന്ന് നാശം ഭവിക്കയോ ചെയ്യട്ടെ അപ്പോൾ
കാണാം അവന്റെ ഭക്തി എവിടെപ്പോകുന്നു എന്ന്.
നിശ്ചയമായും അവൻ അങ്ങയെ ഉപേക്ഷിക്കും".

ഇതു കേട്ട് ത്രികാല സംഭവങ്ങളും കരതലാമലകം
പോലെ കണ്ടു കൊണ്ടിരിക്കുന്ന ദൈവം യോബിനെ പ
രീക്ഷിച്ചു കൊള്ളുന്നതിന്ന് അനുവാദം കൊടുത്തു. എ
ന്നാൽ അവന്റെ ശരീരത്തെ മാത്രം തൊട്ടുപോകരുതെ
ന്ന് ദൈവം പ്രത്യേകം പിശാചിനോട് കല്പിച്ചിട്ടുണ്ടാ
യിരുന്നു.

പിശാച് വളരെസന്തോഷത്തോടുകൂടി പുറപ്പെട്ട്
യോബിനെ പരീക്ഷിക്കാൻ തുടങ്ങി. ഒരു ദിവസം യോ
ബിന്റെ പുത്രന്മാരും പുത്രിമാരും ചേർന്ന് അവരുടെ മൂ
ത്ത സഹോദരന്റെ വീട്ടിൽ സകലവിധവിഭവങ്ങളോടു

കൂടി വിരുന്നു കഴിച്ചു കൊണ്ടിരിക്കയായിരുന്നു. ആ അവസരത്തിൽ ഒരു ദൂതൻ യോബിൻേറ അടുക്കൽ ഓടിവന്നു് സബെയിക്കാർ അങ്ങയുടേ കാളകളെയും കഴുതകളെയും പിടിച്ചു കൊണ്ടുപോയി എന്നും എതിർത്തു നിന്ന വേലക്കാരേ വെട്ടിക്കൊന്നിരിക്കുന്നു എന്നും അറിയിച്ചു. ഈ സംഭവം പറഞ്ഞു തീരുന്നതിനു മുമ്പിൽ വേറൊരുത്തൻ ഓടിവന്നു് "ആകാശത്തിൽ നിന്നു അഗ്നി വീണു് അങ്ങയുടേ ആടുകളേയും ആട്ടിടയന്മാരെയും ദഹിപ്പിച്ചിരിക്കുന്നു,, എന്നു് അറിയിച്ചു. ഇതിനിടക്കു് മൂന്നാമതൊരുവൻ- "കൽദായക്കാർ യോബിൻേറ ഒട്ടകങ്ങളെ പിടിച്ചെടുക്കുകയും ഭൃത്യന്മാരെ വെട്ടിക്കൊല്ലുകയും ചെയ്തിരിക്കുന്നേ എന്നുള്ള വർത്തമാനവുംകൊണ്ടു് ഓടി എത്തി. നാലാമതൊരുവൻ ഏററവും ദുഃഖകരമായ വർത്തമാനവും കൊണ്ടു് അതാ വന്നിരിക്കുന്നു. യോബിൻേറ മക്കൾ വിരുന്നു കഴിച്ചുകൊണ്ടിരുന്ന കെട്ടിടം കൊടുങ്കാററുകൊണ്ടു് നിലംപതിച്ചു് അതിലുണ്ടായിരുന്നവരെല്ലാം മരിച്ചുപോയി എന്നായിരുന്നു ആ വർത്തമാനം.

ഇപ്രകാരം ഒന്നിനു പിന്നാലേ ഒന്നായിക്കിട്ടിക്കൊണ്ടിരുന്ന നിർഭാഗ്യ വൃത്താന്തങ്ങളേ കേട്ടപ്പോൾ യോബു് തൻേറ വസ്ത്രങ്ങളേ കീറി നിലത്തുവീണു് ദൈവത്തെ ആരാധിച്ച് ഇങ്ങനേ പറഞ്ഞു. "ഞാൻ എന്റെ അമ്മയുടേ ഉദരത്തിൽ നിന്നു് നഗ്നനായു് വന്നു. അതിനാൽ എൻേറ അന്ത്യത്തിലും ഞാൻ നഗ്നനായിരിക്കണം. കർത്താവു് തന്നു. കർത്താവെടുത്തു. കർത്താവിൻേറ നാമം സ്തുതിക്കപ്പെടട്ടേ." ഇതിൽ പിശാചു തോററു

എന്നു് വിശേഷാൽ പറയേണ്ടതില്ലല്ലോ. ദൈവം യോബിൻേറ നേരേ കൂടുതൽ പ്രസാദിക്കയും ചെയ്തു.

പിശാചു് വീണ്ടും ദൈവസന്നിധിയിൽ ചെന്നു് യോബിൻേറ ശരീരത്തേ പീഡിപ്പിച്ചാൽ അയാളുടേ ഭക്തി നിശ്ശേഷം നശിച്ചുപോകുന്നതാണെന്നു വാദിച്ചു. അതിനും ദൈവം അനുവാദം നൾകി. താമസിയാതെ ശരീരപീഡ ആരംഭിച്ചു. യോബിൻേറ ശരീരം മുഴുവനും വ്രണങ്ങൾ കൊണ്ടു നിറഞ്ഞു. സർവ്വാംഗവും പുഴുത്തു. വേദനയും ദുർഗന്ധവും അസഹ്യമായ്ത്തീൎന്നു. ബന്ധുമിത്രങ്ങളുടെയും സമീപസ്ഥന്മാരുടേയും കൂട്ടുകെട്ടിൽ നിന്നു് യോബു് ഉപേക്ഷിക്കപ്പെട്ടു. അദ്ദേഹം കൂട്ടുകാരിൽ നിന്നു പിരിഞ്ഞു് ദൂരേ ഒരു സ്ഥലത്തു പോയി ഒരു മൺപാത്രക്കഷണം കൊണ്ടു് വ്രണങ്ങളേ ചുരണ്ടിക്കൊണ്ടിരുന്നു. അപ്പോൾ ഭാൎയ്യവന്നു് അദ്ദേഹത്തിൻേറ ഭക്തികൊണ്ടാണു് ഇപ്രകാരമെല്ലാം സംഭവിച്ചതെന്നുപറഞ്ഞു അദ്ദേഹത്തേ കുററപ്പെടുത്തി. യോബു് അതിനു മറുപടിയായ് "നാം ദൈവത്തിൻേറ തൃക്കരങ്ങളിൽനിന്നു് നന്മ പ്രാപിച്ചു എങ്കിൽ എന്തുകൊണ്ടു് തിന്മയും സ്വീകരിച്ചുകൂടാ'' എന്നുപറഞ്ഞു ക്ഷമയേ പ്രകാശിപ്പിച്ചതേയുള്ളു.

യോബിൻേറ കഷ്ടതയേപ്പററി കേട്ടു് മൂന്നു സ്നേഹിതന്മാർ അദ്ദേഹത്തേ അനുതാപപൂർവ്വം ആശ്വസിപ്പിക്കുന്നതിനു വന്നു. അവർ ഏഴു രാവും ഏഴു പകലും അദ്ദേഹത്തിൻേറ അടുത്തു താമസിച്ചു എങ്കിലും ആ പീഡകൾ കണ്ടു കരഞ്ഞതല്ലാതേ അവരിൽ ആരും അദ്ദേഹ

ത്തോടു സംസാരിക്കാൻപോലും ധൈൎയ്യമുണ്ടായില്ല. ഒടുവിൽ യോബു് തന്റെ കഷ്ടതകളെക്കുറിച്ചു് സ്വല്പം വിലപിച്ചു. അപ്പോൾ സ്നേഹിതന്മാരിൽ എലിഫാസ് എന്നു പേരായ ഒരുത്തൻ യോബിനുണ്ടായിരുന്ന പീഡകളുടെ കാരണം അദ്ദേഹത്തിന്റെ വല്ല രഹസ്യ പാപവുമായിരിക്കണമെന്നു തെററിദ്ധരിച്ചു് "യാതൊരു ദോഷവും പ്രവൃത്തിക്കാതെ നശിച്ചവനാരു്?" എന്നു പറഞ്ഞു് അദ്ദേഹത്തെ കുററപ്പെടുത്തി. മററു രണ്ടു സ്നേഹിതന്മാരും ഏറക്കുറേ ഈ അഭിപ്രായം തന്നെ പറപ്പെടുവിക്കയും യോബു് പശ്ചാത്തപിച്ചു് ദൈവത്തോടു പൊറുതി അപേക്ഷിക്കണമെന്നു് ഉപദേശിക്കയും ചെയ്തു. താൻ കുററക്കാരനാണെന്നു സമ്മതിക്കാൻ യോബിനു് യാതൊരു കാരണവുമുണ്ടായിരുന്നില്ല.

അദ്ദേഹം അവരോടു് ഇപ്രകാരം മറുപടി പറഞ്ഞു. "നിങ്ങൾ വിചാരിക്കുന്നതുപോലെ ദൈവകോപത്തിനു് കാരണമായ്ത്തീൎന്ന എന്റെ പാപങ്ങളും ഞാൻ സഹിക്കുന്ന ഈ കഷ്ടതകളും ഒരു തുലാസ്സിൽ തൂക്കിയാൽ കൊള്ളാമായിരുന്നു. എന്തുകൊണ്ടെന്നാൽ അപ്പോൾ ഞാനനുഭവിക്കുന്ന ഈ പീഡകൾ കടലോരത്തിലെ മണൽപോലെ അധികമായിരിക്കുന്നു എന്നു് അറിയാമായിരുന്നു. ഇതിനാലത്രേ എന്റെ വചനങ്ങൾ പ്രലാപയോഗ്യമായിരിക്കുന്നതു്. സർവ്വശക്തന്റെ അസ്ത്രങ്ങൾ എന്റെ മേൽ പതിയപ്പെട്ടിരിക്കുന്നു. അവയുടെ വിഷത്താൽ എന്റെ ജീവൻ ക്ഷയിച്ചുപോകുന്നു. എന്റെ പ്രാൎത്ഥന സർവ്വശക്തൻ സ്വീകരിച്ചിട്ടു് മരണമയച്ചു എങ്കിൽ കൊള്ളാമായിരുന്നു. എന്തുകൊണ്ടെന്നാൽ ഇവ

യെ ഇനിയും സഹിക്കുന്നതിനു് കല്ലുപോലെ ഉറപ്പുള്ള ഹൃദയവും പിത്തളകൊണ്ടുള്ള മാംസവും വേണ്ടിയിരിക്കുന്നു. എനിക്കു് എന്നിൽതന്നേ യാതൊരു ബലവുമില്ല. അന്യരിൽ നിന്നു് യാതൊരു സഹായവുമുണ്ടാകുന്നില്ല. എന്റെ കുടുംബക്കാരും സംബന്ധികളും എന്നെ ഉപേക്ഷിച്ചു. നിങ്ങളും എന്റെ ഈ മഹാരിഷ്ടതയെ കണ്ടതിന്റെ ശേഷവും എന്നേ ആശ്വാസിപ്പിക്കുന്നതിനു പകരം അധികമായ് പീഡിപ്പിക്കുന്നതിനു ഭാവിക്കുന്നു. എന്നാൽ "സ്വന്തം സ്നേഹിതനോടു ദയ കാണിക്കാത്തവൻ ദൈവത്തെ ഉപദ്രവിക്കുന്നു,, എന്നു് ഓർത്തുകൊള്ളുവിൻ എന്നു പറഞ്ഞിട്ടു് യോബു് വീണ്ടും ദൈവത്തെ സ്തുതിച്ചു.

പിശാചു് രണ്ടാംപ്രാവശ്യവും തോററു. യോബിന്റെ യോഗ്യതകൾ ഒന്നിനൊന്നു് വർദ്ധിച്ചുവന്നു. ദീനദയാലുവായ ദൈവം പ്രത്യക്ഷനായി അദ്ദേഹത്തെ പൂർണ്ണമായ് സുഖപ്പെടുത്തുകയും ആ നീതിമാനേ കുററപ്പെടുത്തിയവരേ ശാസിക്കയും അവരുടേ പാപശാന്തിക്കായ് ബലികൾ സമർപ്പിക്കാൻ കല്പിക്കയുംചെയ്തു. യോബിനു് മുമ്പുണ്ടായിരുന്നതിൽ ഇരട്ടി സ്വത്തു ലഭിച്ചു. വീണ്ടും ഏഴുപുത്രന്മാരും മൂന്നു പുത്രിമാരും ജനിച്ചു. നൂററിനാല്പതു വർഷം കൂടി അദ്ദേഹം സുഖമായ് ജീവിക്കയും നാലു തലമുറകൾ വരേയുള്ള തന്റെ സന്താനങ്ങളേ കണ്ടാനന്ദിക്കയും ചെയ്തു.'

ഈ ചരിത്രത്തിന്റെ തത്വാംശവും ഡിലനായിയുടെ ഉപദേശവും ദേവസഹായംപിള്ള നല്ലവണ്ണം ഗ്രഹി

ച്ച് ഏതോ ഒരു വിശേഷസംഗതി തൻേറ മനസ്സിൽ ക ടന്നു കൂടിയതുപോലെ ചിന്താമഗ്നനായ് കുറച്ചുനേരം മിണ്ടാതിരുന്നു. വീണ്ടും ഝടിലനായി തുടൻ പറഞ്ഞു.

പ്രിയസ്നേഹിതാ! യോബിൻേറ ചരിത്രത്തിൽ നി ന്നും നിങ്ങൾ എതെല്ലാം ഗുണപാഠങ്ങൾ മനസ്സിലാക്കി യാലും ഒരു സംഗതി പ്രത്യേകം ഓൎക്കേണ്ടതുണ്ടു്. ഒരു ത്തൻ ധനവാനായിരിക്കുന്നതും മറെറാരുത്തൻ ദരിദ്രനാ യിരിക്കുന്നതും യാദൃശ്ചികമായ് ഉച്ചനീചത്വങ്ങളുണ്ടാകു ന്നതും ദൈവകല്പിതമാണു്. ഇവയ്ക്കു് ബാഹ്യകാരണ ങ്ങളുണ്ടായിരുന്നാലും അവയെല്ലാം ലോകനിയന്താവി ൻേറ ഉദ്ദേശമെന്താണെന്നു് തീൎത്തുപറയാൻ മനുഷ്യനു സാധിക്കയില്ല. അഥവാ സാധിച്ചാലും അതാണു് ശരി എന്നു് എല്ലാവരെക്കൊണ്ടും സമ്മതിപ്പിക്കുന്നതിന്നു് പ്ര യാസമാണു്. ഒരുവൻേറ ഉദ്ദേശം എന്താണെന്നു് അവ ൻേറ പ്രവൃത്തികളിൽ നിന്നു് ബുദ്ധിസാമൎത്ഥ്യമുള്ള ഒരു വനുപോലും ശരിയായ് ഗ്രഹിക്കുന്നതു് സുസാദ്ധ്യമല്ല. അങ്ങനേ ഇരിക്കുമ്പോൾ അനന്തമായ ശക്തികൾക്കാധാ രമായ ദൈവത്തിൻേറ ഉദ്ദേശം എന്താണെന്നു് കണ്ടുപി ടിക്കാൻ ശ്രമിക്കുതുതന്നേ മനുഷ്യൻേറ മൂഢതയേ വെ ളിവാക്കുന്നതാണല്ലോ. എന്നാൽ ഒരു സംഗതി തീൎച്ച യാണു് ലോകത്തിലുണ്ടാകുന്ന സകല കഷ്ടാരിഷ്ടതകളും ആത്മനാശകാരകങ്ങളല്ല, പ്രത്യുത ആത്മാവിൻേറ സംരക്ഷണത്തിന്നും, അനന്തമായ സ്വൎഗ്ഗഭാഗ്യം അനുഭ വിക്കുന്നതിനും ഇടയാക്കുന്നവയാണു്. ആത്മാവിനെക്കാ ളും ശരീരത്തിനു വില കല്പിക്കുമ്പോൾ സ്വൎഗ്ഗത്തേക്കാളും ലോകം ശ്രേഷ്ഠമായ് തോന്നുന്നതു് സഹജമാണു്. ആത്മ

സംരക്ഷണ സാധകമായ്ശരീരത്തെയും സ്വർഗ്ഗസുഖമാർഗ്ഗ ദർശകമായ് ലോകത്തെയും ഗണിക്കുന്ന പുണ്യപുരുഷന്മാരുടേ, ദൈവസ്നേഹപൂർണ്ണമായ ഹൃദയം, ലോകത്തെ കീഴടക്കുന്നതിനു് ബാണഗണങ്ങൾ നിറച്ചുവെച്ചിട്ടുള്ള തൂണീരംപോലെ മദാന്ധന്മാർക്കു ഭീകരമായിരിക്കും; ഈ ഹൃദയം തന്നെയാണു് സുഖദുഃഖങ്ങളിൽ ഭ്രമിക്കാതെ ആത്മാവിനെ സുസ്ഥിരമായ് മോക്ഷമാർഗ്ഗത്തിൽ നടത്തിക്കുന്നതു്. ഈ തത്വമറിഞ്ഞു ജീവിക്കുന്ന ഏതൊരുത്തനും ഈ ലോകത്തിൽപോലും നശിച്ചുപോകയില്ല.

മനുഷ്യബുദ്ധി അതിരുള്ളതാണു്. അതു കവിഞ്ഞു് അവനു് ഒന്നും ചെയ്വാൻ സാധിക്കയില്ല. അവന്റെ ആലോചനകളും കണ്ടുപിടിത്തങ്ങളും അതിനകത്തേ സ്ഥിതിചെയ്യുകയുള്ളു. ലോകത്തിൽ സംഭവിക്കുന്ന സകലത്തിനും കാരണവും ആദ്ധ്യാത്മികമായ പരലോകതത്വങ്ങളും, മാനുഷികാവസ്ഥയിൽ അറിയാൻ സാധിക്കയില്ല. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ തലച്ചോറിനെപ്പുണ്ണാക്കി വല്ല കുമാർഗ്ഗങ്ങളും കണ്ടുപിടിച്ചു് സാധുജനങ്ങളെ കബളിപ്പിക്കാതെ ആവകവിഷയങ്ങളെ ദൈവത്തിൽ സ്നേഹമുള്ള ദൈവത്തിന്റെ മക്കളായ എല്ലാവരും അദ്ദേഹത്തിൽ സമർപ്പിച്ചിട്ടു് മൗനമവലംബിക്കണം. ലോകത്തിൽ ദൈവം വെളിപ്പെടുത്തീട്ടുള്ളതും മനുഷ്യന്റെ സ്വാഭാവികശക്തികൊണ്ടു് കണ്ടുപിടിക്കാൻ സാധിക്കാത്തതുമായ ചില സംഗതികളുണ്ടു്. അവയ്ക്കാണു് ദൈവരഹസ്യങ്ങളെന്നും വിശ്വാസസത്യങ്ങളെന്നും പറഞ്ഞുവരുന്നതു് ഇവയെ മനുഷ്യൻ ദൈവസാക്ഷ്യത്തിൽ വിശ്വസിക്കയത്രേ വേണ്ടതു. സത്യദൈവവിശ്വാസവും ദൈവ

വരപ്രസാദപ്രാപ്തിയും സാംസാരിക ജീവിതത്തിലുണ്ടാകുന്ന സകല കഷ്ടാരിഷ്ടതകൾക്കും പ്രത്യൗഷധവും അനന്തരമായ പരലോക സുഖപ്രാപ്തിക്കു ഏകകാരണവുമാകുന്നു.

"വേദാന്തസാര സംഗ്രഹമായ യോബിന്റെ ചരിത്രസാരാംശവും ഢിലന്നായിയുടെ ഉപദേശവും ദേവസഹായംപിള്ളയുടെ ഹൃദയത്തിൽ മുത്തുച്ചിപ്പിയിൽ പതിച്ച മഞ്ഞുതുള്ളിപോലെ സഫലമായ്ത്തീൎന്നു. മായാബദ്ധരായ മനുഷ്യർ ജന്മോദ്ദേശമെന്തെന്നറിയാതെ പ്രവൃത്തിക്കുന്ന അനാചാരങ്ങളേയും, അബദ്ധ വിശ്വാസങ്ങളേയും നല്ലവണ്ണം ചിന്തിച്ചറിഞ്ഞിട്ടു തല്ക്കാലം യാത്രപറഞ്ഞു പിരിഞ്ഞു.

ഢിലന്നായിയുടെ ഉപദേശങ്ങൾ കേട്ടതിൽ പിന്നീട്ടു ദേവസഹായംപിള്ള ദൈവതത്വമെന്തെന്നും, മനുഷ്യരുടെ അന്ത്യമെങ്ങനെ എന്നും, മനുഷ്യരെ സൃഷ്ടിച്ചു പരിപാലിച്ചുവരുന്നതിന്റെ ആവശ്യമെന്താണെന്നും, സത്യദൈവമാരെന്നും അദ്ദേഹത്തിന്റെ അനന്തവും നിൎമ്മലവുമായ ഗുണങ്ങളെന്തെല്ലാമെന്നും, ദിവ്യവരപ്രസാദപ്രാപ്തിക്കു മനുഷ്യൻ ലോകത്തിൽ പ്രവൃത്തിക്കേണ്ടതെന്തെന്നും, മററുമുള്ള പല വിഷയങ്ങളേക്കുറിച്ചു ദിവസവും ചിന്തിക്കയും മനസ്സിലാകാത്ത കാൎയ്യങ്ങളെപ്പററി ഢിലന്നായിയോടു ചോദിച്ചു തെററും അതിന്റെ ശരിയും ഇന്നതാണെന്നു ഗ്രഹിക്കയും ചെയ്തുവന്നു. ഒരു ദിവസം ദേവസഹായംപിള്ളയുടെ വിശ്വാസവും സത്യദൈവത്തെ അറിയുന്നതിനുള്ള ആഗ്രഹവും മനസ്സിലാക്കീട്ടു ഢിലന്നായി സങ്കല്പദേവന്മാരുടെ ബലക്ഷയവും സമീപ

വാസികളുടേ വിഗ്രഹാരാധനയും അന്ധവിശ്വാസവും അനന്തനന്മ സ്വരൂപിയായ കൎത്താവിന്റെ കോപത്തിന്ന കാരണമാകുന്ന പൌരാണികമതാചാരങ്ങളും അവയുടെ ദോഷങ്ങളും ജനങ്ങളുടേ അജ്ഞതയും വിശദപ്പെടുത്തി പറഞ്ഞുകേൾപ്പിച്ചു. അന്നു ഒടുവിലായി ദേവസഹായംപിള്ള ഡിലനായിയോടു ഇപ്രകാരം ചോദിച്ചു. "സഖേ! നിങ്ങൾ പറയുന്നതെല്ലാം പരമാൎത്ഥമാണെന്ന ഞാൻ മനസ്സിലാക്കുന്നു. എന്നാൽ സത്യദൈവ വിശ്വാസമുണ്ടാകുന്നതിന്നു ഞാൻ ആദ്യമായി ചെയ്യേണ്ടതെന്താണു." ഇതുകേട്ടു—ഡിലനായി,

"ആത്മമിത്രമേ! ദൈവത്താൽ സൃഷ്ടിക്കപ്പെട്ടിട്ടുള്ള മനുഷ്യൎക്കു സംഖ്യയില്ല. എന്നാൽ വിളിക്കപ്പെട്ടവർ അനേ വും തിരഞ്ഞെടുക്കപ്പെട്ടവർ ചുരുക്കവുമാണു. അങ്ങനെയുള്ളവരിൽ ഒരുത്തനാണ് നിങ്ങളെന്നു ഞാൻ വിശ്വസിക്കുന്നു. തന്നാൽ സൃഷ്ടിക്കപ്പെട്ട സകല ജനങ്ങളുടെയും പാപപരിഹാരത്തിന്നായി താൻതന്നെ ദിവ്യബലിയായി തീൎന്ന രക്ഷാനാഥനായ ശ്രീയേശുക്രിസ്തുവിന്റെ സ്നേഹസമുദ്രത്തിൽ നിന്നും ഒരു തുള്ളി ജലം കൊണ്ടു അങ്ങയുടെ ഹൃദയമാലിന്യങ്ങളെ നിൎമ്മൂലമാക്കിയിരിക്കുന്നു" എന്നു പറഞ്ഞു സന്തോഷിച്ചു. പിന്നീട്ടു ജ്ഞാനസ്നാനപ്പെടുന്നതിന്നായി (൨) വടക്കൻകുളം ഇടവകഭരിച്ചിരുന്ന പരഞ്ജോതിനാഥർ, എന്ന അപരനാമധാരിയായ ബഹുമാനപ്പെട്ട ഫാദർ ബുട്ടാരി (R. F. Buthari S. J.) യുടെ അടുക്കൽ വിവരമറിയിക്കുവാൻ ഏൎപ്പാടുചെയ്തു. അതനുസരിച്ചു ഉടൻ തന്നേ ദേവസഹായംപിള്ള ഡിലനായിയുടെ ഒരു എഴുത്തുംകൊണ്ടു വടക്കൻകുളത്തേക്കു തിരിച്ചു.

വടക്കൻകുളത്തുവന്നു് വന്ദ്യവൈദികനെക്കണ്ടു് എഴുത്തു കൊടുത്തു്, താൻ വന്നതെന്തിനാണെന്നും താനാരാണെന്നും ഉദ്യോഗമെന്തെന്നും മററുമുള്ള സകലവിവരങ്ങളും വളരെ വണക്കത്തോടുകൂടി അറിയിച്ചു. ഇതു കേട്ടപ്പോൾ അദ്ദേഹത്തിന്നു് വളരേ സന്തോഷമുണ്ടായി, എങ്കിലും ദേവസഹായംപിള്ളയുടേ ജീവിതസാഹചര്യങ്ങളും ഹിന്ദുമതത്തിൻെറ ശക്തിമത്തായ നിലയും ഉദ്യോഗവലിപ്പവും ആലോചിച്ചു് തൽക്കാലം ജ്ഞാനസ്നാനപ്പെടുത്തുന്നതിന്നു മടിച്ചു. വൈദികൻെറ ഈ സംശയസ്ഥിതി മനസ്സിലാക്കീട്ടു് ദേവസഹായംപിള്ള ഇപ്രകാരം പറഞ്ഞു. "അജ്ഞാനതിമിരത്തെ നശിപ്പിച്ചു് സുജ്ഞാനദീപം നാടൊട്ടുക്കു് വ്യാപിപ്പിച്ചു് ജനങ്ങളെ മോക്ഷവഴിയിൽ നടത്തിക്കുന്നതിന്നു് മറുനാട്ടിൽ നിന്നും വന്നിരിക്കുന്ന അല്ലയോ മഹേഷേ! അടിയൻ ആരുടേയും പ്രേരണയാലല്ല ഇതിലേക്കു ഒരുമ്പെട്ടിരിക്കുന്നതു്. ദൈവതിരുമനസ്സു് ഇതു തന്നെയാണെന്നു് എൻെറ വിശ്വാസം ഇതാവിളിച്ചുപറയുന്നു. സത്യവിശ്വാസത്തെ രക്ഷിക്കുന്നതിന്നുവേണ്ടി എൻെറ സർവ്വസ്വത്തുക്കളേയും ബന്ധുമിത്രങ്ങളേയും എൻെറ ശരീരത്തെത്തന്നെയും ഞാൻ ഉപേക്ഷിക്കുന്നതിന്നു് ഒരുക്കമാണു്.,,

ഈ വാക്കുകൾ കേട്ടപ്പോൾ വൈദികന്നു് മുമ്പുണ്ടായിരുന്ന സംശയങ്ങളെല്ലാം തീർന്നു. ഉടൻതന്നെ വേദോപദേശങ്ങളും ജപങ്ങളും പഠിപ്പിക്കുന്നതിന്നു് ഇടവക വേദോപദേശി (Catechist) യായിരുന്ന ജ്ഞാനപ്രകാശംപിള്ളയോടു ഏറ്റുപ്പാടുചെയ്തു. അചിരേണ നീലകണ്ഠപിള്ള എന്നുണ്ടായിരുന്ന പഴയപേരുമാററി ദേവസ

ഹായം (ലാസറസ്) എന്ന പുതിയ പേരുമിട്ട് ജ്ഞാന
സ്നാനപ്പെടുത്തി. ഇദ്ദേഹത്തിന്റെ തലതൊട്ടപ്പൻ,
ജ്ഞാനപ്രകാശംപിള്ള ഉപദേശിയാർ തന്നെയായിരു
ന്നു. ഇപ്രകാരം ൧൭൪൫-മേ മാസത്തിൽ ദൈവവരപ്ര
സാദപ്രാപ്തിക്കുള്ള മുമ്പിലത്തെ കൂദാശ (ദേവദ്രവ്യാ
നുമാനം) കൈക്കൊണ്ട് പരിശുദ്ധഹൃദയനായി സ്വദേ
ശത്തു മടങ്ങിവന്നു. തന്നോടിടപെടുന്ന സകലരോടും
പൌരാണിക ദേവന്മാരുടെ അസന്മാർഗ്ഗ പ്രവൃത്തികളെ
യും ഓരോരുത്തരുടെ മനസ്ഥിതിപോലെ വിവിധമായ
അന്ത്യങ്ങളെ ഉൽഘോഷിക്കുന്ന ഹിന്ദുമതതത്വങ്ങളെ
യും, ജീവിതകാലത്തിൽ സകലവിധ പീഡകളും സ
ഹിച്ച്, ഈശ്വരധ്യാനം കൊണ്ടും തപോനിഷ്ഠ കൊ
ണ്ടും പുണ്യപാപരഹിതരായി സച്ചിദാനന്ദം അനുഭവി
ക്കുന്നതിനെന്നുള്ള മിഥ്യാബോധത്താൽ സായൂജ്യം പ്രാ
പിച്ച്—ബ്രഹ്മത്തിൽ ലയിച്ച്, നിമ്മൂല്യമായും നിർഗ്ഗു
ണമായും നാമാവശേഷമായ്ത്തീരുന്ന മനുഷ്യാത്മാവി
ന്റെ നിർവ്വാണത്തെ പററി ഘോഷിക്കുന്ന ഹിന്ദുമതവേ
ദാന്തത്തെയും സംബന്ധിച്ച് ചില ഉപദേശങ്ങൾ കൊ
ടുത്തു് അവക്ക് സുബോധം വരുത്തുക പതിവായിരുന്നു.
ക്രമേണ ദേവസഹായംപിള്ളയുടെ ഉപദേശം കേട്ട്
സവർണ്ണരിലും അവർണ്ണരിലും അനേക ഹിന്ദുക്കൾ ക്രിസ്തു
മതം സ്വീകരിച്ചു.

തന്നെ സത്യതിരുസ്സഭയിൽ ഒരംഗമായി സ്വീകരി
ച്ചതിൽ ദൈവത്തോടു പ്രത്യേകം നന്ദിയുള്ളവനായ്
ജീവിക്കുമ്പോൾ ഒരു ദിവസം ദേവസഹായംപിള്ള ഭാര്യ
യെ സ്നേഹവാത്സല്യത്തോടുകൂടി അടുത്തു വിളിച്ച്,

ഇപ്രകാരം ഉപദേശിച്ചു. "മനുഷ്യൻ ഉദരപൂരണത്തിനാ
യിട്ടുമാത്രം സൃഷ്ടിക്കപ്പെട്ടവനല്ല. ഉപരിയായ ഒരു കർത്ത
വ്യം മനുഷ്യൻ ഈ ലോകത്തിൽ ചെയ്തു തീർക്കേണ്ടതായ
ട്ടുണ്ടു്. ഈ സൃഷ്ടി മുഴുവനും ദൈവശക്തിയുടെ പ്രതിച്ഛായ
മാത്രമാണു്. ഇതിനെ നാം ലൌകികസുഖങ്ങൾക്കായി-
ശരീരസംരക്ഷണത്തിനായി— ഉപയോഗിക്കുന്നതോടുകൂ
ടി സൃഷ്ടിവഴി സൃഷ്ടികർത്താവിനെ അറിഞ്ഞു് ആരാധി
ക്കുന്നതിനും ഒടുവിൽ മോക്ഷത്തിൽ അവിടുത്തെ അഭിമു
ഖമായു് ദർശിച്ചു്, അനന്തമായ ഭാഗ്യം അനുഭവിക്കുന്ന
തിനുമായിട്ടാണു്, മനുഷ്യരെ ദൈവം സൃഷ്ടിച്ചിരിക്കു
ന്നതു്. മനുഷ്യനു കൊടുത്തിട്ടുള്ള ബുദ്ധിശക്തിയെ ശരി
യായ വഴിക്കുപയോഗിച്ചു് ദൈവതത്വങ്ങളെ അറിഞ്ഞ
നുസരിക്കേണ്ടതു് ഓരോരുത്തരുടേയും കടമയാണു്. മൃഗീ
യമായ വിധത്തിൽ ബുദ്ധിശക്തിയെ ദുരുപയോഗം ചെയ്തു
പ്രാപഞ്ചികശക്തികളിൽ മാത്രം വ്യാപരിക്കുന്നിടത്തോ
ളം കാലം അവൻ ദൈവസന്നിധിയിൽ മഹാ അപരാധി
യ്ത്തീരുന്നു. മനുഷ്യബുദ്ധിക്കു് പ്രകൃത്യാ സ്വാതന്ത്ര്യ
മുണ്ടു്. ദൈവപ്രമാണങ്ങളാൽ നിയന്ത്രിക്കപ്പെടാത്ത അ
തിനു് ഇന്നതേ ആലോചിക്കാവൂ ഇന്നതേ വിശ്വസി
ക്കാവൂ എന്നില്ല. സൃഷ്ടികർത്താവിനെ മൃഗമാക്കുന്നതിനും
മരമാക്കുന്നതിനും കല്ലാക്കുന്നതിനും കഴുതയാക്കുന്നതി
നും പരുന്താക്കുന്നതിനും പശുവാക്കുന്നതിനും അവനു്
അപ്പോൾ കഴിയും. പരിപാവനവും നീതിപരവുമായ
നിലയിൽ മനുഷ്യബുദ്ധി വേല ചെയ്യണമെങ്കിൽ അവ
നു് പരിശുദ്ധാരൂപിയുടെ കടാക്ഷം വേണ്ടതാണു്. അ
തിനു് ആദ്യകാലം മുതൽ അവന്റെ അല്പജ്ഞതയെ
ഓർത്തു് "കർത്താവേ; ഞാൻ അബലനായിരിക്കുന്നു.

ഞാൻ പറയുന്നതും പ്രവൃത്തിക്കുന്നതും അങ്ങേക്ക് ഇഷ്ടമുള്ളതായ് തീരുന്നതിന് എന്നിൽ കൃപയായിരിക്കേണമേ,, എന്നുള്ള വിനയപൂർവ്വമായ പ്രാൎത്ഥനയോടുകൂടിയായിരിക്കണം അവന്റെ സകല ചിന്താശകലങ്ങളും. ഇങ്ങനെ ആയിരുന്നാൽ മാത്രമേ ദൈവാനുഗ്രഹത്തിന്റെ ഫലമായ് ദൈവശാസ്ത്രത്തെക്കുറിച്ച് വല്ലതും പറഞ്ഞാൽ അതു ശരിയായിരിക്കയുള്ളു. വല്ല കാട്ടിലും കയറിയിരുന്ന്, 'ഞാൻ, ദൈവമാകുന്നു 'ഞാൻ, ബ്രഹ്മമാകുന്നു എന്നും മററും ദൈവദൂഷണം പറഞ്ഞു് ബുദ്ധിശക്തിയുടെ ഉന്നതതകൾ മൂലം വല്ല ഗ്രന്ഥസമുച്ചയങ്ങളും എഴുതിക്കൂട്ടിയാൽ അതെല്ലാം ദൈവശാസ്ത്രമായ് വരികയില്ല. പക്ഷേ ആ വക ഗ്രന്ഥങ്ങൾ, എഴുതിയവരുടേ ബുദ്ധിയുടെ അഗാധത്വം വെളിപ്പെടുന്നതോടുകൂടി പ്രത്യക്ഷാനുമാനങ്ങളാൽ അതിന് വല്ല സാധുത്വവും സിദ്ധിച്ചേക്കാം. എന്നു മാത്രമല്ല അത് അബലനായ മനുഷ്യന്റെ മനസ്സിനെ ഇളക്കിമറിക്കുന്നതിനുള്ള ഒരു മോഹന വിദ്യയായും തീൎന്നേക്കാം. അല്ലാതെ സാക്ഷാൽ ദൈവമഹത്വത്തെ വെളിവാക്കുന്ന തത്വങ്ങളാവട്ടേ മനുഷ്യ രക്ഷക്കുള്ള മാൎഗ്ഗങ്ങളാവട്ടേ, അതിൽ കണ്ടെന്നുവരികയിൽ ദൈവത്തിനു യോജിക്കാത്ത ഗുണങ്ങളെ സങ്കല്പിച്ച് ദൈവമെന്ന് ആരാധിക്കുന്നതിനെക്കാളും ദൈവമില്ല എന്നു പറയുന്നതു് പക്ഷെ നന്നായിരിക്കും. ദൈവത്താൽ സൃഷ്ടിക്കപ്പെട്ട മൃഗങ്ങൾക്കും കല്ലിനും മരത്തിനും ദൈവത്വം കല്പിച്ച് ആരാധിക്കുമ്പോൾ സൃഷ്ടിക്കും സൃഷ്ടികൎത്താവിനും തമ്മിലുള്ള അന്തരം എത്രത്തോളമുണ്ടെന്ന് മനുഷ്യന് അറിയാനിടയാകുന്നില്ല. ദൈവമെന്നു സങ്കല്പിച്ചിട്ടുള്ള ഈ വസ്തുക്കൾക്കും മനുഷ്യനും തമ്മിലെന്തു വ്യത്യാസ

മുണ്ടെന്നൊ ദൈവം മനുഷ്യന് ലോകത്തിൽ എന്തു
വില കല്പിച്ചിട്ടുണ്ടെന്നൊ അവൻ ചിന്തിക്കുന്നില്ല. ക
ല്ലും മരവും ദൈവമാണെന്നു വിശ്വസിച്ചു ആരാധിക്കു
മ്പോൾ അവന്റെ മനസ്സും ദൈവസന്നിധിയിൽ സ്ഥി
തിചെയ്യുന്നുവെന്നും ദൈവത്തിനു മനസ്സല്ലാതെ ബാഹ്യ
ക്രിയകൾ യാതൊന്നും ആവശ്യമില്ലെന്നും അതിനാൽ
അവരവരുടെ വിശ്വാസത്തിനനുസരിച്ചു ദൈവം അ
വരെ രക്ഷിക്കുമെന്നും ചിലരുടെ ഇടയിൽ ഒരന്ധവിശ്വാ
സമുണ്ടു. ഒരുത്തൻ അവന്റെ സ്നേഹിതനെക്കണ്ടു മാ
ന്യമിത്രമേ എന്നുവിളിച്ചിട്ടു ഓടിച്ചെന്നു ചെകിട്ടില
ടിച്ചു എന്നു വിചാരിക്കുക. അതിനു മററവൻ നീ എ
ന്തിനാണു അടിച്ചതു എന്നു ചോദിച്ചാൽ നിന്നെക്കുറി
ച്ചു എന്റെ മനസ്സിൽ വളരെ സ്നേഹമുണ്ടായിരുന്നു. മാ
ന്യമിത്രമേ എന്നുവിളിച്ചതുകേട്ടില്ലെ. എന്നു സമാധാനം
പറഞ്ഞാൽ മതിയോ? ഈ സമാധാനം കൊണ്ടു അ
വൻ ചെയ്തതെററു ഇല്ലാതെയായോ? അവന്റെ മനസ്സു
ശുദ്ധമാണെങ്കിലും പ്രവൃത്തിച്ചതിനു മാപ്പു അപേക്ഷി
ക്കാതിരിക്കാൻ യാതൊരു നിവൃത്തിയുമില്ല. അല്ലെങ്കിൽ
അടിച്ചവൻ ഭ്രാന്തനാണെന്നു ഉപേക്ഷിച്ചിട്ടു അന്നു
മുതൽ അവനോടുള്ള സ്നേഹവും മതിയാക്കും. ഇതുപോ
ലെയാണു ദൈവമേ! എന്നു വിളിച്ചിട്ടു കണ്ടകല്ലും മര
വും ആരാധിച്ചു ദൈവത്തെ നിന്ദിക്കുന്നതും. അന്തഃകര
ണം ശുദ്ധിയെപ്രാപിക്കുമ്പോൾ ബാഹ്യപ്രവൃത്തികൾ
നിശ്ചയമായും ശുദ്ധമായ് തന്നെയിരിക്കും. ബാഹ്യപ്രവൃ
ത്തികൾ അശുദ്ധമായിരിക്കുമ്പോൾ മനസ്സിനെ ശുദ്ധത
യിൽ സംരക്ഷിക്കാൻ സാധിക്കയില്ല. ആഭാസവൃത്തികൾ
ചെയ്തു ജീവിക്കുന്ന ഒരുത്തൻ ശുദ്ധഹൃദയനാണെന്നു നീ

സമ്മതിക്കുന്നുണ്ടോ? പിന്നെ എങ്ങനെയാണു് കല്ലും
മരവും ആരാധിക്കുന്നവർ പാപരഹിതരാണെന്നു പറ
യാവുന്നതു്. ഇവരെ ദൈവം കൊടുത്തിട്ടുള്ള ബുദ്ധിയെ
ശരിയായ വഴിക്കുപയോഗിച്ചു് ദൈവത്തെ അറിഞ്ഞു്
ആരാധിക്കാത്ത മഹാപാപം ബാധിക്കും. ദൈവത്തിനി
ഷ്ടമുള്ള പ്രവൃത്തികളിൽ നിയന്ത്രിക്കാത്ത ശരീരമാണു്
നിത്യമായി നശിച്ചുപോകുന്നതു്. അല്ലാതതു് ആത്മാ
വുപോലെ ചിരം ജീവിയായി നിത്യഭാഗ്യമനുഭവിക്കേ
ണ്ടതാണു്. അവരവരുടേ ഹൃദയശുദ്ധിക്കു് വിലയില്ലെ
ന്നു ഞാൻ പറയുന്നില്ല. എങ്കിലും ഓരോരുത്തരും പ്രവൃ
ത്തിക്കുന്ന ദൈവദൂഷണകരമായ അനാചാരങ്ങൾക്കു്
ദൈവസന്നിധിയിൽ കണക്കുകൊടുക്കേണ്ടതുണ്ടു്. പ്രി
യേ! സൃഷ്ടിക്കപ്പെട്ടിട്ടുള്ള വസ്തുക്കളെ ദൈവമെന്നു് ആരാ
ധിക്കുന്നതു് പാപമല്ലെന്നു് ഒരിക്കലും വിചാരിച്ചുപോ
കരുതു്. ഇതുപോലെ ദൈവദൂഷണകരമായ പ്രവൃത്തി
ഈ ലോകത്തിൽ വേറെ യാതൊന്നുമില്ല. മനസ്സിൽ അ
ച്ഛനേ വിചാരിച്ചിട്ടു് വഴിയിൽ കണ്ടപോത്തിനേ
'അച്ഛ, എന്നുവിളിക്കുന്നതിനും ഇതിനും തമ്മിൽ യാ
തൊരു വ്യത്യാസവുമില്ല.

പ്രിയേ! നാം രണ്ടുപേരും ഒരു ശരീരമെന്നപോ
ലെ ദൈവത്താൽ ബന്ധിക്കപ്പെട്ട ആത്മൈക്യത്തോടു
കൂടിയാണല്ലോ ജീവിക്കുന്നതു്. 'ഞാൻ സത്യദൈവ
ത്തെ അറിഞ്ഞു് ആരാധിച്ചുവരുമ്പോൾ നീ ദുർമൂർത്തി
കളായ ത്രിമൂർത്തികളേയും കാളി ശാസ്താ തുടങ്ങിയ ദുർദേ
വതകളേയും ദൈവമാണെന്നു സങ്കല്പിച്ചു് ആരാധിക്കു
ന്നതു ഒരിക്കലും ന്യായമായിട്ടുള്ളതല്ലല്ലോ. എന്തെ
ന്നാൽ സർവ്വലോകൈകനായകൻ പാപരഹിതനും സക

ല നന്മസ്വരൂപിയും അനന്തമായ ശക്തികൊണ്ടു് താന
ല്ലാതെ തനിക്കുമേൽ മററൊന്നുമില്ലാത്തവനുമായിരിക്കു
ന്നതിനാൽ അദ്ദേഹത്തെ നാം ഭക്തിയോടുകൂടി സേവി
ക്കയാണെങ്കിൽ ഈ ലോകത്തിൽ സകല കഷ്ടാരിഷ്ടതക
ളിൽ ജയവും ഒടുവിൽ അനന്തമായ സൗഭാഗ്യവും
ലഭിക്കും. ദൈവത്തോടു തോററു് നരകത്തെ സ്വാധീന
മാക്കി, ലോകത്തിൽ വന്നു് 'പ്രത്യനീകമൂർത്തി'യിൽ മ
നുഷ്യബുദ്ധിയെ തെററിച്ചു് ദൈവത്തെപ്പോലെയുള്ള
ആരാധന തനിക്കും ലഭിക്കണമെന്നുള്ള വാഞ്ഛയോടുകൂടി
ത്രിമൂർത്തികളെന്നും അവരുടേ കിങ്കരന്മാരായ മുപ്പത്തിമു
ക്കോടി ദേവന്മാരെന്നും വിരുദ്ധനാമം സ്വീകരിച്ചു് അമ്പ
ലങ്ങൾതോറും അധിവാസം ചെയ്യുന്ന പിശാചുക്കളെ
ആരാധിച്ചാൽ അന്ധകാരാവൃതമായ നരകവാസം അനു
ഭവിക്കേണ്ടതായ്‌വരും, അല്ലാതെ ഒരിക്കലും അനന്ത
സൌഭാഗ്യം ലഭിക്കുന്നതല്ല. അതിനാൽ നീ സത്യ
ദൈവത്തെ അറിയുന്നതിനു് ഏക മാർഗ്ഗമായ 'സത്യ
വേദം' സ്വീകരിക്കണം.

ഇപ്രകാരം ദേവസഹായംപിള്ള പറഞ്ഞതുകേട്ടു്
കോപതാപത്തോടുകൂടി ദീർഘശ്വാസം വിട്ടു് ഇപ്രകാ
രം പറഞ്ഞു. "നമ്മുടെ പൂർവ്വികന്മാരും കീർത്തിമാന്മാരാ
യ രാജാക്കന്മാരും മഹർഷിമാരും ആരാധിച്ചിരുന്ന ദേവ
ന്മാരെ ഉപേക്ഷിച്ചു് ചണ്ഡാളരും അടിമകളും അനുസ
രിക്കുന്ന നീച നവീനമതം സ്വീകരിക്കണമെന്നു് അവി
ടുന്നു പറയുന്നതു് യോജിപ്പുള്ളതാണോ? ഇതു് മനുഷ്യരാ
യിട്ടുള്ളവർ എങ്ങനെ സഹിക്കും".

ഇതിനു് ദേവസഹായംപിള്ള വളരേ ശാന്തമായു്
ഇപ്രകാരം മറുപടിപറഞ്ഞു. "നീചനും ഉൽകൃഷ്ടനും
ദരിദ്രനും കുബേരനും പ്രത്യേകം പ്രത്യേകം ഈശ്വരന്മാ
ണ്ടെന്നാണൊ നീ അറിവില്ലാതെ പറയുന്നതു്. നല്ലവ
ണ്ണം ആലോചിച്ചുനോക്കുക. ഹീനനും കുലീനനും പ്ര
കാശിക്കുന്ന സൂൎയ്യനും അടിക്കുന്ന കാറ്റും വൎഷിക്കുന്ന മഴ
യും വഹിക്കുന്ന ഭൂമിയും ഒന്നല്ലാതെ രണ്ടില്ലല്ലോ. അതു
പോലേ സകല സൃഷ്ടിക്കും സത്യമൊന്നേയുള്ളു. ആ സ
ത്യത്തിന്നാധാരമായ ഈശ്വരനും ഒന്നുതന്നെയാണു്.
ആ ഈശ്വരസന്നിധിയിൽ എത്തേണ്ട മാൎഗ്ഗം എല്ലാവ
ൎക്കും ഒന്നേയുള്ളു. പുണ്യാത്മാക്കൾ ചെന്നു ചേരുന്ന മോ
ക്ഷവും ഒന്നുതന്നേ, പാപികൾ ചെന്നു പതിക്കുന്ന നര
കവും ഒന്നുതന്നേ. ഇപ്രകാരമിരിക്കുമ്പോൾ പല ദൈവ
വും പലമതങ്ങളുമുണ്ടെന്നു് അശേഷം കാൎയ്യബോധമി
ല്ലാതെ എന്തിനു വിചാരിക്കുന്നു. സൂൎയ്യപ്രകാശം അശുദ്ധ
വസ്തുവിൽ സ്പൎശിച്ചതിനാൽ സൂൎയ്യൻ അശുദ്ധമാകാത്ത
തുപോലേ മ്ലേച്ഛന്മാരനുസരിക്കുന്നതുകൊണ്ടു് ഒരു മതം
മ്ലേച്ഛമതമാകുകയില്ല. അതിനാൽ വഞ്ചകന്മാരും
കള്ളന്മാരും വിഷയാസക്തന്മാരും ഹിംസാതല്പരന്മാരു
മായ സങ്കല്പദേവന്മാരേ ഉപേക്ഷിച്ചു് സത്യദൈവത്തെ
അറിഞ്ഞു് ആരാധിക്കുന്നതിൽ ഒരുവിധത്തിലും യോജി
പ്പുകേടില്ല. എന്തുകൊണ്ടെന്നാൽ സ്വയംപ്രകാശസ്വരൂ
പിയും സൽഗുണ നിധിയും കരുണാവാരിധിയും സ്നേഹാ
ഗരവുമായിരിക്കുന്ന ഏകദൈവം മാത്രമേ നമുക്കു് നിത്യ
ഭാഗ്യം തരികയുള്ളു. മുൻപറഞ്ഞ ദുൎഗ്ഗുണങ്ങൾ മൂൎത്തീ

കരിച്ച സങ്കല്പദേവന്മാരേ ആരാധിക്കുന്നവർ അവക്ക്
അർപ്പിക്കുന്ന ആരാധനകളും ജപധ്യാനങ്ങളും അവകാ
ശമുറയ്ക്കനുഭവിക്കുന്ന പിശാചുക്കളുടേ (Devil) വാസ
സ്ഥലമായ നിത്യനരകത്തിൽ നിശ്ചയമായും നിപതി
ക്കേണ്ടവരാണ്."

അവർ ഇപ്രകാരമുള്ള ന്യായങ്ങളെല്ലാം കേട്ട്
എതിർത്തുപറയാൻ നിവൃത്തിയില്ലാതെ കുറച്ചുനേരം മൗ
നമവലംബിച്ചിരുന്നു. അവളെ ബാധിച്ചിരുന്ന അ
ജ്ഞാനമൂർത്തികളെല്ലാം സൂര്യനെക്കണ്ട അന്ധകാരം പോ
ലെ വിരണ്ടോടി. പിന്നീട് ഭർത്താവിന്റെ അഭിപ്രായപ്ര
കാരം ജ്ഞാനസ്നാനം കൈക്കൊള്ളുന്നതിന് തീർച്ചപ്പെ
ടുത്തി സമ്മതിച്ചു.

ഒരു ദിവസം ദേവസഹായംപിള്ളയുടെ ഭാര്യ ഈ
വർത്തമാനമെല്ലാം അവളുടേ അമ്മയോട് പറഞ്ഞുകേൾ
പ്പിച്ചു. അവർ ഭദ്രകാളിദേവിയുടേ കോപം ജാമാതാ
വിനെ ബാധിക്കുന്നതിനുമുമ്പെ അയാളെ ഈ ദുർമാർഗ്ഗ
ത്തിൽ നിന്നു രക്ഷിക്കണമെന്നു കരുതി ഓടിച്ചാടിവന്ന്
ദേവസഹായംപിള്ളയേ ശാസിച്ച് വളരേ ഗുണദോഷി
ച്ചു. അതുകൊണ്ടൊന്നും ദേവസഹായംപിള്ളയുടേ മന
സ്സിന് യാതൊരിളക്കവുമുണ്ടായില്ല. എന്നു മാത്രമല്ല അ
ദ്ദേഹം അമ്മായിഅമ്മയോട് അവളുടേ ധാർഷ്ട്യത്തി
നൊത്തവണ്ണം സ്വല്പം കോപസൂചകമായ് സംസാരിക്ക
യും ചെയ്തു. "ജീവിതകാലം മുഴുവനും ഇരുട്ടിൽ കഴി
ച്ചുകൂട്ടീട്ടുള്ളവർക്ക് അതിശീതളമായ ചന്ദ്രപ്രകാശം ത
ന്നെയും കണ്ണിന് വൈഷമ്യമുണ്ടാക്കുന്നതായിരിക്കും.

കാഞ്ഞിരക്കരുവിന്റെ കൈയ്പ്പ മാററാൻ വല്ല പ്രതിവിധിയുമുണ്ടോ? എന്നാലൊരു പ്രതിവിധിയുണ്ട്. അപ്രകാരമൊന്ന് ലോകത്തിലില്ലാതെയാക്കിയാൽ മതി. സമുദ്രത്തിൽ മുങ്ങിക്കിടക്കുന്ന മത്സ്യത്തിന്ന് വെള്ളം ഒരു ഭാരമായ് തോന്നുകയില്ല; നിങ്ങളുടേ ധമ്മബുദ്ധി, ഞങ്ങൾക്ക് ഗുണംചെയ്യുന്നതിനേക്കാളും ഞങ്ങളോട് പോരാടി തോററുനില്ക്കുന്ന നിങ്ങളുടേ ഭക്തോളിക്കും ശിവനും അധികം സന്തോഷവും സംതൃപ്തിയും ഉണ്ടാക്കുന്നതാണ്. പാപകലുഷിതമായ ഹൃദയം പുണ്യത്തിൽ ശങ്കിക്കുന്നതുപോലേ, നിങ്ങൾ ഞങ്ങളേ ഉപേക്ഷിക്കുന്നുവെങ്കിൽ പുണ്യത്തിന്ന് അഭയസ്ഥാനം ഇല്ലാതേ വരുന്ന കാലത്തു മാത്രമേ ഞങ്ങൾക്ക് നിരാശ്രയത്വം സംഭവിക്കയുള്ളൂ.'' എന്നിപ്രകാരം ദേവസഹായംപിള്ള പറഞ്ഞ വാക്കുകളുടേ സാരം ഗ്രഹിക്കാൻ, ശേഷിയില്ലാതേ, ആദ്യമുണ്ടായിരുന്ന കോപത്തിന്റേ ഉത്കൃഷ്ടവും കൊണ്ട് മകളുടേ സമീപം ഓടിഎത്തി, അവളേ പ്രത്യേകം ഒരു സ്ഥലത്തു് കൂട്ടിക്കൊണ്ടുചെന്ന്, ശാസനാരൂപത്തിൽ ഇപ്രകാരം പറഞ്ഞു. ''എടീ! നിന്റേ ഭർത്താവിന്ന് ആരോ മരുന്നുകൊടുത്തു് ബുദ്ധിക്ക് മാററം വരുത്തിയിരിക്കയാണ്. അവന്റേ വാക്കുകളും പ്രവൃത്തികളും മുമ്പിലത്തേപ്പോലേ ഒന്നുമല്ല. അത്ഥമില്ലാതെ സംസാരിക്കയാണ്. അതുകൊണ്ട് നീ അവൻ പറയുന്നതൊന്നും കേൾക്കാൻ പാടില്ല. നീ അവനിൽ നിന്നു വേദം പഠിക്കയാണെങ്കിൽ നിനക്കുണ്ടാകുന്ന കുട്ടികളുടേ ജീവിതം യാതൊരാശ്രയവുമില്ലാതെ നിഷ്ഫലമായ് പ്പോകും. സമീപവാസികളും ബന്ധുമിത്രങ്ങളും നിങ്ങ

ളുടേ അടിയന്ത്രാദികൾക്ക് വന്നുകൂടുകയാകട്ടേ സഹായ സഹകരണങ്ങൾ ചെയ്കയാകട്ടേ ചെയ്കയില്ല. നിങ്ങളുടേ മഹിമയും നശിച്ചുപോകും. നിന്റേ ഭർത്താവിന്റേ ഉദ്യോഗവും ഇല്ലാതെയാകും. രാജാവു് മുതൽ നാട്ടിലുള്ള എല്ലാവരും നിങ്ങളേ ദുഷിക്കും. അതിനാൽ നീ എങ്കിലും ആ ദുർബുദ്ധിക്ക് വശപ്പെടാതേ ഭദ്രകാളിദേവിയേ ഭക്തിയോടുകൂടി പൂജിച്ച് താമസിക്കുക.''

ഇപ്രകാരമുള്ള അമ്മയുടേ ദുർബുദ്ധിക്ക് മകൾ വശപ്പെടാതേ ഭർത്താവിനോടുകൂടി വടക്കൻകുളത്തു്ചെന്നു് ജ്ഞാനസ്നാനം കൈക്കൊണ്ടു. ബ: ഫാദർ പരഞ്ജ്യോതിനാഥർ അവൾക്ക് ജ്ഞാനപ്പൂ (ത്രേസാ) എന്നു് പുതിയ പേരുമിട്ടു് അവർക്ക് ജ്ഞാനകല്യാണ ക്രിയയും നടത്തി പുതിയ ദമ്പതികളായു് ആശീർവ്വദിച്ചു് അയച്ചു. വീട്ടിൽ വന്നു് അവർക്കുണ്ടായ ജ്ഞാനവെളിച്ചത്തെ അറിയിച്ചു് പലരേയും മാനസാന്തരപ്പെടുത്തി ക്രിസ്തുമതത്തിൽ ചേർത്തു.

## അദ്ധ്യായം 2.

### ബ്രാഹ്മണകോപം.

സത്യവിശ്വാസ സമ്പന്നനായ ദേവസഹായംപിള്ളയും സഹധർമ്മചാരിണിയായ അദ്ദേഹത്തിന്റേ ഭാര്യയും ജ്ഞാനസ്നാനം കൈക്കൊണ്ടതിന്റേ ശേഷം കുടുംബത്തിൽ കഷ്ടാരിഷ്ടതകളും അന്തഃഛിദ്രങ്ങളും പൂർവ്വാധികം വർദ്ധിച്ചുവന്നു. ഈ അവസരത്തിൽ ദേവസഹായംപിള്ള സർവ്വ ലൌകിക സുഖങ്ങളും തൃണവൽ ഗണി

ച്ച് ലോകാതീതമായ പരമാനന്ദാനുഭൂതിക്കായ് സർവ്വ കർത്തവ്യങ്ങളും ചിന്താശകലങ്ങളും പരമകാരുണികനായ ശ്രീ യേശുവിൽ സമർപ്പിച്ചുകൊണ്ടു് പ്രശാന്തഗംഭീരനായി ജീവിതരംഗത്തിൽ നടനം തുടങ്ങിയിരുന്നതിനാൽ അദ്ദേഹത്തിന്നു് കുടുംബത്തിൽ നേരിട്ട കഷ്ടാരിഷ്ടതകൾ മനസ്സിൽ യാതൊരു വിധത്തിലുള്ള വികാരഭേദവും ഉളവാക്കിയില്ല. എന്നാൽ അദ്ദേഹത്തിന്റെ മതവിവർത്തനവും ജാത്യാചാര വിധ്വംസനവുമാണു് ദേവീകോപത്തിന്നു് കാരണമായ് തീർന്നതെന്നു് കുടുംബാംഗങ്ങൾ എല്ലാവരും തീർച്ചപ്പെടുത്തി, അത്ഭുതപൂർവ്വമായവിധത്തിൽ ദേവിയെ പ്രീതിപ്പെടുത്താൻ വേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തുതുടങ്ങി. മരുതക്കുളങ്ങരവീട്ടിന്റെ തെക്കുവശത്തു പണിചെയ്തിരുന്ന (ര്) ഭദ്രകാളി കോവിലിൽ ശിലാബിംബം പ്രതിഷ്ഠിച്ചും കോവിലിന്റെ അററകുററങ്ങൾ തീർത്തും പൂജാദികർമ്മങ്ങൾക്കായി നിത്യച്ചെലവിന്നു് പണമനുവദിച്ചും അതിഭകമമായ ഒരു മഹോത്സവം ആരംഭിച്ചു. നാനാദിഗന്തങ്ങളിൽ നിന്നു ഭൃത്യഗണങ്ങളാലാൽ നിഷ്പ്രയാസം കൊണ്ടുവരപ്പെട്ട കറിക്കോപ്പുകളും, മാമ്പഴം ചക്കപ്പഴം പഴക്കുല മുതലായ പക്വഫലവർഗ്ഗങ്ങളും ചന്ദനം പനിനീർ താഴമ്പൂ പൂമാല കൊഴുന്നു് മുതലായ സുഗന്ധവസ്തുക്കളും ഗൃഹത്തിൽ പ്രധാനസ്ഥലങ്ങളിൽ സർവ്വാധിപത്യം വഹിച്ചു. ചമ്പാ അരി ചാക്കുകളിൽ നിറച്ച് മറെറാന്നിനും പ്രവേശമനുവദിക്കാതെ ഒരു മുറിയിൽ തട്ടിൻപുറംവരെ അടുക്കി വച്ചിരിക്കുന്നു. കുലവാഴ കുരുത്തോല മുതലായ തോരണദ്രവ്യങ്ങൾ ഗൃഹാങ്കണങ്ങളിലും തൊഴുപ്പുരകളിലും കുന്നുപോലെ

ക്കുട്ടിരിക്കുന്നു. തയിരു്, നെയ്യു്, വെളിച്ചെണ്ണ, ശക്കര പഞ്ചസാര, പുന്നകു്, കസ്തൂരി മുതലായവ ശേഖരിച്ചു വച്ചിട്ടുള്ള മുറികളിൽ ആരും പ്രവേശിച്ചുകൂടാ എന്നു് കാരണവർ പ്രത്യേകം ചട്ടംകെട്ടിയിരിക്കുന്നു. വന്നു ചേരുന്ന ബന്ധുജനങ്ങളുടേ തിക്കും തിരക്കും, കാരണവരുടേ ധൃതിപിടിച്ച ജോലികൾക്കും സംഭാരവസ്തുക്കളുടേ അളവു തിട്ടപ്പെടുത്തുന്നതിനും കുറേ തടസ്ഥമുണ്ടാക്കിയെങ്കിലും അതൊന്നും ദേവിയിലുള്ള ഭക്തിപാരവശ്യത്താൽ കുടുംബാംഗങ്ങളുടേ ശ്രദ്ധയിൽപ്പെടുന്നില്ല. നട്ടാലം ക്ഷേത്രാധിപനായ നമ്പൂരിയുടേ അഭിപ്രായമനുസരിച്ചു് വരുത്തിയിരുന്ന വേദശാസ്ത്ര പടുക്കളായ ബ്രാഹ്മണർ തല്ക്കാലം താമസം ക്ഷേത്രത്തിലാക്കിയതു് എല്ലാജാതിക്കാർക്കും യഥേഷ്ടം അടിയന്തിരം സംബന്ധിച്ചുള്ള വിവിധജോലികൾ സുഗമമായി നടത്തുന്നതിന്നു് അത്യധികം സഹായിച്ചു. കുങ്കുമം ചന്ദനം മുതലായ തോരണവസ്തുക്കൾകൊണ്ടു് ഭദ്രകാളികോവിലും, കലവാഴ ചണയോല കുരുത്തോല മുതലായവകൊണ്ടു് ഭവനവും ചുററുമുള്ള പ്രദേശങ്ങളും അലങ്കരിക്കുന്നതിനും ശുദ്ധിവരുത്തുന്നതിനും ബദ്ധശ്രദ്ധരായ നായന്മാരുടേ ഉത്സാഹം മരുമക്കളുള്ള കുടുംബത്തിലേ കഷ്ടാരിഷ്ടതകൾക്കു് അമൃതധാരയായു് തീന്നിരുന്നു. എന്തിന്നധികം പറയുന്നു ബിംബപ്രതിഷ്ഠക്കു് മുമ്പിലത്തേ നാളായ പ്രസ്തുതദിവസം ഭദ്രകാളിയുടേ നൃത്തരംഗമായു് ശോഭിക്കുന്ന ആ ഭവനം സകല ലൌകിക സമ്പത്തുകളേക്കൊണ്ടും തുംബുരു, വീണ, ഭേരി, മദ്ദളം മുതലായ വാദ്യങ്ങളിൽ അസാമാന്യസാമത്ഥ്യം സമ്പാദിച്ചിട്ടുള്ള ഹൃദ്യകലാവിദഗ്ദ്ധന്മാ

രുടെ വീരവാദധ്വനികളെക്കൊണ്ടും ഹൃദയാനന്ദകരമാ
യ് ചമഞ്ഞിരിക്കുന്നു.

പത്മനാഭപുരം കോട്ട പണി ആരംഭിച്ച് ധ്രുതഗ
തിയിൽ ജോലി നടന്നുവന്നിരുന്നതിനാൽ ദേവസഹാ
യംപിള്ള അധികദിവസവും അവിടെത്തന്നെയാണ്
താമസിച്ചിരുന്നതു്. തന്നിമിത്തം ഭദ്രകാളി കോവി
ലിൽ ആരംഭിച്ചിരുന്ന മഹോത്സവത്തെ സംബന്ധിച്ച്
പൂർണ്ണവിവരം അറിയാൻ കഴിഞ്ഞിരുന്നില്ല. പൂജാധി
കാരിയായ പോററിയും മററു ബ്രാഹ്മണരും നീലകണ്ഠ
പിള്ള മതപരിവർത്തനനായി എന്നുള്ള വിവരമറിഞ്ഞു്
അയാളെ ഈ മഹോത്സവത്തിൽ പങ്കുകൊള്ളാനിടവരു
ത്തരുതെന്നും അഥവാ അയാളും വരികയാണെങ്കിൽ
ആചാരോപചാരങ്ങളോടുകൂടി സ്വീകരിച്ച് ഉപദേശ
പൂർവം വേദാന്തവാദത്തിൽ തോല്പിച്ച് ഭസ്മം ധരിപ്പിച്ച്
മനസ്സുള്ള പക്ഷം മന്ത്രശുദ്ധിയാൽ വീണ്ടും സ്വീകരിച്ചു
കൊള്ളാമെന്നും ആലോചിച്ച് തീർച്ചപ്പെടുത്തിയിരുന്നു.

മുൻപറഞ്ഞ സകല സംഭാരങ്ങളോടുകൂടി കോവി
ലിൽ ഉത്സവം ആരംഭിച്ചു. ഈ അവസരത്തിൽ അതാ
യതു് ബിംബപ്രതിഷ്ഠക്കു് തലേദിവസം ദേവസഹായം
പിള്ള വീട്ടിൽ വന്നു. ബന്ധുമിത്രങ്ങളെല്ലാം സ്നേഹബ
ഹുമാനപുരസ്സരം അയ്യാളെ കൂട്ടിക്കൊണ്ടു ചെന്നു് കുശല
പ്രശ്നാനന്തരം ഭദ്രകാളിയുടെ മാഹാത്മ്യങ്ങളെക്കുറിച്ചും
നടത്താനാരംഭിച്ചിരിക്കുന്ന ഉത്സവത്തെക്കുറിച്ചും അറി
യിച്ചു. ഈ സന്ദർഭത്തിൽ ഒരു ബ്രാഹ്മണൻ സാവധാ
നത്തിൽ കടന്നുവന്നു്, മന്ത്രോച്ചാരണപൂർവം അദ്ദേഹ

ത്തിനു് വിഭൂതികൊടുത്തു. ഉടൻ അതിനെ തട്ടി ദൂരെ കളഞ്ഞിട്ടു്. "സാത്താനേ എന്നെവിട്ടു ദൂരപ്പോ" എന്നു് ഉച്ചത്തിൽ പറഞ്ഞു. ആ സാധുബ്രാഹ്മണൻ വെടികൊണ്ട പന്നിയെപ്പോലെ കോപാവേശത്താൽ ശരീരം വിറച്ചു് ഒന്നും സംസാരിക്കാൻ ശക്തിയില്ലാതെ രാമ: രാമ; ഹാ: ഭദ്രകാളി: മായേ! ഭഗവതി: താപനാശിനി; ദുഷ്ടസംഹാരമൂർത്തേ; നരകാവാസപ്രിയേ; നരരക്ത പാനാസക്തേ; ഓം ഹ്രീ ഓം ഹ്രീ .....എന്നു് ഗൽഗദസ്വരത്തിൽ ഉച്ചരിച്ചുംകൊണ്ടു അവിടം വിട്ടുപോയി.

പിന്നിട്ടു് ദേവസഹായംപിള്ള അവിടെ കൂടിയിരുന്ന ആളുകളെ നോക്കി ദയാർദ്രപുരസ്സരം ഇപ്രകാരം ഉപദേശിച്ചു. പ്രിയസഹോദരങ്ങളെ! മനുഷ്യർ മാനുഷികാവസ്ഥ ഉപേക്ഷിച്ചിട്ടു് മൃഗീയാവസ്ഥയിൽ കാലൂന്നിത്തുടങ്ങിയിരിക്കയാണു്. മനുഷ്യർക്കും മൃഗങ്ങൾക്കും തമ്മിലുണ്ടായിരുന്ന വ്യത്യാസം ക്രമേണ മാറിത്തുടങ്ങിയിരിക്കുന്നു. മനുഷ്യനു് ശരീരത്തിനു മേൽപ്പെട്ട ഒരാത്മാവുണ്ടെന്നും ലോകത്തെക്കവിഞ്ഞു് ഈശ്വരനുണ്ടെന്നും വിശ്വാസമില്ലാതെയായിത്തീർന്നിരിക്കുന്നു. മനുഷ്യരെ മൃഗങ്ങളാക്കാൻ മൃഗരാജവേഷം സ്വീകരിച്ചു് പലരും രംഗത്തിൽ പ്രവേശിച്ചിട്ടു് കാലം കുറെ ആയി. അവരുടെ ഉദ്ദേശം ഇപ്പോൾ ഏകദേശം പൂർണ്ണമായി ഫലിച്ചിട്ടുമുണ്ടു്. ലോകത്തിൽ ദൈവത്തിന്റെ സൃഷ്ടികളിൽ വെച്ചു് സർവ്വരാലും ശ്രേഷ്ഠമാണെന്നു സമ്മതിക്കപ്പെട്ടിട്ടുള്ള മനുഷ്യവർഗ്ഗത്തെ നിന്ദ്യവും നിരാധാരവുമാക്കിത്തീർക്കാൻ ഏതെല്ലാം ചട്ടവട്ടങ്ങളും അന്ധവിശ്വാസങ്ങളും വേണമോ അവയെല്ലാം അവർ പൂർത്തിയാക്കിയിരിക്കുന്ന കാലമാണിതു്.

പിശാച് എന്നൊന്നുള്ളതായ് നിങ്ങളെല്ലാവരും അറിയുകയും വിശ്വസിക്കയും ചെയ്യുന്നുണ്ടല്ലോ. ഹിന്ദുമതഗ്രന്ഥങ്ങളിൽ അവയ്ക്കു് അസുരവർഗ്ഗം എന്നു് പേരു കൊടുത്തിരിക്കുന്നു. ഈ അസുരന്മാർ ദേവന്മാരുടെ ശത്രുക്കളാണെന്നു് വളരേ തെളിവായ് പ്രതിപാദിച്ചിട്ടുണ്ടെങ്കിലും അവർ തമ്മിൽ വിരോധികളായ് തീർന്നതു് എങ്ങനേയാണെന്നു് ആ വക ഗ്രന്ഥങ്ങളിൽ നിന്നു് വ്യക്തമായ് മനസ്സിലാകുന്നില്ല. ദേവന്മാരെയും സാധുക്കളേയും ഉപദ്രവിച്ചിരുന്ന ഈ ദുർദ്ദേവതകളായ അസുരന്മാർ പുരാണകാലത്തോടുകൂടി നശിച്ചു പോയെന്നോ ഇപ്പൊഴും അവർ അശരീരികളായി മനുഷ്യവർഗ്ഗത്തെ ഉപദ്രവിച്ചുകൊണ്ടിരിക്കുന്നുവെന്നോ ഹിന്ദുമതഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചു കാണുന്നില്ല. കശ്യപനു് അദിതിയിൽ ദേവന്മാരും ദിതിയിൽ അസുരന്മാരും ജനിച്ചു. രണ്ടു സഹോദരിമാരിൽ ഒരേശക്തികൊണ്ടു് ജനിച്ചിട്ടുള്ള രണ്ടു കൂട്ടരും വിഭിന്നവൃത്തരായിത്തീർന്നതു് ഏതു പ്രകാരമാണെന്നു് അറിയേണ്ട ആവശ്യം പുരാണകർത്താക്കൾക്കുണ്ടായിരുന്നില്ല.

ദൈവകല്പിതമായ സത്യമതത്തിൽ മാത്രമേ പിശാചുക്കളുടേ ഉത്ഭവത്തിനും അവയുടേ ശക്തിക്കും ശരിയായ ന്യായം കാണുന്നുള്ളു. അതു് എങ്ങനെ എന്നാൽ ആദിയിൽ ദൈവം അരൂപികളായ അസംഖ്യം ദൈവദൂതന്മാരെ സൃഷ്ടിച്ചു. ഇവർക്കു് ദൈവം നൽകിയിരുന്ന അനുഗ്രഹങ്ങളുടേ കൂട്ടത്തിൽ വിശേഷമായ് സ്വയംപ്രകാശത്വം, അദൃശ്യത്വം, ലഘുത്വം, സൂക്ഷ്മത്വം, എന്നു നാലുശക്തികളും ഉൾപ്പെട്ടിരുന്നു. സ്വയം പ്രകാശത്താലവ

ക്ക് അതിരററ ജ്ഞാനവും പ്രതാപവുമുണ്ടായിരുന്നു. അ
ക്ഷയത്താൽ അനശ്വരമായ ജീവിതം സ്വീകരിച്ചിരുന്നു.
ലാഘവത്താൽ ഏതുദൂരവും എത്രയും ക്ഷണം പോയ്‌വ
രുന്നതിനും ഏതു മഹത്തായ കൃത്യങ്ങളും ലഘൂവാക്കി
ത്തീക്കുന്നതിനും ശക്തിയുണ്ടായിരുന്നു. സൂക്ഷ്മാവസ്ഥയിൽ
ഗൂഢമായ് ജീവിതം നയിക്കുന്നതിനും മലപോലെയു
ള്ള ഏതു പ്രതിബന്ധവും തടസ്സമില്ലാതെ ഗതാഗതം
ചെയ്യുന്നതിനും പെട്ടെന്ന് അദൃശ്യരാകുന്നതിനും സാദ്ധ്യ
മായിരുന്നു. ഇപ്രകാരം മഹിമപ്രതാപങ്ങളോടു കൂടിയ
ദൈവദൂതന്മാരുടെ ഇടയിൽ ലൂസിഫേർ ഒരു പ്രധാനി
ആയിരുന്നു. ഇയാൾ തന്റെ മഹത്വവും ശക്തിയും വി
ചാരിച്ച് അഹങ്കാരത്തള്ളലാൽ "ഞാനും ദൈവത്തിനു
തുല്യമാണ്", എന്നു തന്നത്താനുയർത്തുകയും മററുള്ളവ
രിൽ ഈ ഗൂഢവികാരം ഉൽബോധിപ്പിക്കയും ചെയ്തു.
ലൂസിഫേറും അനവധി ദൈവദൂതന്മാരും ഒരു പക്ഷ
ത്തിലും പരമപിതാവിന്റെ പാദാരവിന്ദങ്ങളെ ഭക്തി
ബഹുമാന പുരസ്സരം നിത്യം സേവിച്ചു നില്ക്കുന്ന ദൈവ
ദൂതന്മാർ മറുപക്ഷത്തിലും ചേർന്ന് ഒരു യുദ്ധം നടന്നു.
അതിൽ ദുർമൂർത്തികളായ ലൂസിഫേറും കൂട്ടുകാരും തോ
ററു് അനന്തമായ നരകത്തീയിൽചെന്നു പതിച്ചു. ഇപ്ര
കാരം അഹങ്കാരത്താൽ നരകത്തിലുപേക്ഷിക്കപ്പെട്ട
ദൈവദൂതന്മാരാണ് പിശാചുക്കൾ എന്നു പറയപ്പെടു
ന്നവർ.

ദൈവം പിശാചുക്കളെ നരകത്തിലുപേക്ഷിച്ചതിനു
ശേഷവും അവരെ ചിലപ്പോൾ അവരുടെ വേദനയോടു
കൂടി ഭൂമിയിൽ അലഞ്ഞുനടക്കുന്നതിന് അനുവദിക്കു

ന്നുണ്ട്. ദൈവത്തിന്റെ സാദൃശ്യത്തിൽ സ്വൎഗ്ഗഭാഗ്യം
അനുഭവിക്കുന്നതിന് സൃഷ്ടിച്ചിരുന്ന ആദിമാതാപിതാക്ക
ളെ കബളിപ്പിച്ച് തനിക്കധീനരാക്കുന്നതിനു ശ്രമിച്ചു.
തൽഫലമായ് അനുസരണക്കേടു മൂലം പിശാചിന്റെ
അടിമകളായ്ത്തീൎന്ന മനുഷ്യവൎഗ്ഗത്തെ ദൈവം പിശാ
ചിന്നായിട്ടു തന്നെ വിട്ടുകൊടുത്തില്ല. അവൎക്ക് നന്മതിന്മ
കളെ അറിയുന്നതിനുള്ള ബുദ്ധിവിവേകവും സ്വാതന്ത്ര്യ
വും കൊടുത്തിട്ട് അവർ പിഴച്ചിട്ടുള്ള പാപത്തിൽ നി
ന്നു രക്ഷിക്കുന്നതിന്നായ് ദൈവം മനുഷ്യനായ് അവത
രിച്ച് സ്വയം ബലിയായി.

പിശാചുക്കൾ തങ്ങളുടേ അനന്ത സൗഭാഗ്യവും
പ്രതാപമഹിമകളും നശിച്ചവരാണെങ്കിലും അവരുടേ
സ്വാഭാവികമായ അക്ഷയത്വം ലഘുത്വം സൂക്ഷ്മത മുത
ലായ ഗുണങ്ങൾ അവരിൽ അനശ്വരമായ് സ്ഥിതിചെ
യ്യുന്നുണ്ട്. ശാപാനന്തരം ശക്തിയും ജ്ഞാനവും വളരെ
കുറഞ്ഞുപോയിട്ടുണ്ടെങ്കിലും മനുഷ്യരേക്കാളും ശക്തി
യും യുക്തിയും കൂടിയവരാണെന്നുള്ളതിന്ന് സംശയമില്ല.
അതിനാൽ മനുഷ്യരെക്കൊണ്ടു സാധിക്കാത്ത അനേകം
അപദാനകൃത്യങ്ങൾ പിശാചുക്കൾക്ക് ചെയ്വാൻ സാ
ധിക്കും. ഇതിനാലാണ് പിശാചുക്കൾ അത്ഭുതങ്ങൾ പ്ര
വൃത്തിക്കുന്നതായ് നാം അറിയുന്നത്. അല്പബുദ്ധിക
ളായ മനുഷ്യൎക്ക് ഈ വക പ്രവൃത്തികൾ ആശ്ചൎയ്യജനക
മായ്ത്തീരാമെങ്കിലും, അവ മനുഷ്യരെ വശപ്പെടുത്തു
ന്നതിനും ലൌകികാഡംബരങ്ങളിൽ അവരെ ഭ്രമിപ്പി
ച്ച് ദൈവത്തെ ഉപേക്ഷിക്കുന്നതിനും പിശാചുചെയ്യുന്ന
സൂത്രങ്ങൾ മാത്രമാണ്; ജലസ്തംഭം, അഗ്നിസ്തംഭം, വാ

യസ്തംഭം, മാന്ത്രികശക്തി, മതലായ വിദ്യകൾ കാണ്മോൾ ആരാണ് ആശ്ചര്യപ്പെടാത്തതു്?—എന്നാൽ സത്യവേദവിശ്വാസികളായ ക്രിസ്ത്യാനികൾ ഇവയെല്ലാം പിശാചിന്റെ മിരട്ടുവിദ്യകളാണെന്നു മനസ്സിലാക്കി പിശാചിനെ അതികഠിനമായുപേക്ഷിക്കുന്നു. വിലയില്ലാത്ത സാധനങ്ങളെ വിലപ്പെട്ടതാണെങ്കിൽ അവയ്ക്കു കൃത്രിമമായ് ആകർഷണീയമായ നിലയുണ്ടാക്കണം. എന്നാൽ മാത്രമേ ആവകസാധനങ്ങൾക്കു ജനസമുദായത്തിൽ പ്രചാരമുണ്ടാകുകയുള്ളൂ. അതുപോലെ മനുഷ്യരുടേ ഇടയിൽ തനിക്കു് പൂജനീയത്വം സിദ്ധിക്കണമെന്നുള്ള കരുതലോടുകൂടി പല വേഷത്തിലും പല ശക്തിയിലും അവൻ പ്രത്യക്ഷമായി കാര്യം സാധിക്കുന്നു.

ദൈവദൂതന്മാർ ശപിക്കപ്പെട്ടു് നരകത്തിൽ വീണതോടുകൂടി അവരുടേ പ്രകാശവും സൌന്ദര്യവും നശിച്ചു. ഈ വേഷത്തിൽ പ്രത്യക്ഷപ്പെട്ടു് തന്നെ ആരാധിക്കാൻ കല്പിക്കുകയാണെങ്കിൽ മനുഷ്യർ ഭയന്നു് ഓടിപ്പോകുമെന്നറിഞ്ഞു് അവൻ ഇഷ്ടമുള്ളതും ആശ്ചര്യജനകവും ആയ സൃഷ്ടിവസ്തുക്കളിൽ പലതും ആരാധിക്കുന്നതിനു പ്രേരിപ്പിച്ചുതുടങ്ങി. ഇതനുസരിച്ചു് ചില കവികൾ ചതുർവേദം എന്ന പേരോടുകൂടി ചില പ്രകൃതിയാരാധനക്രമങ്ങളും മന്ത്രതന്ത്രങ്ങളും എഴുതിപ്പിടിച്ചു് അവ ബ്രഹ്മാവിനാൽ കല്പിക്കപ്പെട്ടതാണെന്നു് ഘോഷിക്കയും ചെയ്തു. പ്രകൃതിയാരാധന ജനസമുദായത്തിൽ വർദ്ധിച്ചതോടുകൂടി അവയിലുള്ള പ്രതിപത്തി ക്രമേണ കുറച്ചിട്ടു് വിശേഷ ലോഹങ്ങൾ കൊണ്ടു് കമനീയരീതിയിൽ ഉണ്ടാക്കീട്ടുള്ള വിഗ്രഹങ്ങളെ ആരാധിക്കുന്നതിനും അമ്പലങ്ങൾ പണിചെയ്തു് ഉത്സവഘോഷങ്ങൾ നടത്തുന്നതിനും പ്രേ

രിപ്പിച്ചു. വേദോക്തം അനുസരിച്ചു് പ്രവൃത്തിക്കുന്നവ
ർക്കു് ഇഷ്ടമുള്ള രൂപത്തിൽ ആവിർഭവിച്ചു് അവരെ സ
ന്തോഷിപ്പിച്ചുവന്നു. ഇതിനെ അടിസ്ഥാനപ്പെടുത്തിയാ
ണു് തപസ്സുചെയ്തു് ദൈവത്തെ പ്രത്യക്ഷമാക്കി എന്നും
ദൈവസാക്ഷാൽക്കാരമുണ്ടായെന്നും ദൈവാവേശമുണ്ടാ
യെന്നും മററും പുരാണങ്ങളിൽ പറഞ്ഞിരിക്കുന്നതു്.

പിശാചു് അഹങ്കാരത്താൽ നശിച്ചതിൽ പിന്നീ
ടു് വെറും കള്ളനായു് ജീവിക്കാൻ തുടങ്ങിയിരിക്കയാ
ണു്. സകലപാപാക്രമങ്ങളിലും, അധികമായ ആസ
ക്തിയും അവയെ ഉപേക്ഷിക്കുന്നവരോടു് കണക്കില്ലാ
ത്ത വൈരവും പ്രദർശിപ്പിച്ചുവരുന്നു. അതുകൊണ്ടു് ചതു
ർവ്വേദങ്ങളിലും പുരാണ ഗ്രന്ഥങ്ങളിലും കാണുന്ന ആഭാ
സങ്ങൾക്കും അനൌചിത്യങ്ങൾക്കും കള്ളങ്ങൾക്കും പൂ
ർവ്വാപരവിരുദ്ധതക്കും വിശേഷകാരണം ആവശ്യമില്ല.
അവയെല്ലാം പിശാചിനു് ഇഷ്ടമായതിനാലും ഈ വിധ
ത്തിലല്ലാതെ മനുഷ്യരെ ആകർഷിക്കാൻ വേറെ മാർഗ്ഗമി
ല്ലാതിരുന്നതിനാലും തന്റെ സാമ്രാജ്യഭരണത്തിൽ പ്ര
ധാനചട്ടവട്ടങ്ങളായി അവയെ സ്വീകരിച്ചു. അജ്ഞാ
നികളായ മനുഷ്യർക്കിഷ്ടമുള്ളതും ആകർഷണീയവുമാ
യ ദുർവൃത്തികൾ മാതൃകാപുരുഷന്മാരെന്നഭിമാനിക്കു
ന്ന പുരാണ കഥാനായകന്മാരെക്കൊണ്ടു് ചെയ്തുകാണിച്ച
പ്പോൾ ജനങ്ങൾക്കു ദുശ്ശീലവാസനകൂടുന്നതിനും കള്ളം,
അന്ധവിശ്വാസം, ചതി, വിഷയാസക്തത, നാസ്തികത്വം,
മുതലായ ദുർഗ്ഗുണങ്ങൾ നാട്ടിൽ വ്യാപിക്കുന്നതിനും
അവ പാപമല്ലെന്നുള്ള വിശ്വാസം അവരുടെ ഹൃദയങ്ങ
ളിൽ സുസ്ഥിരമാകുന്നതിനും ഇടയായി. ഇവയോടുകൂടി

പിശാചിന്റെ വളരെക്കാലത്തെ ഉദ്ദേശം പൂർണ്ണമായ്
ഫലിക്കയും ചെയ്തു.

മനുഷ്യർ ഏതു കല്ലിനേയും മരത്തിനേയും ദൈവ
മാണെന്നു സങ്കല്പിച്ചു് ആരാധിച്ചാലും അവർക്കു് ആവശ്യ
മുള്ള ലോകഭാഗ്യം പിശാചു കൊടുത്തേക്കാം. ദുർഗ്ഗു
ണമൂർത്തിയായ ലൂസിഫേർ സൃഷ്ടിവസ്തുക്കളിൽ മറഞ്ഞിരു
ന്നാലും ചിലപ്പോൾ തന്റെ ഭക്തന്മാരുടേ ധ്യാനാവസ
രത്തിലും മററും അവർക്കു് ഇഷ്ടമുള്ള രൂപത്തിൽ പ്രത്യ
ക്ഷമായി, ശത്രുസംഹാരത്തിനും ഭാര്യാഭർത്തൃലാഭത്തിനും
രാജ്യപ്രാപ്തിക്കും മററും അവർക്കാവശ്യമുള്ള സഹായ
ങ്ങൾ ചെയ്തു എന്നു വന്നേക്കാം.

മനുഷ്യരുടേ ജീവിതരീതിയും ചിത്തവൃത്തിയും അ
ടിസ്ഥാനപ്പെടുത്തി ഓരോരുത്തർക്കും ആരാധന ക്രമങ്ങ
ളിലും വ്യത്യാസമുണ്ടാകുമെന്ന തത്വം ആന്തരമായ് മന
സ്സിലാക്കിയിരുന്ന ലൂസിഫേർ അവരവരുടേ ഇഷ്ടമനു
സരിച്ചുള്ള ദേവന്മാരെയും സൃഷ്ടിച്ചു വിട്ടിട്ടുണ്ടു്. കാമാതുര
ന്മാർക്കും ഉഗ്രസ്വഭാവികൾക്കും ഭദ്രകാളി, സ്ത്രീണന്മാരായി
രുന്നാലും ദിഗംബരധാരികൾക്കു് സേവിക്കാൻ ശിവൻ,
ഭോജനപ്രിയന്മാർക്കും ചണ്ഡാളന്മാർക്കും ശാസ്താ, മാടൻ, ഗ
ണപതിമുതലായവർ, രാജപൌരുഷത്തിൽ ജീവിച്ചു് സ
കല സുഖഭോഗങ്ങളും അനുഭവിക്കുന്ന വഞ്ചകന്മാർക്കും
വിഷയാസക്തന്മാർക്കും വിഷ്ണു, ആണത്വമുണ്ടെങ്കിലും ചി
ലപ്പോൾ കള്ളംപറയുന്നതിനും സന്യാസ ജീവിതമാണെ
ങ്കിലും സ്ത്രീസേവയ്ക്കും, കൊലപാതകത്തിനും ശ്രീകൃഷ്ണൻ,
ബ്രഹ്മജ്ഞാനി ആണെങ്കിലും മിത്രകളത്രത്തേ അപമാനി
ക്കുന്നവർക്കു് ബ്രഹ്മാവു്, മദ്യപാനികൾക്കും മാംസഭക്ഷ

കൾക്കും ദുർഗ്ഗാഭഗവതി, ആഭാസന്മാർക്കും നഗ്നന്മാർക്കും ശ്രീപാർവ്വതി, ബുദ്ധിവിവേകമില്ലാത്ത മഹാപണ്ഡിതന്മാർക്ക് കാവിവസ്ത്രധാരികൾ, ഇപ്രകാരം വിഭിന്നമൂർത്തികളേക്കൊണ്ട് ലോകരെല്ലാവരേയും തൃപ്തിപ്പെടുത്തി സുഗമമായ് തന്റെ ഉദ്ദേശം സാധിച്ചുപോരുന്ന ഭൂസിഹേരുടേ ഭരണതന്ത്രവും വശീകരണ പാടവവും മനുഷ്യർ കണ്ടാശ്ചര്യപ്പെടേണ്ടതു തന്നെയാണ്. ഈ സംഗതി ശ്രീകൃഷ്ണവ്യാജേന ഭഗവൽഗീതയിൽ സുവ്യക്തമായ് പ്രതിപാദിച്ചിട്ടുണ്ട്: (ഭ:ഗീ:—20,21)

കാമൈസ്തൈസ്തൈർ ഹൃതജ്ഞാനാഃ
പ്രപദ്യന്തേഽന്യദേവതാഃ
തംതംനിയമമാസ്ഥായ
പ്രകൃത്യാനിയതാഃസ്വയാ

(സ്വന്തം പ്രകൃതിക്ക് അധീനരായി അതാതാഗ്രഹങ്ങൾക്കധീനമായ ബുദ്ധിയോടുകൂടിയവർ അന്യദേവതകളേ അതാതിന്റേ വിധിപോലേ ഭജിക്കുന്നു)

യോ യോ യാം യാം തനും ഭക്തഃ
ശ്രദ്ധയാർച്ചിതുമിച്ഛതി
തസ്യതസ്യാചലാം ശ്രദ്ധാം
താമേവ വിദധാമ്യഹം.

(ഏതേതു ഭക്തൻ ഏതേതു ദേവതയേ സശ്രദ്ധം ഭജിക്കുവാൻ ആഗ്രഹിക്കുന്നുവോ അതതു ഭക്തന്റേ ആ ശ്രദ്ധയേ തന്നേ ഞാൻ നിശ്ചലമാക്കിത്തീർക്കുന്നു)

ഇപ്രകാരമുള്ള ഭഗവൽഗീതയിലേ ശ്രുതിമധുരവും സുവ്യക്തവുമായ വാക്യങ്ങൾ ആലോചിക്കുമ്പോൾ അന്ധവിശ്വാസത്തിൽ ഭക്തിയുറപ്പിച്ച് ആഭാസന്മാരായ്

ജീവിച്ചു് ഏതു വസ്തുവിനെ ദൈവമെന്നു സങ്കല്പിച്ചു് ആരാധിച്ചാലും അതു് തെററാകുകയില്ല. ദൈവമില്ലെന്നു് മുക്തകന്നും വാദിക്കാമെങ്കിൽ അതും ശരിതന്നെ. ദൈവവും ഞാനും ഒന്നാണു് എന്നു പറഞ്ഞാൽ അതും ശരിതന്നെ. അതല്ല, ദൈവം വേറെ ഞാൻ വേറെ എന്നു പറഞ്ഞാലോ? അതും ശരിതന്നെ. ഈശ്വരൻ ശിവനല്ല അദ്ദേഹത്തിൻെറ ഭാൎയ്യയാണു് എന്നു പറഞ്ഞാൽ അതും ഒരിക്കലും തെററായി വരികയില്ല. ശിവനുമല്ല അദ്ദേഹത്തിൻെറ ഭാൎയ്യയുമല്ല വിഷ്ണുവുമല്ല ബ്രഹ്മാവുമല്ല, നമ്മുടെ വീട്ടിലെ പശുവാണു് പരബ്രഹ്മം എന്നു പറഞ്ഞാലും അവരുടെ വിശ്വാസം ഒരിക്കലും തെററീട്ടില്ല. ഈ വിവിധത്വം കൊണ്ടു് അവരുടെ പ്രധാന ദേവന്മാൎക്കു് [illegible] അസൂയയോ കോപമോ വൈരാഗ്യമോ ഉണ്ടാകുകയില്ല. ചുരുക്കത്തിൽ ഏതു വിധത്തിലുള്ള ആരാധനനായി ജീവിച്ചാലും, സായുജ്യമോ സ്വൎഗ്ഗമോ, നിൎവ്വാണമോ, പുനർ ജന്മമോ ഏതെങ്കിലുമൊന്നു് സിദ്ധിക്കാതിരിക്കയുമില്ല. ഇത്രമാത്രം സമാധാനത്തോടും സ്വാതന്ത്ര്യത്തോടും ഈശ്വരനെ ആരാധിക്കുന്നതിനു് സൌകൎയ്യമുള്ള മതം വേറെ യാതൊന്നുമില്ല. ദുൎമാൎഗ്ഗികളായ ദേവന്മാരെ മാതൃകയാക്കി ഓരോ വിധത്തിലുള്ള ജീവിതമാൎഗ്ഗം സ്വീകരിക്കുന്നതിനു് സകല ദൈവവിശ്വാസികളായ നിങ്ങൾക്കു് സ്വാതന്ത്ര്യമുണ്ടു്. ഒരുത്തനോടു നീ ഈ വിധം നാട്ടുമുടിച്ചു നടന്നാൽ, എങ്ങനെ രക്ഷപ്പെടും? എന്നു ചോദിച്ചാൽ ശ്രീകൃഷ്ണഭഗവാനു് മോക്ഷമുണ്ടെങ്കിൽ എനിക്കുമുണ്ടു് എന്നു് അവനു് പ്രമാണസഹിതം സമാധാനം പറയാം.

എടോ! അതെല്ലാം ഭഗവാൻെറ ലീലയല്ലേ, എന്നു പറയുകയാണെങ്കിൽ മനുഷ്യൎക്കു മാത്രം ലീല പാടില്ലെന്നുണ്ടോ എന്നു് അവൻ ചോദിക്കയും ചെയ്യും"...........

ഇപ്രകാരം അജ്ഞാനമതത്തിൽ പിശാചിൻെറ രാജ്യഭരണക്രമങ്ങളും അതിനെ അനുസരിച്ചു ജീവിക്കുന്ന ജനങ്ങളുടെ വീണ്ടുവിചാരമില്ലാത്ത പ്രവൃത്തികളും പിശാചിൻെറ പ്രധാന ആയുധമായ അഹങ്കാരത്തെ അവകാശമുറയ്ക്കു തീറവാങ്ങി ഓരോരുത്തർ കാട്ടിക്കൂട്ടുന്ന വിതണ്ഡാവാദങ്ങളും സുവ്യക്തമായി പ്രതിപാദിക്കുന്ന അവസരത്തിൽ ആളുകളെല്ലാം ബദ്ധശ്രദ്ധരായി കേട്ടുകൊണ്ടിരുന്നു. എന്നാൽ ഇതെല്ലാം ഒളിച്ചുനിന്നു് കേട്ടുകൊണ്ടിരുന്ന ഏതാനും ബ്രാഹ്മണ പുരോഹിതന്മാർ കോപാവേശരായി ദേവസഹായംപിള്ളയുടെ സമീപത്തു വന്നു്, ഹാ! നീലകണ്ഠാ നിനക്കു് ഈ വിധത്തിലുള്ള കബുദ്ധി ഉണ്ടായതെങ്ങനെ? നമ്മെയും നമ്മുടെ ദേവന്മാരെയും ഹിന്ദുമതത്തെയും നിന്ദിക്കുന്നതിനു് നിനക്കു് എന്തവകാശമാണുള്ളതു്. ഈശ്വരനും പൂജാനമസ്കാരങ്ങളും മന്ത്രോച്ചാരണവും ഞങ്ങൾക്കുള്ളതാണല്ലോ. നിനക്കു് അതിൽ പ്രവേശിക്കേണ്ട ആവശ്യമെന്തു്—ഏതോ ഒരു കള്ളനെ ഒരിക്കൽ ഒരു രാജാവു് തൂക്കിക്കൊന്നുപോലും അവൻ കള്ളനല്ലെന്നു സ്ഥാപിക്കാൻ വേണ്ടി അവൻെറ ബന്ധുമിത്രങ്ങളെല്ലാം അവനു് ദിവ്യത്വം കല്പിച്ചു് സ്തുതിക്കാൻ തുടങ്ങി. കൊലപാതകനെ രക്ഷിക്കാൻ വേണ്ടി, അവനു് ഭ്രാന്തുണ്ടായിരുന്നു എന്നു പറയുന്നതുപോലെ ദൈവമാണല്ലോ മോഷ്ടിച്ചതു്, അതുകൊണ്ടു് അതു കുറ്റമാവുകയില്ല, എന്നു് സ്ഥാപിക്കുന്നതിനു് വേണ്ടി ബ-

ന്ധുക്കൾ കല്പിച്ചുണ്ടാക്കീട്ടുള്ള ഒരു കഥയാണു് ക്രിസ്തുമതം. ഇങ്ങനെ നിന്ദ്യനായ ഒരാൾ ദൈവമാണെന്നും, ഭക്തവത്സലനായി കടാക്ഷവീക്ഷണത്താൽ സകല വരങ്ങളും പ്രദാനം ചെയ്യുന്നതിന്നു് തയ്യാറായി പാലാഴിയിൽ പള്ളികൊള്ളുന്ന ശ്രീപത്മനാഭൻ ദൈവമല്ലെന്നുമാണോ നീ പറയുന്നത്. നമ്മുടെ ദേവന്മാർ ചിലപ്പോൾ ചില ദുഷ്പ്രവൃത്തികൾ ചെയ്തിട്ടുണ്ടു്, എന്നുള്ളതു വാസ്തവമാണു്. ബ്രാഹ്മണരുടെയും യാഗാദികർമ്മങ്ങളുടേയും രക്ഷയ്ക്കായിട്ടു ചെയ്തിട്ടുള്ള ആവക പ്രവൃത്തികളിൽ വല്ല പാപവും ഉണ്ടെങ്കിൽ അവ ബ്രാഹ്മണരെ രക്ഷിച്ചിട്ടുള്ള പുണ്യംകൊണ്ടു് ഇല്ലാതെ ആയിട്ടുമുണ്ടു്. ഇപ്പോൾ നീ ഒരുത്തൻ ഹിന്ദുമതത്തേയും ബ്രാഹ്മണരേയും ദുഷിക്കാൻ പുറപ്പെട്ടിരിക്കയാണോ'' എന്നിപ്രകാരം പല്ലുകടിച്ചും തൊള്ളതുറന്നും ദേവസഹായംപിള്ളയോടുണ്ടായിരുന്ന കോപത്തെ പ്രത്യക്ഷമാക്കി.

ഇതിന്നു് ദേവസഹായംപിള്ള ഇപ്രകാരം മറുപടി പറഞ്ഞു. അല്ലയോ ബ്രാഹ്മണപുരോഹിതന്മാരെ! പത്മനാഭനാണോ നിങ്ങളുടേ ദൈവം സദ്വൃത്തിയും അനുഗ്രഹനിഗ്രഹവുമില്ലാത്തവനെ എങ്ങനെ ഈശ്വരനെന്നു പറയാം. വേദപുരാണേതിഹാസങ്ങളിൽ നിങ്ങൾ അനഭിജ്ഞന്മാരാണെന്നു് എനിക്കു തോന്നുന്നു. ഉദരരക്ഷാർത്ഥം അമ്പലങ്ങൾതോറും തറുടുത്തു് ഗോപിയും തൊട്ടു നടക്കുന്നവർ മാത്രമാണു് നിങ്ങൾ.

ഒരിക്കൽ അവരവരുടെ യോഗ്യതകളെക്കുറിച്ചു് ബ്രഹ്മാവിന്നും വിഷ്ണുവിന്നും തമ്മിൽ തർക്കമുണ്ടായി. വാദത്തിൽ ആരാണു് വലിയവനെന്നു തീരുമാനമുണ്ടാകാത്ത

തിന്നാൽ രണ്ടുപേരും ശിവനെ മദ്ധ്യസ്ഥനായി സ്വീക
രിച്ച് സങ്കടമറിയിച്ചു. ബ്രഹ്മാവിനും വിഷ്ണുവിനുമുള്ള
അഹംഭാവത്തെ ഒന്നു കുറക്കണമെന്നു് ശിവൻ വളരെ
കാലം കൊണ്ടു് ആഗ്രഹിച്ചിരിക്കയായിരുന്നു. അതിന്നു്
ഇപ്പോൾ നല്ല അവസരവും കിട്ടി. ശിവൻ ഒരു വലിയ
പർവ്വതാകാരമായിത്തീൎന്നു്, തന്റെ പാദപീഠവും ശിരസ്സും
കണ്ടുപിടിക്കുന്നവനാരോ അവനാണു് വലിയവൻ എ
ന്നു കല്പിച്ചു. ഉടൻ വിഷ്ണു ഒരു പന്നിയുടെ വേഷമെടു
ത്തു് താഴോട്ടു പാഞ്ഞുചെന്നു. ബ്രഹ്മാവു് അരയന്നപ
ക്ഷിയുടെ വേഷമെടുത്തു് വായുവേഗത്തിലുമധിക വേഗ
ത്തിൽ മേലോട്ടുപറന്നു. വിഷ്ണു വളരെ ദൂരം ചെന്നിട്ടും
ശിവന്റെ പാദപീഠം കാണാൻ കഴിയാതെ ഇച്ഛാഭം
ഗത്തോടുകൂടി തിരിച്ചുവന്നു് ശിവനെ സാഷ്ടാംഗം വീണു
നമസ്കരിച്ചു്, ഇക്കാൎയ്യം തന്നാൽ സാധിക്കയില്ലെന്നുള്ള
വിവരവും ഏററുപറഞ്ഞു. ബ്രഹ്മാവാകട്ടെ ശിവന്റെ
ശിരസ്സുകാണാതെ സങ്കടപ്പെട്ടുകൊണ്ടു് നില്ക്കുമ്പോൾ
ശിവന്റെ തലമുടിക്കെട്ടിൽ തിരുകിയിരുന്ന താഴമ്പൂ
വീഴുന്നതുകണ്ടു് അതിനെ ഓടിച്ചെന്നു സ്വീകരിച്ചു.
'എന്നെ ബ്രഹ്മാവു് അവിടുത്തെ ശിരസ്സിൽ നിന്നാണു്
എടുത്തതു്' എന്നു് ശിവനോടു പറയുന്നതിന്നു് താഴമ്പൂ
വിനോടു് ബ്രഹ്മാവു് ഏല്പ്പാടുചെയ്തു. പിന്നീടു് ശിവ
സന്നിധിയിൽ വന്നു് താൻ ശിരസ്സുകണ്ടു എന്നും അതി
ന്നു ലക്ഷ്യവും സാക്ഷിയുമായി അവിടുത്തെ ശിരസ്സിലണി
ഞ്ഞിരുന്ന താഴമ്പൂ ഇതാ ഇരിക്കുന്നു എന്നും അറിയിച്ചു.
സർവ്വലോകസാക്ഷിയും ത്രികാലജ്ഞനുമായി വിചാരിക്ക
പ്പെടുന്ന ശിവൻ ബ്രഹ്മാവിന്റെ ഈ വ്യാജവൃത്തി അറി

ഞ്ഞു് കോപിച്ചു് ഇനിമേൽ ഈ കള്ളന്റെ ബഹുമാനത്തിനായി ലോകത്തിൽ അമ്പലങ്ങളാകട്ടെ പൂജയാകട്ടെ ഉണ്ടാകരുതെന്നു് ശപിച്ചു. അതാണുപോലും ബ്രഹ്മാവിന്നു് ഇക്കാലത്തു് ക്ഷേത്രങ്ങളും പൂജയും ഇല്ലാതിരിക്കുന്നതിനു കാരണം—ശിക്ഷ വളരേ നന്നായി. എന്നാൽ കാൎയ്യഗൌരവമില്ലാത്തവനും കള്ളനുമായ ഈ ബ്രഹ്മാവിനെ സൃഷ്ടികൎത്താവെന്നു് നിങ്ങളെങ്ങനെ വിശ്വസിക്കുന്നു.

ത്രിമൂൎത്തികളിൽ രണ്ടാമത്തെ ആളായ വിഷ്ണുവിന്റെ ചരിത്രം ഇതിലും വിശേഷമാണു്. ഇദ്ദേഹത്തെപ്പററി വിഷ്ണുപുരാണത്തിൽ സവിസ്തരം പ്രതിപാദിക്കുന്നുണ്ടു്. ജലന്ധരാസുരനെക്കൊല്ലുന്നതിന്നു് അദ്ദേഹത്തിന്റെ ഭാൎയ്യയായ വൃന്ദയേ വഞ്ചിച്ചതും കൃഷ്ണാവതാരത്തിൽ ഗോപസ്ത്രീകളുടേ വസ്ത്രമപഹരിച്ചതും, രാസക്രീഡയും ഒരു കാമാതുരനുപോലും ഹൃദയസങ്കോചം കൂടാതെ പറയാൻ സാധിക്കയില്ല.

മൂന്നാമത്തെ ആൾ ശിവനാണു്. ഇദ്ദേഹം കോപിഷ്ഠനും സംഹാരകാരകനുമാണു്. നിരന്തരജോലി സന്യാസമാണെങ്കിലും ഉത്സംഗത്തിലും ശിരസ്സിലുമായിട്ടു് രണ്ടു ഭാൎയ്യമാരുണ്ടു്. ശൂൎപ്പകാസുരനെ കൊല്ലാൻ സ്ത്രീവേഷമെടുത്ത വിഷ്ണുവിനെക്കണ്ടു ഭ്രമിച്ച ശിവന്നു് പതിവ്രതം എത്രമാത്രമുണ്ടായിരുന്നു എന്നുള്ളതും ആലോചിച്ചറിയേണ്ടതു തന്നെയാണു്.

ഇപ്രകാരമുള്ള പുരാണകഥകൾക്കു് നിങ്ങൾ ഏതെല്ലാം വിധത്തിലുള്ള തത്വാൎത്ഥങ്ങൾ സങ്കല്പിച്ചാലും, അവയേ ഒട്ടും അപ്രകൃതമല്ലാത്ത സ്ഥിതിയിൽ വിശ്വസിക്കുന്ന

ലക്ഷോപലക്ഷം ജനങ്ങളുടേ നിത്യശാന്തിക്ക് നിങ്ങൾ എന്തു സമാധാനം പറയാൻ പോകുന്നു?

അല്ലയോ ബ്രാഹ്മജ്ഞാനികളേ! അനുഗ്രഹനിഗ്രഹമില്ലാത്തവരും, ഇളിഭ്യന്മാരും, ചതിയന്മാരുമായ ഈ വിടന്മാരേ ഈശ്വരന്മാരെന്നു സങ്കല്പിച്ച് നിങ്ങളെങ്ങനേ നമസ്കരിക്കുന്നു. നിങ്ങളിൽ ആരെങ്കിലുമൊരുത്തൻ നിങ്ങളുടേ ദേവന്മാരുടെ ഇത്തരം മതിമറന്ന പ്രവൃത്തികൾ ചെയ്യുയാണെങ്കിൽ അവനെ നിങ്ങൾ ജീവനോടുകൂടി വെച്ചിരിക്കുമോ? ഒരു ബ്രാഹ്മണൻ ഒരു ചണ്ഡാലസ്ത്രീയെ തൊടുകയാണെങ്കിൽ അവൻ വ്യര് ലക്ഷം ജന്മവും തികച്ചുനരകിക്കേണ്ടിവരുമെന്നു വിശ്വസിക്കുന്ന നിങ്ങൾ വിഷ്ണുവിൻെറ നടപടിക്രമങ്ങളിൽ എങ്ങനെവിധിക്കാൻ പോകുന്നു. ആത്മൈക്യമുള്ള സ്ത്രീപുരുഷന്മാർ തമ്മിലുള്ള പരിശുദ്ധമായ അനുരാഗം പാപമല്ലെന്നും അനിയന്ത്രിതമായ് ശുദ്ധമാകാതിരിക്കുന്നിടത്തോളം കാലം അതു് പാപമാണെന്നും ഉച്ചൈസ്തരം ഘോഷിക്കുന്ന നിങ്ങളുടേ പുരാണങ്ങളൊന്നെങ്കിലും ത്രിമൂർത്തികളുടേ അപമര്യാദയെ ശാസിക്കുന്നുണ്ടോ "എന്തും ചെയ്യാം മഹതാം" എന്നാണോ ഈ ദേവന്മാരുടേ വിചാരം.

ഹാ! പുരോഹിതന്മാരേ! ലൂസിഫേർ നിങ്ങളേ വഞ്ചിച്ചു. അവൻെറ ഉദ്ദേശസാദ്ധ്യത്തിനായ് അവൻെറ അദൃശ്യശക്തിമൂലം ഉണ്ടായിട്ടുള്ളതാണു് ഈ പുരാണകഥകളെല്ലാം എന്നു് ഇനി എങ്കിലും വിശ്വസിക്കുവിൻ.

നിർഗ്ഗുണമായ ഒന്നു് മനോവിഷയമാകുകയില്ല; അതുപോലേ ബ്രഹ്മം നിർഗ്ഗുണമാണെന്നു് താത്വികന്മാർ

കാൎയ്യകാരണസഹിതം തീൎച്ചപ്പെടുത്തിയപ്പോൾ അതു് മനോവിഷയമല്ലാതെയായി. ഉടൻ രാജോഗുണം സത്വഗുണം തമോഗുണം എന്നു് ത്രിവിധഗുണങ്ങൾ ബ്രഹ്മത്തിന്നു് സങ്കല്പിച്ചു. അപ്പോൾ അതിന്നു് സഗുണബ്രഹ്മമെന്നു് പേരും കൊടുത്തു. ഈ ബ്രഹ്മത്തിന്നു് ഗുണമുണ്ടെങ്കിലും മൂൎത്തിമത്തല്ലാത്തതിനാൽ ഇതു് ധ്യാനമൗനാദികൾക്കും അപദാനങ്ങൾക്കും നിവൃത്തിയില്ലെന്നുകണ്ടു. വീണ്ടും മുൻപറഞ്ഞ ഗുണങ്ങൾക്കാധാരമായ് ത്രിമൂൎത്തികളെ സൃഷ്ടിച്ചു. സൃഷ്ടി സ്ഥിതി സംഹാരമൂൎത്തികളായ ഇവൎക്കു് ബ്രഹ്മാ വിഷ്ണു ശിവൻ എന്നു് പേരും കല്പിച്ചു് അവരുടേ യോഗ്യതാനുസരണം ചില അപദാനങ്ങളും കെട്ടിച്ചമച്ചു. ഇങ്ങനേയാണു് പൗരാണികകാലത്തു് പുരാണകഥകളുണ്ടായിട്ടുള്ളതു്. [മൂൎത്തിയില്ലാത്ത (ഒന്നു് പരബ്രഹ്മം)ഗുണങ്ങളെക്കൊണ്ടു്(സത്വരജസ്തമോഗുണങ്ങൾ) മൂൎത്തിമത്താകും (ബ്രഹ്മാ വിഷ്ണു ശിവൻ)ഗുണത്തിന്റെ ലക്ഷണമാണു് കൎമ്മം (സൃഷ്ടി സ്ഥിതി സംഹാരം) അതായതു് ഗുണമുള്ള ഒന്നിന്നു് കൎമ്മമുണ്ടായിരിക്കും.]

ഒരു വസ്തുവിനെ നാം സ്നേഹിക്കുന്നതു് അതിന്റെ ആകൎഷണീയമായ ഗുണംകൊണ്ടാണു്. നിങ്ങൾ നിങ്ങളുടേ ദേവന്മാരെ ഭക്തിബഹുമാനങ്ങളോടുകൂടി സ്നേഹിക്കുന്നുണ്ടോ? സ്നേഹിക്കുന്നുവെങ്കിൽ അവരിൽ സ്ഥിതിചെയ്യുന്ന ഏതുഗുണം കൊണ്ടാണു് അവരെ നിങ്ങൾ സ്നേഹിക്കുന്നതു്. ജീവന്മുക്തി ആഗ്രഹനിഗ്രഹമെന്നു ഘോഷിക്കുന്ന നിങ്ങൾ ആഗ്രഹനിഗ്രഹമില്ലാത്ത ഈ ദേവന്മാരെ സ്നേഹിക്കുന്നതുകൊണ്ടു് നിങ്ങൾക്കു് എന്തു പ്രയോജനമാണുണ്ടാകാൻ പോകുന്നതു്. സത്യം, മൎയ്യാദ, ഭൂതദയ,

പരസ്നേഹം, പരോപകാര തല്പരത, ഇന്ദ്രിയനിഗ്രഹം മുതലായ ഗുണങ്ങൾ ഒരുവനിലുണ്ടായിരുന്നാൽ അവനെ നാം സ്നേഹിക്കുന്നതു് ലോകസാധാരണമാണു്. ഈ ഗുണങ്ങൾ നിങ്ങളുടെ ദേവന്മാരിലുണ്ടോ? പിന്നെ എങ്ങനെയാണു് നിങ്ങൾ ഇവരെ സ്നേഹിക്കയും ബഹുമാനിക്കയും ചെയ്യുന്നതു്. ധർമ്മശാസ്ത്രങ്ങളിലും പുരാണങ്ങളിലും കാണുന്ന സന്മാർഗ്ഗ തത്വോപദേശങ്ങൾക്കു് മാതൃകാപുരുഷനായ് ഏതൊരു ദേവനെയാണ് നിങ്ങൾ സ്വീകരിക്കുന്നതു്? ഈശ്വരൻ കന്മഷഹീനനാണെന്നു പറയുന്ന നിങ്ങൾക്കു് അപ്രകാരം ഒരു ഈശ്വരനെ എങ്കിലും സൃഷ്ടിക്കാൻ സാധിച്ചിട്ടുണ്ടോ? ഓ! ഹോ! ശരി. പാപവും പുണ്യവും ഇന്നതാണെന്നു് അറിയാൻ പാടില്ലാത്തതുകൊണ്ടു വന്നിട്ടുള്ള ദൂഷ്യമാണു് ഇതു്, എന്നു സമാധാനപ്പെടാം.

ത്രിവിധംനരകസ്യേദം
ദ്വാരംനാശനമാത്മനഃ
കാമഃക്രോധസ്തഥാലോഭ
സ്തസ്മാദേതത്ത്രയംത്യജേൽ.

(ഭഗഃ ഗീ: 16—21)

(കാമം ക്രോധം ലോഭം എന്നിവ മൂന്നും നരകത്തിന്റെ ഓരോ വാതിലുകളാണു്. ആത്മാവിനെ നശിപ്പിക്കുന്നവയുമാണ്. അതിനാൽ ഇവ മൂന്നും ദൂരെവെടിയേണ്ടവയാകുന്നു) എന്നുപദേശിക്കുന്ന ശ്രീകൃഷ്ണൻ ഇതിലൊരംശമെങ്കിലും അനുസരിച്ചിട്ടുണ്ടോ? തനിക്കപ്രവൃത്തിച്ചു കാണിക്കാൻ ശേഷിയില്ലാത്ത സംഗതി മററുള്ളവരെക്കൊണ്ടു ചെയ്യിക്കാൻ ശ്രമിക്കുന്ന ഒരുവൻ എത്രമാത്രം

യോഗ്യതയുള്ളവനാണു്—ശ്രീകൃഷ്ണന്റെ കഥതന്നെ പോട്ടേ. നിങ്ങളോടുപദേശിക്കുന്ന ഏതൊരു സംഗതിയും നിങ്ങളുടേ ദേവന്മാർ പ്രവൃത്തിച്ചു് മാതൃക കാണിച്ചു തന്നിട്ടുണ്ടോ? പ്രിയസഹോദരന്മാരേ! ഇവർ നിങ്ങളുടേ രക്ഷക്കു് യോഗ്യന്മാരല്ല. നമ്മേവഞ്ചിക്കാൻ പുറപ്പെട്ടിരിക്കുന്ന ലൂസിഫേരുടേ അദൃശ്യശക്തികളാണു്, ത്രിമൂർത്തികളും മുപ്പത്തിമുക്കോടിദേവന്മാരും. അതിനാൽ അവരേ ഉപേക്ഷിച്ചു് സത്യദൈവത്തേ അറിഞ്ഞാരാധിക്കുവിൻ.

"പാപമെന്നും പുണ്യമെന്നും ഒന്നില്ല. അവരവരുടേ മനസ്ഥിതി അനുസരിച്ചാണു് പാപമെന്നും പുണ്യമെന്നും ഒരു സംഗതിയേ തീർച്ചപ്പെടുത്തേണ്ടതു്,-ഒരുത്തനു് പാപമാണെന്നു തോന്നുന്ന ഒരു പ്രവൃത്തി മററൊരുത്തനു് പാപമല്ലെന്നു തോന്നുന്നതു് ലോകസാധാരണമാണു്, അതിനാൽ മനുഷ്യൻ മനസ്സിനേ ശരിയാക്കാനാണു്, ശ്രമിക്കേണ്ടതു്, അല്ലാതേ പാപപുണ്യങ്ങളേപ്പററി അറിയാനല്ല,, എന്നു പറയുന്ന ചിലരും നിങ്ങളുടേ ഇടയിലുണ്ടു്. ഇവരുടേ തത്വോപദേശം പാപത്തേ പാപമല്ലെന്നുള്ള വിശ്വാസം തന്നിൽ തന്നേയുണ്ടാകുന്നതിനു് യോഗാഭ്യാസംകൊണ്ടും ജ്ഞാനസമ്പാദനം കൊണ്ടും ശീലിക്കണം എന്നാണു്. ഈ സംഗതി ഭഗവൽ ഗീതയിലും നല്ലവണ്ണം വ്യക്തമാക്കീട്ടുണ്ടു് "അൎജ്ജുന നീ ഏതൊന്നു ചെയ്യുന്നുവോ ഏതൊന്നു് അനുഭവിക്കുന്നുവോ ഏതൊന്നു മോഹിക്കുന്നുവോ ഏതൊന്നു് നൽകുന്നുവോ ഏതൊരു തപസ്സുചെയ്യുന്നുവോ അതൊക്കയും എന്നിൽ സമൎപ്പിച്ചാലും" എന്നു പറഞ്ഞിട്ടു്.

ശുഭാശുഭഫലൈരേവം
മോക്ഷ്യസേ കർമ്മ ബന്ധനൈഃ
സന്ന്യാസയോഗ യുക്താത്മാ
വിമുക്തോമാമുപൈഷ്യസി. (ഭ:ഗീ,19-28)

(ഇങ്ങനെയായാൽ പുണ്യപാപങ്ങളെ സംബന്ധിച്ചുള്ള കർമ്മബന്ധത്തിൽ നിന്നു് നീ മുക്തനാകും. പരിത്യാഗ ശീലത്തോടുകൂടിയ ആ മുക്തൻ എന്നെ പ്രാപിക്കുന്നു.)

നാദത്തേകസ്യചിൽപാപം
നചൈവ സുകൃതം വിഭുഃ
അജ്ഞാനേനാവൃതം ജ്ഞാനം
തേനമുഹ്യന്തിജന്തവഃ (ഭ:ഗീ 15-15)

(ദൈവം ഏതൊരുവൻെറയും പാപത്തെയാവട്ടെ പുണ്യത്തെയാവട്ടെ ഗ്രഹിക്കുന്നില്ല. ജ്ഞാനം അജ്ഞാനത്താൽ മറഞ്ഞു കിടക്കുന്നു. അതുകൊണ്ടാണു് ജീവികൾ മോഹിച്ചു പോകുന്നതു്.)

ഇച്ഛാദ്വേഷസമുത്ഥേന
ദ്വന്ദ്വമോഹേനഭാരത
സർവ്വഭൂതാനിസമ്മോഹം
സർഗ്ഗേയാന്തി പരന്തപ (ഭ:ഗീ—7-27)

(അർജ്ജുന! ജനനത്തിൽ തന്നെ രാഗദ്വേഷാദികളിൽ നിന്നുണ്ടാകുന്ന ദ്വന്ദ്വമോഹങ്ങളാൽ (പാപപുണ്യങ്ങളാൽ) സർവ്വ ഭൂതങ്ങളും മൂഢതയെ പ്രാപിക്കുന്നു.) ഇപ്രകാരമെല്ലാം പറയുന്നുണ്ടു്. പാപ പുണ്യങ്ങൾ അജ്ഞതകൊണ്ടുണ്ടാകുന്നതാണെങ്കിൽ ജ്ഞാനികൾക്കു് പാപപുണ്യങ്ങളുണ്ടായിരിക്കയില്ലെന്നുള്ളതു തീർച്ചയാണു്. നിങ്ങളുടെ ഇടയിൽ അനേകം യോഗിവര്യന്മാരും സിദ്ധ

ന്മാരും വേദാന്തികളുമുണ്ടായിരുന്നല്ലോ. അവരാരെങ്കിലും സൎവ്വസമ്മതമായ ഒരു പാപത്തെ പാപമല്ലെന്നു പറഞ്ഞു് അവർ അതു ചെയ്തിരുന്നുവോ. അവർ മനഃശക്തിയും ജ്ഞാനവും സമ്പാദിച്ചതിൽ പിന്നീടു്, മുമ്പേ പാപമാണെന്നു ശങ്കിച്ചിരുന്നതു് പാപമല്ലെന്ന നിലയിൽ സധൈൎയ്യം പ്രവൎത്തിച്ചിരുന്നുവോ? പിന്നെ ആരാണു് മനഃസ്ഥിതികൊണ്ടു് പാപത്തെ പാപമല്ലെന്നു സ്ഥാപിച്ചിട്ടുള്ളതു്. ആരുമില്ലെങ്കിൽ പിന്നെ ദൈവത്തിന്റെ പ്രമാണങ്ങളെ അല്ല, അവരവരുടെ മനസ്സിനെയാണു് ശരിപ്പെടുത്തേണ്ടതെന്നും, ഒന്നു പാപമാണു് അല്ലെങ്കിൽ പാപമല്ലാത്തതാണു് എന്നു വിധിക്കേണ്ടതു് ദൈവമല്ല അവരവരുടെ മനസ്സാണെന്നും പാപപ്രവൃത്തികളിലും മനസ്സിനു് വിഭ്രാന്തിയുണ്ടാകാതെ സൂക്ഷിച്ചിരുന്നാൽ മതിയെന്നും അതിനു് യോഗാഭ്യാസം കൊണ്ടും തപസ്സുകൊണ്ടും മനസ്സിനെ ശക്തിപ്പെടുത്തേണ്ടതാണെന്നും അസാദ്ധ്യമായ സംഗതിയെ പ്രമാണമായ്പറയുന്നതെന്തിനാണു്? ഭഗവൽഗീത 5-ാമദ്ധ്യായം 15-ാംശ്ലോകത്തിൽ പറയുന്നതുപോലെ പാപപുണ്യങ്ങളെപ്പററി ദൈവം യാതൊന്നും ചിന്തിക്കുന്നില്ലെന്നു് വേദാന്തം പഠിപ്പിക്കുമ്പോൾ പാപം ചെയ്യുന്നതുകൊണ്ടു് നിങ്ങൾക്കു് എന്തുദോഷമാണു് വരാൻ പോകുന്നതു്? അതുകൊണ്ടുതന്നെയായിരിക്കാം നിങ്ങളിൽ പലരും പാപപ്രവൃത്തികൾ ചെയ്തു കഴിഞ്ഞാൽ പശ്ചാത്താപമില്ലാത്തവരായ്കാണുന്നതു്.

ഭ:ഗീ, 9-27, 24-ഇരു ശ്ലോകങ്ങളിൽ പറയുന്ന സംഗതി ക്രിസ്തുമതത്തിൽ ആറായിരം വൎഷങ്ങൾക്കു മു

ന്നു് വെളിവായിട്ടുള്ളതാണു്. ആദിമാതാപിതാക്കളെ പാപമില്ലാത്ത പരിശുദ്ധാവും ഭാഗ്യവുമായ അവസ്ഥയിലാണു് ദൈവം സൃഷ്ടിച്ചതു്. അവർ തിന്മപരിചയിച്ചറിഞ്ഞിട്ടുണ്ടായിരുന്നില്ല. പാപവും പശ്ചാത്താപവും അവക്കില്ലായിരുന്നു. നഗ്നരായ് ജീവിച്ചിരുന്നുവെങ്കിലും അവക്കു് ലജ്ജയുണ്ടായിരുന്നില്ല. ഇപ്രകാരമുള്ള ഒരു ലോകം ഏതുവിധത്തിലായിരിക്കുമെന്നു് സങ്കല്പം കൊണ്ടുപോലും ഊഹിക്കാൻ സാധിക്കയില്ല. അങ്ങനെയുള്ള ഒരു ലോകമായിരുന്നു ഇപ്പോഴുണ്ടായിരിക്കേണ്ടതായിരുന്നതു്. എന്നാൽ ആദിമാതാപിതാക്കൾ ദൈവകല്പന അനുസരിക്കാതെ പിശാചിന്നു വശപ്പെട്ടു് പാപം ചെയ്തതിനാൽ ദൈവം അവരെ ശപിച്ചു. അന്നുമുതൽ അവർ പാപപുണ്യങ്ങളറിഞ്ഞു പ്രവൃത്തിച്ചുതുടങ്ങി. അവരുടേ സകല പ്രവൃത്തികളും പാപമെന്നോ പാപമല്ലെന്നോ പുണ്യമെന്നോ പുണ്യമല്ലെന്നോ വിവേചിച്ചറിയുന്നതിനുള്ള പരിചയമുണ്ടായി. ഇങ്ങനെയുള്ള ഒരു ലോകമാണു് നാമിപ്പോഴനുഭവിക്കുന്നതു്.

പ്രിയസഹോദരന്മാരേ! കള്ളനും ചതിയനുമായ പിശാചു് ഈ സംഗതിമുഴുവനും മനസ്സിലാക്കി മനുഷ്യരേ കബളിപ്പിക്കാൻ ചെയ്തിട്ടുള്ള വിദ്യയാണിതു്. പാപവും പുണ്യവുമില്ലെന്നും ദൈവം ഇതൊന്നുമറിയുന്നില്ലെന്നും മനുഷ്യരേ പഠിപ്പിച്ചാൽ അവർ തെററുന്നതിനെളുപ്പമുണ്ടെന്നു കണ്ടു് അതിനുവേണ്ട സൂത്രം കണ്ടുപിടിച്ച പിശാചു് ഇപ്രകാരമെല്ലാം മനുഷ്യരേക്കൊണ്ടു സമ്മതിപ്പിക്കയും പറയിക്കയും ചെയ്തു. ഇതു മൂലമാണു് നിങ്ങളുടേ ഇടയിൽ പാപത്തേപ്പററിയുള്ള പശ്ചാത്താപമില്ലാതെയായതു്.

"കർമ്മയോഗി കർമ്മംകൊണ്ടും ജ്ഞാനയോഗി ജ്ഞാനംകൊണ്ടും പുണ്യംസമ്പാദിക്കുന്നു" ഇതനുസരിച്ച് ദൈവത്തെ ധ്യാനിക്കയും പ്രാർത്ഥിക്കയും യാഗാദികർമ്മങ്ങൾ സമർപ്പിക്കയും ചെയ്യുന്നതു് പുണ്യമായിരിക്കുമ്പോൾ യാതൊരു യോഗിയാണു് ഇപ്രകാരമുള്ള പുണ്യമെങ്കിലും സമ്പാദിക്കാതിരിക്കുന്നതു്. "എന്നേ അറിഞ്ഞു ധ്യാനിക്കാത്തവൻ പാപിയായ്ത്തീൎന്നു് വീണ്ടും വീണ്ടും ജനിക്കുന്നു,, എന്നു് ശ്രീകൃഷ്ണൻ തന്നെ പറയുന്നതുകൊണ്ടു് ദൈവത്തെ വിചാരിക്കാതിരിക്കുന്നതു് പാപമാണെന്നുള്ളതും തീൎച്ചയാണു്. ദൈവത്തെ ധ്യാനിച്ചാൽ പുണ്യവും ധ്യാനിക്കാതിരുന്നാൽ പാപവുമായിരിക്കുമ്പോൾ യാതൊരു മനുഷ്യനാണു് പുണ്യപാപങ്ങളിൽ നിന്നു മുക്തനാകാൻ സാധിക്കുന്നതു്.? അതിനാൽ ഈ ലോകത്തിൽ മനുഷ്യനായ് ജനിച്ചിട്ടുള്ള ഏതൊരുത്തനും നന്മ, തിന്മ—പുണ്യപാപ—കളെപററി അറിവില്ലാത്തവനും ഇവയോടു കൂടാത്തവനുമായിരിക്കയില്ല.

ജ്ഞാനിയായ ഒരുവൻ ബന്ധമോഹങ്ങളിൽ നിന്നു മുക്തനായാൽ—അതായതു്-സുകൃതവും ദുഷ്കൃതവും ഒരുപോലെ ശുദ്ധവും അശുദ്ധവുമൊരുപോലെ സത്യവും അസത്യവുമൊരുപോലെ ആരറിയുന്നോ—അവൻ പാപപുണ്യരഹിതനായി എന്നെ പ്രാപിക്കുന്നു എന്നു് ശ്രീകൃഷ്ണൻ അൎജ്ജുനനോടു പറയുന്നതു് മൃഗീയബുദ്ധിയുള്ളവൎക്കുപോലും സമ്മതിക്കാൻ സാധിക്കയില്ല. ഇപ്രകാരം ബന്ധമോഹങ്ങളിൽ നിന്നു മുക്തനായ ജ്ഞാനിക്കും മൃഗത്തിനും തമ്മിൽ വ്യത്യാസമെന്തു്? യാഗാദികൎമ്മങ്ങൾ ചെയ്തും ജപധ്യാനങ്ങൾ കൊണ്ടും ദൈവത്തേ സ്നേഹിച്ച് ജ്ഞാനമാൎഗ്ഗം ഉപദേശിക്കുന്നതു് പുണ്യമ

ല്ലെന്നും, മോഷ്ടിച്ചും വഞ്ചിച്ചും വെട്ടിക്കൊന്നും ജീവി
ക്കുന്നതു് പാപമല്ലെന്നും സ്ഥാപിച്ച ശ്രീകൃഷ്ണൻ തന്നേ
എത്രത്തോളം യോഗ്യതയുണ്ടായിരിക്കുമെന്നു് ഇതുകൊ
ണ്ടു് നിശ്ചയിക്കാവുന്നതാണല്ലോ. അദ്ദേഹത്തിനുപോലും
ബന്ധുമോഹം വിട്ടുമാറി കാണുന്നില്ല. അങ്ങനെയാണെ
ങ്കിൽ അമ്മാവനേക്കൊന്ന പാപം തീരുന്നതിനു് തീൎത്ഥ
സ്നാനത്തിനു പുറപ്പെട്ടതെന്തിനു്. മാതൃഹത്യാ പാപം
തീരുന്നതിനു് യോഗിവൎയ്യനായ ശ്രീ പരശുരാമൻ കേര
ളം സൃഷ്ടിച്ചു് ബ്രാഹ്മണൎക്കു് ദാനം ചെയ്തതെന്തിനു്.
ഇവരാരും ബന്ധുമോഹങ്ങളും വിട്ടുമാറിയവരല്ലെങ്കിൽ
പിന്നെ ആരാണു് പാപപുണ്യ ബന്ധുമോഹമില്ലാത്തവ
രായി ജീവിച്ചിരുന്നതു്, അങ്ങനെയുള്ള ഒരുത്തന്റെ പേ
രുപറവിൻ. ഇപ്രകാരം ജീവിച്ചിരുന്ന ആരുമില്ലെങ്കിൽ
ലോകത്തിൽ ഈ പ്രമാണത്തിന്റെ ആവശ്യമെന്തു്?

ഒരിക്കൽ ശിവന്റെ ശൂലായുധ പ്രഹരമേററു് ബ്ര
ഹ്മാവിന്റെ അഞ്ചു തലകളിൽ ഒന്നു നഷ്ടപ്പെട്ടുപോയി.
അന്നുമുതൽക്കാണു് അദ്ദേഹം നാന്മുഖനായതു്. പിന്നീ
ട്ടു് ഈ ബ്രഹ്മഹത്യാ പാപം തീരുന്നതിനു് ശിവൻ പ
ന്ത്രണ്ടുവൎഷം ഭിക്ഷ എടുത്തു ജീവിച്ചുപോലും.

ഇതിൽ ശിവന്റെ പ്രവൃത്തി ശിവനു് പാപമെന്നു
തോന്നിയോ പുണ്യമെന്നു തോന്നിയോ? ശ്രീകൃഷ്ണന്റെ
ഉപദേശപ്രകാരം അതു് പാപവും പുണ്യവുമല്ലെന്നു് നി
ശ്ചയിക്കാം. എന്തുകൊണ്ടെന്നാൽ ശിവൻതന്നെ ബ്ര
ഹ്മമായിരിക്കയും ഓരോരുത്തർ ജ്ഞാനികളാകുന്നതിനു്
ഇയ്യാളേ ജപധ്യാനങ്ങളാൽ പൂജിക്കയും ചെയ്യുന്നതി
നാൽ ഇയ്യാളും ശ്രീകൃഷ്ണൻ പറയുന്ന ജ്ഞാനികളിലും
ഉത്തമനായ ജ്ഞാനിയാണു്. എന്നാൽ അപ്രകാരമല്ല

ല്ലോ ഇവിടെ സംഭവിച്ചതു്. ബ്രഹ്മാവിൻേറ പ്രവൃത്തി തെററാണെന്നു കണ്ടു് ശിവൻ അയ്യാളുടെ തല ഒന്നു് അടിച്ചു പൊട്ടിച്ചു. ഈ പാപപരിഹാരത്തിനായ് ശിവൻ ൧൨ വഷം ഭിക്ഷതെണ്ടിനടന്നു. അപ്പോഠം രണ്ടുപേരുടേയും പ്രവൃത്തികഠം പാപമാണെന്നു് ഓരോരുത്തക്കും തോന്നിയതെന്തുകൊണ്ടു്. ഇവരും അജ്ഞാനികളാണോ! എല്ലാം ബ്രഹ്മമാണെന്നുള്ള തത്വം അറിയാൻ പാടില്ലാത്തവരാണോ! ഭൃഗുമഹഷി ജ്ഞാനി അല്ലേ! അദ്ദേഹത്തിനും ബ്രഹ്മാവിൻേറ പ്രവൃത്തി പാപമാണെന്നു തോന്നിയതു് എന്തുകൊണ്ടു്.

ഹാ! പുരോഹിത ശ്രേഷ്ഠന്മാരേ! ഇതെല്ലാം എന്തോന്നാണു്. പൂവാപരവിരുദ്ധമായ് സാധുജനങ്ങളേ വഞ്ചിക്കാനുണ്ടാക്കീട്ടുള്ള കപട വിദ്യയല്ലേ ഇതു്. മനുഷ്യക്കു മാത്രം പാപമുണ്ടു്. പാപപരിഹാരത്തിനായ് യാഗാദികമ്മങ്ങളനുഷ്ഠിക്കണം. പുനർജന്മം പാപപരിഹാരത്തിനുള്ള മററൊരു മാഗ്ഗമാണു്. ബ്രഹ്മജ്ഞാനിയായ ഒരുവനു് പാപമെന്നും പുണ്യമെന്നും ഒന്നില്ല. സായുജ്യം പ്രാപിക്കുന്നതിനു് ലോകത്തെ ഉപേക്ഷിക്കണം. ഇന്ദ്രിയനിഗ്രഹം കൊണ്ടേ മനുഷ്യനു് ജീവൻമുക്തി ലഭിക്കയുള്ളു. എന്നും മററും ജനങ്ങളോടുപദേശിക്കയും ദൈവത്തേ ഇവയൊന്നും ബാധിക്കാതിരിക്കയും ചെയ്യുമ്പോഠം ദൈവത്തിൻേറനീതിഎത്രമാത്രമുണ്ടെന്നു് ആലോചിച്ചുനോക്കുക. സന്മാഗ്ഗം ഉപദേശിക്കയും ദുർമാഗ്ഗം അഭ്യസിക്കയും ചെയ്യുന്ന ദേവന്മാരേ നിങ്ങളെങ്ങനേ മാതൃകാപുരുഷന്മാരായ് സ്വീകരിക്കും. ഇവരെ നിങ്ങളെങ്ങനേ ദേവന്മാരാണെന്നു സങ്കല്പിച്ചു് ലജ്ജയില്ലാതേ കൈക്കൂപ്പി നമസ്കരിക്കും.

അതിനാൽ അല്ലയോ ബ്രാഹ്മണസഹോദരന്മാരേ; പാപത്തേ പാപമല്ലെന്ന് പറയാനുള്ള മനസ്ഥിതി മനുഷ്യന് ഒരിക്കലും പ്രാപിക്കാൻ സാധിക്കയില്ല. എന്നാൽ ഒരുവൻ പാപത്തേ പാപമല്ലെന്നു വിചാരിക്കയും പറകയും ചെയ്യുന്നുവെങ്കിൽ അവൻ മൂഢനും ഭ്രാന്തനുമായിരിക്കേണ്ടതാണു്.

"ആദിയിൽ നിർഗ്ഗുണമായ ബ്രഹ്മം മാത്രമുണ്ടായിരുന്നു. അതു് മൂലപ്രകൃതി (മായ) യോടുചേർന്ന് ത്രിമൂർത്തികളും ഈ പ്രപഞ്ചവുമുണ്ടായി. അതിനാൽ ഈ പ്രപഞ്ചവും ദേവന്മാരും മായയാൽ ആവരണം ചെയ്യപ്പെട്ട സഗ്ഗുണ ബ്രഹ്മമാണ്. മനുഷ്യൻ മായയിൽ നിന്നു മുക്തനാകുമ്പോൾ നിർഗ്ഗുണബ്രഹ്മമായത്തിന്‌ ഒടുവിൽ അതിൽതന്നെ ലയിക്കും" ഇതാണു് നിങ്ങളുടേ വേദാന്തസാരസംഗ്രഹം.

ഇതിൽ നിർഗ്ഗുണ ബ്രഹ്മം, മായ, പ്രപഞ്ചം എന്നു മൂന്നുവ്യക്തികളുണ്ട്.

യദ്ദൃഷ്ട്വാന്നാപരംദൃശ്യം
യൽഭൂത്വാന്നാപുനർഭവ:
അനന്തനിത്യമേകംയൽ
തൽബ്രഹ്മേത്യവധാരയേൽ
അനണ്വസ്ഥൂലമഹ്രസ്വം
അദീർഘമജമവ്യയം
അരൂപഗുണവർണ്ണാഖ്യം
തൻബ്രഹ്മേത്യവധാരയേത്
യൽഭാനാൽഭാസതോക്കാദീൻ
ഭാസ്യൈര്യന്നഭാസതേ
യേനംസർവ്വമിദംഭാതി
തൽബ്രഹ്മേത്യവധാരയേത്.

അൎത്ഥം:—യാതൊന്നല്ലാതെ മറെറാന്നും കാണപ്പെടേണ്ടതില്ലാതെയും (കാണുന്നതു മുഴുവനും ബ്രഹ്മമാണ്) യാതൊന്നല്ലാതെ മറെറാന്നും ഭവിക്കാത്തതും (ഭവിക്കുന്നതെല്ലാം ബ്രഹ്മമല്ലാതെ മറെറാന്നുമല്ല) അനന്തമായും നിത്യമായും ഇരിക്കുന്നതു ഏതോ അതു ബ്രഹ്മം.

അണുവുമല്ല, സ്ഥൂലവുമല്ല, ഹ്രസ്വവുമല്ല, ദീൎഘവുമല്ല, ഉത്ഭവമോ കുറവോ ഇല്ല, രൂപമാകട്ടേ മററുവിധ ഗുണങ്ങളാകട്ടേ നിറമാകട്ടേ ഇല്ല. ഇങ്ങനെയുള്ളതാണു ബ്രഹ്മം ഏതൊന്നുകൊണ്ടു് സൂൎയ്യചന്ദ്രാദികൾ പ്രകാശിക്കുന്നുവോ, ഏതൊന്നു് മറെറാന്നിനാലും പ്രകാശിക്കപ്പെടാതിരിക്കുന്നുവോ, ഏതൊന്നുകൊണ്ടു് സൎവ്വവും ശോഭിക്കുന്നുവോ അതാണു് ബ്രഹ്മം. ഇതുമെന്യേ, ബ്രഹ്മത്തിന്റെ തുൎയ്യാവസ്ഥയിൽ അതിനു് മൂൎത്തിത്വമോ ഉണൎച്ചയോ പ്രവൃത്തിയോ അന്തൎജ്ഞാനമോ ബഹിൎജ്ഞാനമോ ഗുണമോ ദോഷമോ സുഖമോ ദുഃഖമോ ഇല്ല. എന്നാൽ നിൎഗ്ഗുണമായ സച്ചിദാനന്ദവുമാണു്.

ഇപ്രകാരമാണ് വേദാന്തശാസ്ത്രങ്ങളിൽ പരബ്രഹ്മത്തിന് ലക്ഷണം കൊടുത്തിരിക്കുന്നതു്. മായാസംയുക്തമായ പരബ്രഹ്മം (അതായതു് സഗുണ ബ്രഹ്മം നശ്വരവും സ്ഥൂലവും ജ്ഞേയവും ആണു്, അതിനാൽ നിൎഗ്ഗുണ ബ്രഹ്മത്തിൽ നിന്നു് ഈ പ്രപഞ്ചം വ്യത്യാസമുള്ളതാണെന്നു് എല്ലാവൎക്കും സുവ്യക്തമായി് മനസ്സിലാക്കാവുന്നതാണല്ലോ.

ഒന്നിലധികം വിഭിന്ന വസ്തുക്കളുടേ രാസയോഗത്താൽ മാത്രമേ മൂന്നാമതൊരു വസ്തുവുണ്ടാകുകയുള്ളു. എന്ന തത്വശാസ്ത്രനിയമം അനുസരിച്ചു് ബ്രഹ്മവും മായയും വിഭിന്നമായിരുന്നാൽ മാത്രമേ അവയുടേ യോ

ഗത്താൽ ഈ പ്രപഞ്ചമുണ്ടാകാൻ നിവൃത്തിയുള്ളൂ. മായയും ബ്രഹ്മവും ഒന്നായിരിക്കയും അവയുടേ യോഗം മൂലം (അതായത്ത് ബ്രഹ്മം മായയോടുചേൎന്ന്) വ്യത്യസ്തമായ ഈ പ്രപഞ്ചമുണ്ടാകുകയും ചെയ്യു എന്നു പറയുന്നത്ത് തത്വശാസ്ത്രത്തിന്ന് വിരുദ്ധമാകയാൽ ബ്രഹ്മവും മായയും വ്യത്യസ്തശക്തികളാണ്.

ഈ പ്രപഞ്ചം ബ്രഹ്മത്തിൻേറ അംശമാണെന്നും അവസാനത്തിൽ ഈ പ്രപഞ്ചം ബ്രഹ്മത്തിൽ ചെന്നു ലയിക്കുമെന്നും മായയിൽ നിന്നു മുക്തനാകുമ്പോഠം മനുഷ്യൻ സാക്ഷാത് നിർഗ്ഗുണബ്രഹ്മമായ് തീൎന്ന് പരബ്രഹ്മത്തിൽ ചെന്നു ലയിക്കുമെന്നും പറയുന്നതിനാൽ മായയ്ക്ക് ഈ പ്രപഞ്ചത്തിൽ നിന്ന് ഒരു കാലത്ത് മോചനമുണ്ടാകുമെന്നുള്ളത്ത് തീർച്ചയാണല്ലോ. മായയോടു കൂടി മനുഷ്യർ പരബ്രഹ്മത്തിൽ ലയിക്കയില്ല. മായ ബ്രഹ്മത്തിൽ ലയിക്കുമെങ്കിൽ മനുഷ്യർ മായയിൽ നിന്നു മുക്തരാകേണ്ട ആവശ്യമില്ല. അതിനാൽ മായയും പരബ്രഹ്മവും, സൃഷ്ടിയും വ്യത്യസ്ത ശക്തികളാണെന്നുള്ളതും തീർച്ചയാണ്.

ഇവയിൽ നിന്നു നമുക്കു മനസ്സിലാകുന്നത്ത്. 1. നിർഗ്ഗുണബ്രഹ്മം (പരബ്രഹ്മം) 2. നിർഗ്ഗുണബ്രഹ്മം + മായ = പ്രപഞ്ചം 3. മായ. എന്ന് മൂന്നുവിധ ശക്തികഠം ഉണ്ടെന്നാണല്ലോ.

ഇനി നമുക്ക് ഇവിടേ ആലോചിക്കാനുള്ളത്ത് മായയുടെ ഉത്ഭവം എങ്ങനേഎന്നാണ്. മായ അനാദിയാണെന്നുപറയുന്നു. പരബ്രഹ്മവുമനാദിയാണ്. മായ അപരിമേയമാണ്. പരബ്രഹ്മവും അപരിമേയമാണ്. അനാദിയും അപരിമേയവുമായ രണ്ടെണ്ണം വിഭിന്നഗുണ

ങ്ങളോടുകൂടി ഒരേസമയത്തു് സ്ഥിതിചെയ്യുന്നു എന്നു പറയുന്നതു് തത്വശാസ്ത്രത്തിനു വിരുദ്ധമാണു്. നിസ്സീമത്വം എന്ന ഗുണം പരബ്രഹ്മത്തിനുണ്ടായിരിക്കുമ്പോൾ മായ ഇരിക്കുന്നതെവിടെ? അതിനാൽ ഹിന്ദുമതത്തിൽ പറയുന്ന മായ എന്നൊന്നില്ല. (മായ എന്നു വെച്ചാൽ ഇല്ലാത്തതിനെ ഉണ്ടെന്നു സങ്കല്പിക്കുന്നതാകുന്നു. ഈ പ്രപഞ്ചം ഇല്ലാത്തതല്ല. ഉണ്ടായിരിക്കുന്നിടത്തോളം കാലം ഇതേ വിധത്തിൽ തന്നെ ഉണ്ടായിരിക്കും. നശിക്കുമ്പോൾ ഇതു് മറ്റൊന്നായി മാറുന്നതുമല്ല. അതായതു് അനശ്വരമായ പരബ്രഹ്മം മായാശക്തിമൂലം സ്ഥൂലദൃഷ്ടിക്കു വിഷയമായിരിക്കുന്നതല്ല.)

അല്ലെങ്കിൽ നിർഗ്ഗുണബ്രഹ്മത്തിൽ നിന്നാണു് മായയുണ്ടായതെന്നു പറയുന്നുവെങ്കിൽ മായയോടുകൂടിയ പരബ്രഹ്മം ഒരിക്കലും നിർഗ്ഗുണമായിരിക്കയില്ല. അതിനാൽ നിർഗ്ഗുണബ്രഹ്മമെന്നൊന്നു് ഒരിക്കലുമുണ്ടാകാനിടയില്ല.

തന്നിൽനിന്നു് ഭിന്നമായ ഒന്നുണ്ടെന്നു തോന്നുന്നതു് മായാശക്തി (അജ്ഞാനം) കൊണ്ടാണു്. "സർവ്വം ഖല്വിദം ബ്രഹ്മ" "ഏകമേവാദ്വിതീയം" (ഛാന്ദോഗ്യോപനിഷത്തു്) ഈ പ്രപഞ്ചം മുഴുവൻ ബ്രഹ്മമാകുന്നു, എല്ലാം ബ്രഹ്മമല്ലാതെ ബ്രഹ്മത്തിൽനിന്നു് അന്യമായ മറ്റൊന്നില്ല. എന്നും മററും നിങ്ങളുടെ വേദാന്തശാസ്ത്രങ്ങളിൽ പ്രതിപാദിക്കുന്നു. എന്നാൽ ഈ പ്രപഞ്ചം ബ്രഹ്മമാണെന്നു് മനുഷ്യർ അറിയാത്തതിനു കാരണം മായാബദ്ധരായതുകൊണ്ടാണു് എന്നും പറയുന്നുണ്ടു്. ഇതിൽ നിന്നു മനസ്സിലാകുന്നതു് ബ്രഹ്മജ്ഞാനത്തിനു് മായ തടസ്ഥമായിരിക്കുന്നു എന്നും ബ്രഹ്മജ്ഞാനത്തിനു തടസ്ഥമായ അതായതു് ഇല്ലാത്തതിനെ ഉണ്ടെന്നു ഭ്രമിപ്പി

ക്കുന്ന മായ എന്നൊന്ന് ലോകത്തിലുണ്ടെന്നുമാകുന്നു. അ
തിനാൽ പരബ്രഹ്മത്തിൽനിന്ന് ഭിന്നമായ ഒന്ന് ലോക
ത്തിലുണ്ട്. എല്ലാം ബ്രഹ്മമെന്നു പറയുന്ന ഹിന്ദുമത
വേദാന്തം ശരിയല്ല.

കാരണമില്ലാതെ കാര്യമുണ്ടാകുകയില്ല. പ്രഥമദൃഷ്ടി
യിൽ ഒരു സംഭവത്തിന്റെ കാരണം നമുക്കു മനസ്സിലാ
ക്കാൻ സാധിച്ചില്ലെങ്കിലും അതിന്ന് ആന്തരമായ പ്രേര
കശക്തി ഉണ്ടായിരിക്കുന്നതാകുന്നു തത്വശാസ്ത്രനിയമം.
നിർഗ്ഗുണമായ ബ്രഹ്മത്തിന്ന് മായയോടു ചേരുന്നതിനു
ണ്ടായ പ്രേരകശക്തി ഏതാണോ അതാകുന്നു ബ്രഹ്മം
മായയോടു ചേരുന്നതിന്ന് കാരണമായിരിക്കുന്നതു്. ബ്ര
ഹ്മം മായയോടുചേർന്നു സൃഷ്ടിയുണ്ടായി എന്നല്ലാതെ മാ
യ ബ്രഹ്മത്തോടുചേർന്ന് സൃഷ്ടിയുണ്ടായി എന്നു പറഞ്ഞു
കാണുന്നില്ല. അതിനാൽ പ്രേരകശക്തി അല്ലെങ്കിൽ
കാരണം നിർഗ്ഗുണ ബ്രഹ്മത്തിൽതന്നെ ഉണ്ടായിരിക്കേണ്ട
താണു്. ബ്രഹ്മം മായയോടുചേർന്ന് ഈ പ്രപഞ്ചമുണ്ടാ
യതു് യാദൃശ്ചിക സംഭവമല്ല. ബ്രഹ്മത്തിന്ന് മായയോടു
ചേർന്ന് ത്രിമൂർത്തികളെയും പ്രപഞ്ചത്തെയും സൃഷ്ടിക്കണ
മെന്ന് ഒരാഗ്രഹമുണ്ടായിരിക്കണം. അല്ലെങ്കിൽ മായയോ
ടു ചേരുന്നതിനുള്ള പ്രേരകശക്തി ഉണ്ടായിരിക്കണം.
എന്നാൽ നിർഗ്ഗുണബ്രഹ്മത്തിൽ പ്രേരകശക്തി അല്ലെ
ങ്കിൽ ആഗ്രഹമുണ്ടായിരിക്കുക എന്നുള്ളതു് വേദാന്ത
ശാസ്ത്രത്തിനു വിരുദ്ധമാണല്ലോ. അതിനാൽ നിങ്ങളും
പറയുന്നമാതിരി നിർഗ്ഗുണ ബ്രഹ്മമെന്നൊന്നില്ല.

ഒന്നിനെ മറ്റുള്ളവയിൽനിന്നു തിരിച്ചറിയുന്നതി
ന് അതിനുമാത്രമുള്ള ചില വിശേഷങ്ങളെ കാണിക്കു

ന്നതിനാണ് ലക്ഷണം എന്നു പറയുന്നത്. ലോകത്തിൽ ഒരു വസ്തുവും ഒരിക്കലും മറെറാന്നിനേപ്പോലേ ഇരിക്കയില്ല. വിഭിന്ന വസ്തുക്കളേക്കൊണ്ടു നിറഞ്ഞിരിക്കുന്ന ലോകത്തിൽ ഓരോവസ്തുക്കൾക്കും ലക്ഷണമുണ്ടു്. എന്നാൽ ലോകത്തിലുള്ള സകല വസ്തുക്കൾക്കും യാതൊരു വ്യത്യാസവുമില്ലായിരുന്നുവെങ്കിൽ ഒന്നിനേ മറെറാന്നിൽ നിന്നു തിരിച്ചറിയുന്നതിനു് ലക്ഷണവും ആവശ്യപ്പെടുന്നതല്ല. എന്നു മാത്രമല്ല, അതിവ്യാപ്തി, അവ്യാപ്തി, അസംഭവം എന്ന ദോഷത്രയങ്ങൾ ലക്ഷണത്തിൽ ശുദ്ധിക്കയും വേണ്ടു. അപരിമേയത്വം സർവ്വശക്തിത്വം മുതലായ ലക്ഷണങ്ങൾ ദൈവത്തിനു കല്പിച്ചിട്ടുള്ളതിൽ ദോഷത്രയങ്ങൾ ബാധിച്ചിട്ടുണ്ടോ ഇല്ലയോ. ദോഷത്രയങ്ങൾ ബാധിച്ചിട്ടില്ല. ദൈവം അപരിമേയനും സർവശക്തനും അനശ്വരനും തന്നെയാണ്. ഈ ദൈവലക്ഷണം മറേറതിൽ നിന്നു തിരിച്ചറിയുന്നതിനു കല്പിച്ചിട്ടുള്ളതാണോ? സൃഷ്ടി മുഴുവൻ അപരിമേയവും സർവശക്തവും അനശ്വരവുമാണെങ്കിൽ പ്രപഞ്ചത്തിൽ നിന്നു തിരിച്ചറിയുന്നതിനു് ദൈവത്തിനു ലക്ഷണം കല്പിക്കേണ്ട ആവശ്യമില്ലല്ലോ. അതായതു് ദൈവത്തിൽ നിന്നു വ്യത്യസ്തമായ മറെറാന്നുണ്ടെങ്കിൽ മാത്രമേ ദൈവത്തിനു ലക്ഷണം കല്പിക്കേണ്ട ആവശ്യമുള്ളു. അതിനാൽ പരിമേയത്വം അല്പശക്തിത്വം നശ്വരത്വം മുതലായ വൈപരീത്യഗുണങ്ങൾക്കാധാരമായ വസ്തുസ്ഥിതികൾ ലോകത്തിലുണ്ടായിരിക്കേണ്ടതാണ്. പഞ്ചേന്ദ്രിയങ്ങളാൽ അറിയപ്പെടുന്ന ഒന്നിൽ നിന്നു മാത്രമേ മനുഷ്യർ അനുഗുണമായോ പ്രതിഗുണമയോ മറെറാന്നിനേ ഭാവനാശക്തി കൊണ്ടു സൃഷ്ടിക്കാൻ സാധിക്ക

യുള്ളൂ. അതുകൊണ്ടു ദൈവലക്ഷണത്തിനു് വിപരീത മായ മററൊരു ഗുണം ലോകത്തിലുണ്ടെന്നുള്ളതു് തീച്ച്യാണു്. അതിനാൽ എല്ലാം സനാതനമായ ബ്രഹ്മമെന്നു പറഞ്ഞുകൂടാ.

ഹിന്ദുമതവേദാന്തം നാസ്തികമതമാണു്. എങ്ങനെയെന്നാൽ—എല്ലാം ബ്രഹ്മമാകുന്നു. മനുഷ്യനും ബ്രഹ്മമാകുന്നു. അതിനാൽ മനുഷ്യനു് ബ്രഹ്മമില്ല—മനുഷ്യൻ ബ്രഹ്മമായിരിക്കുമ്പോഠം അവനു് മററൊരു ബ്രഹ്മത്തിൻെറ ആവശ്യമെന്തു്? അഥവാ ആവശ്യമുണ്ടെങ്കിൽ അതു് അവനിൽ നിന്നു വ്യത്യാസപ്പെടുന്നു.

"മായയിൽനിന്നു മുക്തനായാൽ മനുഷ്യൻ ശുദ്ധബ്രഹ്മമാണു്. അപ്പോഠം അവൻ ബ്രഹ്മലക്ഷണമുള്ളവനായിരിക്കും. മനുഷ്യൻ ജനനംമുതൽ മോക്ഷം പ്രാപിക്കുന്നതുവരെ ഭൌതിക(മായാ)ബന്ധമുള്ളവനാകുന്നു. അതുകൊണ്ടാണു് അവനു് താൻ ബ്രഹ്മത്തിൻേറ അംശമെന്നുതോന്നാത്തതു്,, എന്നു് നിങ്ങളിൽ ചിലർ പറയുന്നുണ്ടു്.

നിങ്ങഠം പറയുന്ന മായയിൽ നിന്നു മുക്തനായവൻ ഈ ലോകത്തിലാരുണ്ടു്. ആരെങ്കിലുമുണ്ടെങ്കിൽ അവനു് ബ്രഹ്മത്തിൻെറ ലക്ഷണമുണ്ടോ? ബ്രഹ്മലക്ഷണമുള്ള ഒരുത്തൻ ലോകത്തിലില്ല. ഇതു് നിങ്ങളെല്ലാവരും ഐകകണ്ഠ്യേന സമ്മതിക്കുന്ന ഒരു സംഗതിയാണു്. ഇനി നമുക്കു ചിന്തിക്കാം—"അമ്മ എന്നും അച്ഛനെന്നും ഞാനെന്നും നീയെന്നും എൻേറതെന്നും അവൻേറതെന്നും സ്ത്രീയെന്നും പുരുഷനെന്നും സൂര്യനെന്നും ചന്ദ്രനെന്നും വിഷ്ണുവെന്നും ശിവനെന്നും പാപമെന്നും പുണ്യമെന്നും നല്ലതെന്നും ചീത്തയെന്നും മററും തോന്നുന്നതെ

ല്ലാം മായകൊണ്ടാണ്. ലോകത്തിൽ ഇതെല്ലാം ഉള്ള താണെന്ന് വിഭിന്നപ്രകൃതിയിൽ തോന്നാതിരിക്കാൻ നിവൃത്തിയില്ല. എന്നാൽ ജ്ഞാനമുണ്ടാകുമ്പോറം ഇവയെല്ലാം മിഥ്യയാണെന്നു ബോധ്യമാവും. "ബ്രഹ്മസത്യം ജഗന്മിഥ്യ" ബ്രഹ്മം ഒന്നു മാത്രമേ സത്യമായിട്ടുള്ളൂ. കാണുന്നതും കേറക്കുന്നതും അറിയുന്നതും എല്ലാം മിഥ്യയാണ് "എന്നെ നല്ലവണ്ണമറിയുന്നവൻ ലോകമെല്ലാം ബ്രഹ്മമാണെന്നു മനസ്സിലാക്കും" എന്നു ശ്രീകൃഷ്ണൻ അർജ്ജുനനു ഉപദേശിക്കുന്നുണ്ടു്.

മായാബന്ധമില്ലാത്തതായ സൃഷ്ടിയിൽ യാതൊന്നുമില്ലെന്നുള്ളതു തീർച്ചയാണല്ലോ. അതിനാൽ പഞ്ചേന്ദ്രിയങ്ങളാൽ അറിയപ്പെടുന്ന ഈ സൃഷ്ടി ശാശ്വതമല്ല. ഇതു സത്യവുമല്ല. അങ്ങനെയായാൽ സൃഷ്ടിയിൽപ്പെട്ടമനുഷ്യൻ അറിയുന്നതും പറയുന്നതും ശരിയാണോ! സൃഷ്ടിമുഴുവൻ മായയെന്നും മിഥ്യയെന്നും സമ്മതിക്കുന്ന നിങ്ങറം അതിൽ ചിലതെല്ലാം സത്യമാണെന്നും മററു ചിലതെല്ലാം മിഥ്യയാണെന്നും പറയുന്നതു യുക്തമാണോ. മഹാഭാരത യുദ്ധത്തിൽ അർജ്ജുനൻ സഹോദരന്മാരെയും ബന്ധുമിത്രങ്ങളേയും കൊന്നതു മിഥ്യയാകുമ്പോറം അർജ്ജുനന്റെ തേരാളിയായിരുന്നു ശ്രീകൃഷ്ണൻ ഭഗവൽഗീത ഉപദേശിച്ചതു എങ്ങനേ മിഥ്യയല്ലാതെയായി. ശങ്കരാചാര്യർ നിർഗ്ഗുണ ബ്രഹ്മമായ് വന്നുപദേശിച്ചുവോ സഗുണബ്രഹ്മമായ് വന്നുപദേശിച്ചുവോ അദ്ദേഹവും നമ്മേപ്പോലേ സൃഷ്ടിയാണ്. അദ്ദേഹത്തിന് നിർഗ്ഗുണ ബ്രഹ്മത്തിനുണ്ടായിരുന്ന ഗുണമുണ്ടായിരുന്നു എന്നു ഒരു പ്രകാരത്തിലും പറയാൻ നിവൃത്തിയില്ല. അദ്ദേഹത്തി

ന്ന് നമ്മെപ്പോലെ അവയവമുണ്ടായിരുന്നു. ഇച്ഛയും വികാരവുമുണ്ടായിരുന്നു. അദ്ദേഹം ഒരിക്കലും സർവ്വശക്തനായ് കാണപ്പെട്ടില്ല. അതിനാൽ അദ്ദേഹവും സഗുണബ്രഹ്മം തന്നെയാണ്. മായകൊണ്ട് ബന്ധിക്കപ്പെട്ടിരിക്കുമ്പോൾ അദ്ദേഹം ഈ ലോകത്തെക്കുറിച്ച് പറഞ്ഞിട്ടുള്ളത് ശരിയാണോ? സൃഷ്ടിതന്നെ മിഥ്യയായിരിക്കുമ്പോൾ, ആ സൃഷ്ടി സൃഷ്ടിയെക്കുറിച്ച് പറഞ്ഞിട്ടുള്ളത് എങ്ങനെ ശരിയാകും. "ഈ സൃഷ്ടി സാക്ഷാൽ പരബ്രഹ്മമാണ് മറ്റൊന്നാണെന്നു തോന്നുന്നതും മായകൊണ്ടാണ്",, എന്നും മറ്റും നിർഗ്ഗുണ ബ്രഹ്മമാണോ നിങ്ങളോട് പറഞ്ഞിട്ടുള്ളത്. അത് ഒരിക്കലും സംഭവ്യമല്ല. എന്തുകൊണ്ടെന്നാൽ നിർഗ്ഗുണ ബ്രഹ്മത്തിന് മറ്റുള്ളവരെ അറിയിക്കണമെന്നോ അവർ നന്നാകണമെന്നോ യാതൊരു ചിന്തയുമില്ല.(ഭ. ഗീ:—5—14:15) അതിനാൽ നിർഗ്ഗുണബ്രഹ്മം മനുഷ്യരേ അല്ലെങ്കിൽ ദേവന്മാരെ അറിയിച്ചു എന്നു പറയാൻ പാടില്ല. മായാസംയുക്തമായ സൃഷ്ടി മിഥ്യയാണെന്നു തോന്നീട്ടുള്ളത് മായാസംയുക്തമായ സൃഷ്ടിക്കാണ്. സൃഷ്ടിമുഴുവൻ സനാതനബ്രഹ്മമെന്നു തോന്നിയത് മിഥ്യയായ സൃഷ്ടിക്കാണ്. അതിനാൽ ഇതു രണ്ടും ശരിയല്ല. ഈ സൃഷ്ടി മിഥ്യയുമല്ല. ലോകം ബ്രഹ്മവുമല്ല.

മനുഷ്യൻ ദൈവമായിരുന്നാൽ മാത്രമേ ദൈവത്തെക്കുറിച്ച് പൂർണ്ണമായ് അറിയാൻ സാധിക്കയുള്ളു. മനുഷ്യൻ ദൈവമല്ലാത്തതിനാൽ ദൈവത്തെക്കുറിച്ച് പൂർണ്ണമായറിയാൻ അവനു സാധിക്കയില്ല. എന്നാൽ മനുഷ്യൻ ദൈവമാണെന്നു ഘോഷിക്കുമ്പോൾ തന്നെക്കുറി

ച്ചു പൂർണ്ണമായറിയാൻ സാധിച്ചിട്ടില്ലെന്നു വരുന്നതു് ഒരു വലിയ കുറവാണെന്നു കരുതി നിങ്ങളുടെ പൂർവ്വികന്മാർ സത്യവും അസത്യവും കൂട്ടിക്കലർത്തി വേദാന്തശാസ്ത്രം നിർമ്മിച്ചു. അഹങ്കാരം മൂലം സ്വർഗ്ഗഭാഗ്യമുപേക്ഷിച്ച പിശാചു് ആ അഹങ്കാരമാകുന്ന വിത്തു ചില മനുഷ്യരുടെ ഹൃദയത്തിൽ മുളപ്പിച്ചു് ദൈവമില്ല, ഞാനും ദൈവത്തെപ്പോലെയാണു്, അല്ലെങ്കിൽ ഞാനും ദൈവമാണു്, എന്നും മററും പറയിച്ചിട്ടുണ്ടെങ്കിൽ അതിലെന്താണു് ആശ്ചര്യപ്പെടാനുള്ളതു്.

ദൈവത്തിന്റെ പ്രേരണയാലല്ലാതെ ദൈവശാസ്ത്രത്തെക്കുറിച്ചു് ശരിയായിട്ടു പറയാൻ മനുഷ്യനു് സാധിക്കയില്ല. മനുഷ്യൻ എത്രതന്നെ ശ്രമിച്ചാലും അവന്റെ പരിമിതമായ ബുദ്ധിയിൽ ഒതുന്നിടത്തോളം മാത്രമേ അവനു് പറയാൻ സാധിക്കയുള്ളു. മനുഷ്യബുദ്ധിയേക്കവിഞ്ഞുള്ള ഒരു സംഗതികൾ എപ്പോഴും മനുഷ്യൻ ദൈവത്തെ ശരണം പ്രാപിക്കേണ്ടതായിട്ടുണ്ടു്. അതല്ലാതെ വരുമ്പോഴാണു് താന്തോന്നികളായി ഓരോന്നു പറഞ്ഞു് അബദ്ധത്തിൽ ചാടേണ്ടിവരുന്നതു്. ഇപ്രകാരമാണു് ഹിന്ദുമതാചാര്യന്മാർ വിവിധമാർഗ്ഗങ്ങളെ ഉപദേശിച്ചു് അവരവരുടേ അഭിപ്രായങ്ങളേ സ്ഥാപിച്ചിട്ടുള്ളതു്.

ശങ്കരാചാര്യർ ബ്രഹ്മം നിർഗ്ഗുണമാണെന്നു് സയുക്തികം സ്ഥാപിച്ചു എന്നാൽ പരബ്രഹ്മം നിർഗ്ഗുണമല്ല സഗ്ഗുണമാണെന്നു് രാമാനുജാചാര്യർ പുനസ്ഥാപിച്ചു. നിർഗ്ഗുണബ്രഹ്മമാണെന്നു് ഒരാളും അതില്ലെന്നു മററൊരാളും വാദിച്ചു് ഏതെങ്കിലുമൊന്നു സ്ഥാപിക്ക

മ്പോഠം രണ്ടിനും തമ്മിലുള്ള സംബന്ധമെന്തു് ? എല്ലാം ബ്രഹ്മമാണെന്നു് ഉപമകളും യുക്തികളും കൊണ്ടു പ്രതിപാദിച്ചിരുന്ന ശങ്കരാചാര്യരുടേ അഭിപ്രായങ്ങളെ പാടെ ഖണ്ഡിച്ചു് പരമാത്മാവും ജീവാത്മാവും വേറെ വേറെയാണെന്നും മരണാനന്തരം ഈശ്വര ഭക്തന്മാർ പരമാത്മാ (ദൈവ) സന്നിധിയിൽ പരമാനന്ദം അനുഭവിക്കുമെന്നും മാധ്വാചാര്യർ ഉപദേശിച്ചു. ഇവരോരോരുത്തരും അവരവരുടേ അഭിപ്രായങ്ങളേ സ്ഥാപിക്കുന്നതിനുവേണ്ടി മററുള്ളവരുടേ യുക്തികളേ പ്രത്യേകം എടുത്തുപറഞ്ഞു അവ തെററാണെന്നു് കാര്യകാരണ സഹിതം തെളിയിക്കുന്നുണ്ടു്. അല്ലാതെ അവരാരും മനുഷ്യൻ ദ്വൈതത്തിൽ നിന്നു് വിശിഷ്ടാദ്വൈതത്തിലേക്കും വിശിഷ്ടാദ്വൈതത്തിൽ നിന്നു് അദ്വൈതത്തിലേക്കും പ്രവേശിക്കുന്നു, എന്നു് ഒരിടത്തും പറഞ്ഞു കാണുന്നില്ല. അപ്രകാരമവർക്കു ഒരു ധാരണയുണ്ടായിരുന്നുവെങ്കിൽ പൂർവ്വീകന്മാരുടേ അഭിപ്രായങ്ങളെ ഖണ്ഡിക്കയും അവ തെററാണെന്നു് പ്രത്യേകമെടുത്തുപറകയും ചെയ്യേണ്ടതില്ലായിരുന്നുവല്ലോ; അതിനാൽ അവർക്കു് ഈ അഭിപ്രായമുണ്ടായിരുന്നില്ലെന്നുള്ളതു് തീർച്ചയാണു. ഇതു് ഇടക്കാലത്തേ ചില പച്ച വേദാന്തികഠം നില്ക്കപ്പൊറുതിയില്ലാതായപ്പോഠം 'തട്ടിവിട്ട' വാദകോമരങ്ങളാണു്. പരബ്രഹ്മം നിർഗ്ഗുണമാണെന്നും, പരബ്രഹ്മം ഒരിക്കലും നിർഗ്ഗുണാവസ്ഥയിലിരുന്നിട്ടില്ലെന്നും, ബ്രഹ്മം സഗുണമായു് തന്നെ സകല സൃഷ്ടിസ്ഥിതി സംഹാരകൃത്യങ്ങളും നടത്തിക്കൊണ്ടിരിക്കുന്നുവെന്നും, മനുഷ്യൻ മായയിൽനിന്നു മുക്തനാകുമ്പോഠം ബ്രഹ്മത്തിൽ ചെന്നു

ലയിക്കുന്നുവെന്നും അതല്ല മനുഷ്യാത്മാവ് ഒരിക്കലും ബ്രഹ്മത്തിൽ ചെന്നു ലയിക്കുന്നില്ലെന്നും, മററും പറയുന്ന വിരുദ്ധാഭിപ്രായങ്ങൾ ഒന്നാണെന്നു പറയാൻനിങ്ങളിലാരെങ്കിലും ഇപ്പോൾ തയാറുണ്ടോ? എന്നാൽ നിങ്ങളുടെ ആചാര്യന്മാർ ആരും തെററിട്ടില്ലെന്നു് ഞാൻ സമ്മതിക്കാം. അല്ലെങ്കിൽ ഇതെല്ലാം അബദ്ധമാണു്, നിങ്ങളെക്കളിപ്പിക്കാൻ ഉണ്ടാക്കീട്ടുള്ള മിരട്ടു വിദ്യകളാണു് എന്നു് നിങ്ങൾ സമ്മതിക്കുവിൻ.

ഇപ്രകാരം ഹിന്ദുമതത്തിൽ ഓരോ കാലങ്ങളിൽ ഉണ്ടായിട്ടുള്ള അന്ധവിശ്വാസങ്ങളും ഓരോരുത്തരുടെ മനസ്ഥിതി അനുസരിച്ചു് എഴുതി ഉണ്ടാക്കീട്ടുള്ള സരസവും അത്ഥഗർഭവുമായ പുരാണകാവ്യങ്ങളെ ഈശ്വരപ്രോക്തവും ദേവാപദാന പ്രതിപാദകവുമാണെന്നു വിശ്വസിക്കുന്ന ഹിന്ദുമതാനുസാരികളുടെ വിചാര ശൂന്യമായ പ്രവൃത്തികളും, ലോകം വ്യത്ഥമാണെന്നു പഠിക്കയും ബാഹ്യമായ ശുദ്ധാശുദ്ധങ്ങളെമാത്രം ലാക്കാക്കി ജീവിക്കയും ചെയ്യുന്ന പുരോഹിതന്മാരുടെ ആഭാസവൃത്തികളും ദേവസഹായംപിള്ള കാര്യകാരണസഹിതം തെളിവായു് വിവരിക്കുന്ന അവസരത്തിൽ എതിരാളികൾ മറുപടി പറയാൻ അശക്തരായ് ലജ്ജിച്ചുനിന്നിരുന്നു. ഒടുവിൽ കോപംകൊണ്ടും തീയാൽ ത്രിലോകവും ഭസ്മമാക്കാനെന്നോണം ആസ്ത്രുവിളിച്ചു് ഇപ്രകാരം പറഞ്ഞു. "ഹാ! ഹാ! നീലകണ്ഠാ മഹാരാജാവു മുതൽ ചണ്ഡാളന്മാർവരെ എല്ലാജനങ്ങളും ഒരുപോലെ ആരാധിക്കുന്ന ഭൂദേവന്മാൎക്കു അപവാദമുണ്ടാക്കുകയാണോ ചെയ്യുന്നതു്. പൂർവ്വികമഹർഷിമാരും മഹാരാജാക്കന്മാരും തത്വചിന്തക

ന്മാരും ഭക്തിബഹുമാനപുരസ്സരം സേവിച്ചാരാധിച്ചിരുന്ന തിമൂൎത്തികളേയും പുരാണങ്ങളേയും നീ ഒരുത്തൻ ആക്ഷേപിക്കാൻ പുറപ്പെട്ടിരിക്കയാണോ? രാക്ഷസവീരനായ രാവണന്റെ ഭുജപരാക്രമങ്ങളെ തൃണപ്രായമാക്കിത്തീൎത്ത ശ്രീരാമപാദങ്ങളാണെ, ദേവി ഭദ്രകാളിയാണെ, നിന്റെ ഈ വായുമടക്കി നിന്റെ തുള്ളിച്ചാട്ടവുമില്ലാതാക്കി നിങ്ങളുടേ വേദം ഈ നാട്ടിൽ ഇനിമേൽ വ്യാപിക്കാത്ത വിധം വേണ്ട ഏൎപ്പാടും ചെയ്തു നാട്ടിന്ന് സമാധാനവും ഭദ്രകാളി ദേവിക്ക് നിത്യമംഗളവും ഉണ്ടാക്കാത്തപക്ഷം ഞാനൊരു ബ്രാഹ്മണനല്ലെന്നും എന്റെ കഴുത്തിൽ കിടക്കുന്ന ബ്രഹ്മസൂത്രം ബ്രഹ്മസൂത്രമല്ലെന്നും വിചാരിച്ചുകൊള്ളുക, എന്ന് ഒരു ബ്രാഹ്മണപുരോഹിതൻ സത്യം ചെയ്തുപറഞ്ഞിട്ട് കമ്പിതഗാത്രനായ് തീപ്പൊരിപാറുന്ന ചകോരനയനങ്ങളെ ഉരുട്ടി മിഴിച്ച് പെട്ടെന്ന് അവിടെ നിന്നു ചാടി എഴുനീച്ചു.

ഉടൻ ദേവസഹായംപിള്ള ശാന്തഗംഭീരനായ്, തന്റെ സകല ചിന്തകളും സൎവ്വശക്തനായ ദൈവത്തിൽ സമൎപ്പിച്ചിട്ട്, ഇപ്രകാരം പറഞ്ഞു. "ആൎയ്യപുരോഹിതന്മാരേ! നിങ്ങൾ പറഞ്ഞതു ശരിയാണ്. പറഞ്ഞതനുസരിച്ചു പ്രവൃത്തിക്കാത്തപക്ഷം നിങ്ങളുടേ കഴുത്തിൽ കിടക്കുന്ന നൂല് എന്റെ അരയിൽ കിടക്കുന്ന നൂലിന്ന് തുല്യമാണെന്നു ഞാനും പറയുന്നു. ദുഷ്ടസംഹാരത്തിന്നു ദേവന്മാരവതരിക്കുമെന്നു' നിങ്ങളുടേ പുരാണങ്ങളിൽ പറയുന്നുണ്ട് അതു സത്യമല്ലെന്നിരുന്നാലും ഇപ്പോൾ നിങ്ങളുടേ സംഹാരത്തിന്ന് ഇതാ സത്യദേവത അവതരിച്ചു കഴിഞ്ഞിരിക്കുന്നു. ബ്രാഹ്മണർ എന്നുള്ള പേരു്

ജനങ്ങൾക്ക് എത്രമാത്രം പൂജ്യമായിരുന്നുവോ അത്രമാത്രം നിന്ദ്യമായ് തീരേണ്ട കാലം ആസന്നമായിരിക്കുന്നു. നിങ്ങളെക്കൊണ്ട് ജനങ്ങൾക്ക് എത്രത്തോളമുപകാരമുണ്ടെന്ന് വിശ്വസിച്ചിരുന്നുവോ അതിൽ കൂടുതലായ ഉപദ്രവമുണ്ടെന്നുകരുതേണ്ട ഭാവി ഇതാ വന്നുചേരുന്നു. ബ്രാഹ്മണൻ എന്ന വ്യക്തി ഉപേക്ഷിച്ച് മനുഷ്യൻ എന്ന നിലയിൽ വർത്തിക്കുന്ന ഓരോരുത്തരും സാധുജനവന്ദ്യരായ് രാജസഭയെ അലങ്കരിക്കും. (അമ്മാവന്റെ നേരെതിരിഞ്ഞു്.) അമ്മാവാ! ഇന്നുമുതൽ ഈ ഭദ്രകാളി കോവിലിൽ പൂജാദികർമ്മങ്ങൾ നടത്താൻ പാടില്ല. നടത്തുകയാണെങ്കിൽ അതു് ദൈവകോപകാരണമായ്ത്തീരും. ഈ കോവിൽ കാലാന്തരത്തിൽ മനുഷ്യസ്പർശത്തിന് അയോഗ്യമായ വിധം നാമമാത്രമായ് ശേഷിക്കും,, എന്നിപ്രകാരം പ്രക്ഷോഭിതമായ അന്തരാത്മാവിൽ നിന്നു് പരിശുദ്ധാരൂപിയുടേ ദിവ്യവരപ്രസാദത്താൽ പുറപ്പെട്ടിട്ടുള്ള വാക്കുകളെ ഒട്ടും സങ്കോചം കൂടാതെ പുരോഹിതന്മാരെയും ബന്ധുജനങ്ങളേയും ഉത്സവത്തിനു കൂടിയിരുന്ന മററാളുകളേയും അറിയിച്ചിട്ട് അന്നു തന്നെ ദേവസഹായംപിള്ള പത്മനാഭപുരത്തിലേക്കു തിരിച്ചു. ഭാര്യയെവിളിച്ച് (5) മേക്കോട്ടിൽ മാതൃഭവനത്തിൽ ചെന്നു താമസിക്കാൻ ഏർപ്പാടുചെയ്തു.

ഭദ്രകാളികോവിലിൽ ബിംബപ്രതിഷ്ഠക്കുള്ള മുഹൂർത്തമടുത്തു. ദേവസഹായംപിള്ള ഉത്സവത്തിൽ പങ്കുകൊള്ളാതെ വിട്ടുപോയതിൽ ബന്ധുമിത്രങ്ങൾക്ക് പലർക്കും സങ്കടമുണ്ടായെങ്കിലും ബ്രാഹ്മണമേധാവികൾക്കും നായർ പ്രമാണികൾക്കും വളരെ ആശ്വാസമാണുണ്ടായ

ണ്ടു്. വേദശാസ്ത്രപാരംഗതനും നട്ടാലം ക്ഷേത്രാധിപനു
മായ പോററി മന്ത്രമുച്ചരിച്ചു് ബിംബത്തിനു് ആവേശ
മുണ്ടാക്കുന്നു. വീണാപാണികളായ ഗായകന്മാരുടെ ഗാന
വിശേഷത്താൽ ദിഗന്തങ്ങൾ മുഴങ്ങുന്നു. പുഷ്പം ചന്ദനം
കുങ്കുമം മുതലായവകൊണ്ടു് മന്ത്രപൂർവ്വമലങ്കരിച്ചിട്ടുള്ള
ഭദ്രകാളി കോവിലിനകത്തു് കർപ്പൂരപ്പുകകൊണ്ടു് ശു
ദ്ധിവരുത്തുന്നു. ഭദ്രകാളി തുടങ്ങിയുള്ള ദേവതകളുടേ ആ
വേശത്താൽ തുള്ളിത്തുടങ്ങീട്ടുള്ള വൃദ്ധകളുടേയും യുവതി
കളുടേയും മുമ്പിൽ സപ്രശ്രയബഹുമാനം ഭാവിഫലങ്ങ
ളെക്കുറിച്ചു് പ്രശ്നം ചെയ്തു് സന്തോഷിക്കുന്ന സ്ത്രീ പുരു
ഷന്മാൎക്കു് കൈയും കണക്കുമില്ല. ഭദ്രകാളി കീൎത്തനം പാ
ടുന്നതിനു് പ്രത്യേകം ക്ഷണിച്ചുവരുത്തീട്ടുള്ള ഗായകന്മാർ
പൂമുഖത്തും കോവിലിൻേറ നടയിലും അവരവരുടേ
സാമൎത്ഥ്യങ്ങളേ എത്രയും ശുഷ്കാന്തിയോടുകൂടി പ്രദ
ൎശിപ്പിക്കുന്നു. കുരുതിക്കു് തയാറാക്കിയിരുന്ന ആടുകളുടേ
യും കോഴികളുടേയും പ്രാണവേദനയോടുകൂടിയ നിലവി
ളി കോവിലിൻേറ പുറവശത്തുകേട്ടുതുടങ്ങി. അതോടുകൂടി
പുരോഹിതനായ പോററി കിലുക്കുമണികൊണ്ടു് ബിംബ
പ്രതിഷ്ഠ ഇതാ നടക്കാൻ പോകുന്നു എന്നു് മുൻകൂട്ടി
അറിയിച്ചു. അപ്പോൾ കേൾക്കാം അറപ്പുരക്കകത്തു് അ
തിഭയങ്കരമായ ഒരു നിലവിളി. അതിനേത്തുടൎന്നു് കുടും
ബാംഗങ്ങളെല്ലാം കൂട്ടക്കരച്ചിലും തുടങ്ങി. ഇതെന്താശ്ച
ൎയ്യം, പുരോഹിതനും മററു ബ്രാഹ്മണരും ഓടി വന്നു നോ
ക്കിയപ്പോൾ മരുതച്ചേളങ്ങരക്കാരണവർ രക്തം ഛൎദ്ദി
ച്ചു് മരിച്ചുകിടക്കുന്നതായു് കണ്ടു. ഈ അമംഗളസംഭവം
മന്ത്രതന്ത്രശാലികളായ ബ്രാഹ്മണൎക്കുപോലും മനശ്ചാഞ്ച

ല്യത്തിന്ന് കാരണമായ്ത്തീൎന്നു. ബിംബപ്രതിഷ്ഠ തല്ക്കാ
ലം മാററിവെച്ചിട്ട് കാരണവരുടെ ശേഷക്രിയകൾ ഇരു
മൂഹൂൎത്തത്തിൽ ഭംഗിയായ് നടത്തി.

മാൎത്താണ്ഡവൎമ്മ മഹാരാജാവിന്റെ കാലത്ത് പ്ര
ധാനമന്ത്രി, രാജഭക്തനും രാജ്യക്ഷേമതല്പരനുമായ 'രാമ
യ്യൻദളവാ, ആയിരുന്നു. അദ്ദേഹം ഇരു സമയത്ത് പ
ത്മനാഭപുരം കോട്ടപണിനോക്കുന്നതിനായ് പത്മനാ
ഭപുരത്തുചെന്നു താമസിച്ചിരുന്നു. നട്ടാലം ക്ഷേത്രാധികാ
രിയും മററു ബ്രാഹ്മണരും, മരുതക്കുളങ്ങര നടന്ന സംഭവ
വും ദേവസഹായംപിള്ളയുടെ മതപരിവൎത്തനവും, സ്ഥ
ലം അധികാരിയോടും ദളവയോടും, പത്തിരട്ടിയായ്
അറിയിച്ചു.

ദേവസഹായംപിള്ള ബ്രാഹ്മണരേയും ദേവന്മാരേ
യും അധിക്ഷേപിച്ചു എന്നും ക്രിസ്തുമതം സ്വീകരിച്ച്
ജനങ്ങളെ ആ മതത്തിൽ ചേൎക്കാൻ ഉത്സാഹിക്കുന്നു എ
ന്നും, മററുമുള്ള വിവരങ്ങൾ അറിഞ്ഞപ്പോൾ മന്ത്രിക്ക്
അതിരററകോപവും പ്രതികാരേച്ഛയുമുണ്ടായി. ഇങ്ങ
നെ ഇരിക്കുമ്പോൾ ഒരു ദിവസം ബഹുമാനപ്പെട്ട ഫാദർ
ബുട്ടാരി വടക്കൻകുളത്തു പുത്തനായി ഒരു പള്ളിപ
ണിയിക്കുന്നതിന്ന് ആവശ്യമുള്ള തേക്കിൻതടി വെട്ടിമു
റിക്കുന്നതിനും, ആരുവാമൊഴി ചൌക്ക കടത്തിക്കൊണ്ടു
പോകുന്നതിനും, ഗവൎമ്മെൻറിൽ നിന്നു അനുവാദം
വാങ്ങിച്ചുതരണമെന്ന് ദേവസഹായംപിള്ളക്ക് എഴു
ത്തയച്ചിരുന്നു. എഴുത്തുകിട്ടിയ ഉടൻ വളരെ ആദരവോടു
കൂടി രാമയ്യൻദളവായേ ചെന്നുകണ്ടു "മഹാരാജാവി
ന്റെ സ്നേഹബഹുമാനങ്ങൾക്ക് പാത്രീഭൂതനായ അല്ല

യോ ബ്രഹ്മർഷേ! അവിടത്തേക്ക് നമസ്കാരം! ബഹുമാനപ്പെട്ട ഫാദർ ബുട്ടാരി വടക്കൻകുളത്ത് ഒരു പള്ളി പുതനായ് പണിയിക്കുന്നതിന് ആവശ്യമുള്ള മരങ്ങൾ ഇവിടെനിന്നു കൊടുത്തയയ്ക്കുന്നതിന് ആവശ്യപ്പെട്ടിരിക്കുന്നു. അതിന് അവിടുന്ന് ദയയുണ്ടായി അനുവാദം തന്നാൽ കരുണാനിധിയായ ദൈവം എന്നെന്നേക്കും അവിടത്തോട് കൃപയുള്ളവനായിരിക്കും'' എന്നു പറഞ്ഞു. ഇത്രയും കേട്ടപ്പോൾ ദളവായ്ക്ക് അടങ്ങിയിരുന്ന കോപാഗ്നി പെട്ടെന്ന് ഉജ്ജ്വലിച്ചു. ചാടി എഴിച്ച് ദേവസഹായംപിള്ളയുടെ അടുത്തുചെന്ന് ഹാ! നീലകണ്ഠാ! ദ്രോഹി! ബ്രാഹ്മണരേയും ദേവന്മാരെയും നീ നിന്ദിച്ചുവോ? പരമദുഷ്ടാ! പൊന്നുതമ്പുരാന്റെ ചോറുതിന്ന്, അവിടത്തെ പൂജനീയന്മാരായ ബ്രാഹ്മണരെ അനാദരിക്കാൻ പുറപ്പെട്ടിരിക്കയാണോ. തോളിലിരുന്ന് ചെവികടിക്കുന്ന സമ്പ്രദായമല്ലേ നീ കാണിക്കുന്നത്. ബ്രാഹ്മണരെ ഉപദേശിക്കുന്നതിനുള്ള സാമർത്ഥ്യം നീ എവിടെ നിന്നു സമ്പാദിച്ചു. ഒരു ബ്രാഹ്മണൻ തെററി എന്ന് ലോകത്തിൽ ആരും പറയുകയില്ല. നിനക്ക് ബ്രാഹ്മണരെ അധിക്ഷേപിക്കുന്നതിനും ഉപദേശിക്കുന്നതിനുമുള്ള അധികാരം എങ്ങനെ സിദ്ധിച്ചു. നിന്നെ അധഃപ്പതിപ്പിച്ചതാരെന്നുള്ളത് നമുക്കറിയാം. നമ്മെയും നമ്മുടെ ദേവന്മാരെയും ആക്ഷേപിച്ച നിന്റെ നാക്കിനെ അടക്കി നിന്നെയും നിന്റെ കൂട്ടുകാരേയും ഇക്ഷണം കഴുകമരത്തിൽ കയററുന്നുണ്ട്''

ഇപ്രകാരം ദളവാ കോപാന്ധനായ് സിംഹം പോലെ ഗർജിച്ച് പാഞ്ഞടുത്തുവെങ്കിലും ദേവസഹാ

യംപിള്ള ഒട്ടും ഭയപ്പെടാതെ ശാന്തമായ് ഇപ്രകാരം പറഞ്ഞു. 'അല്ലയോ മന്ത്രിപുംഗവാ! അവിടുന്നു പറഞ്ഞതുപോലെ സത്യവേദാനുസാരികളെ കൊല്ലണമെന്നു ആഗ്രഹമുണ്ടെങ്കിൽ അവരിൽ മുഖ്യനായ ഞാൻ അവിടുത്തെ മുമ്പിൽ നില്ക്കുന്നുണ്ടല്ലോ. എന്തിനുമടിക്കുന്നു ഇപ്പോൾ തന്നെ ആഗ്രഹം നിറവേററാം".

ദേവസഹായംപിള്ളയുടെ ഈ വാക്കുകൾ കേട്ടപ്പോൾ ദളവാ കമ്പിതഗാത്രനായ് മറുപടി പറയാൻ തുനിയാതെ മുറിക്കകത്തുകയറി കതകടച്ചു.

## അദ്ധ്യായം 3.

---

### കാരാഗൃഹവാസം

ദേവസഹായംപിള്ള ദളവായെക്കണ്ടപേക്ഷിച്ച കാര്യം സാധിക്കാഞ്ഞതിനാൽ വളരെ സങ്കടത്തോടുകൂടി തന്റെ താമസസ്ഥലത്തുവന്ന് ദളവായ്ക്കുണ്ടായ കോപവും അദ്ദേഹം പറഞ്ഞതനുസരിച്ച് മഹാരാജാവിനെ അറിയിച്ചാൽ ക്രിസ്ത്യാനികൾക്കുണ്ടാകുവാനിടയുള്ള കഷ്ടതകളും വിചാരിച്ച് പരമകാരുണികനായ ദൈവത്തിന്റെ പാദാരവിന്ദങ്ങളെ അനുസ്മരിച്ച് ഇപ്രകാരം പ്രാർത്ഥിച്ചു. ദയാനിധിയായ എന്റെ കർത്താവേ! എന്റെ സ്നേഹമേ! ഞങ്ങളെ രക്ഷിക്കണേ. പിശാചിന്റെ അടിമയായ് അജ്ഞാനാവൃതനായ് പ്രജ്ഞാവിഹീനമായ മൺകട്ടയായിരുന്ന എന്നെ അവിടുന്ന് തിരഞ്ഞെടുത്തു

രക്ഷിച്ചു. നിരർഗ്ഗളമായ് പ്രവഹിക്കുന്ന ജലന്ധരിക സ
മീപവസ്തുക്കളെ ഏതുപ്രകാരം വലിച്ചുകൊണ്ടു വന്ന്
സമുദ്രത്തിലാക്കുന്നുവോ അതുപോലെ അങ്ങയുടെ സ്നേ
ഹമാകുന്ന ഒഴുക്ക് അവിടുത്തെ കരുണാമൃതനിധിയായ
ഹൃദയസാഗരത്തിൽ എന്നെ അടുപ്പിച്ചു. എന്റെ
രക്ഷകനായ യേശുവേ! മനുഷ്യവർഗ്ഗത്തെ പിശാചിന്റെ
അടിമത്വത്തിൽ നിന്നു രക്ഷിക്കുന്നതിനായ് അങ്ങ് മനു
ഷ്യനായ് അവതരിച്ചു. ശത്രുക്കളായ യൂദന്മാരുടെ അന്യാ
യവിധിയെ സ്വമനസ്സാ സ്വീകരിച്ചു. കൽത്തൂണിൽ കെ
ട്ടിയടിച്ചു. ഒടുവിൽ കഠോരമായ കഷ്ടാനുഭവങ്ങളോടു
കൂടി കുരിശിൽ തൂങ്ങിമരിച്ചു. തിരുഹൃദയം കുന്തം കൊ
ണ്ടും കുത്തിത്തുറന്നു. സ്നേഹം നിറഞ്ഞ തിരുഹൃദയ
ത്തിൽ നിന്നു വീണ നിത്യ ജീവാമൃതമാകുന്ന തിരുരക്ത
ത്തെ വഹിച്ചു അല്ലയോ ഭൂമി! നീ എത്ര ഭാഗ്യവതി, ദു
ഷ്ടരെ രക്ഷിക്കാൻ സ്വയംബലിയായിത്തീർന്ന സ്നേഹസ്വ
രൂപമേ, പാപികളുടെ രക്ഷയിൽ ദിവാനിശം കണ്ണു
നീർ ചൊരിഞ്ഞ ദയാനിധേ! ദുസ്വാതന്ത്ര്യത്താൽ അ
ധഃപതിക്കുന്ന മനുഷ്യരെ രക്ഷിക്കാൻ പിതാവിനോടു
പ്രാർത്ഥിച്ച എന്റെ ഈശോയേ! ഞാൻ ബലഹീനനും
മഹാപാപിയുമായിരിക്കുന്നു. പ്രചണ്ഡവാതത്തിൽ വ
ട്ടം തിരിയുന്ന കരിയിലപോലെയും, അഗ്നിയിലിട്ട പുഴു
പോലെയും, സമാധാനഹീനമായ് തുടിക്കുന്ന എന്റെ
മനസ്സിന് ധൈര്യം തരണേ, ഞാൻ നിമിത്തം മററു യാ
തൊരു ക്രിസ്ത്യാനികൾക്കും ഉപദ്രവമുണ്ടാകാതെ അവരെ
രക്ഷിച്ചുകൊള്ളേണമേ; സങ്കല്പദേവാരാധനക്കാരും അ
ജ്ഞാനികളും, അവരുടെ സ്വാതന്ത്ര്യാവസ്ഥയിൽ പ്രവ

ത്തിക്കുന്ന അബദ്ധങ്ങളെ ദയാപൂർവ്വം ക്ഷമിക്കണമെന്നു് വീണ്ടും വീണ്ടും പ്രാർത്ഥിക്കുന്നു.''

ഏതാനും ദിവസം കഴിഞ്ഞതിന്റെശേഷം ബ്രാഹ്മണരിൽ ചിലർ രാജസന്നിധിയിൽ വന്നു് ശിരസ്സിൽ കൈവച്ചു കരഞ്ഞു് വിളിച്ചു് ഇപ്രകാരം ഉണർത്തിച്ചു. 'മഹാരാജാവെ! അവിടുത്തെ ഭരണാധികാരത്തിൽ പെട്ട ഈ മഹാരാജ്യത്തിൽ രാജകല്പനയെ ധിക്കരിച്ചവരും നമ്മുടെ ദേവന്മാരെ നിന്ദിച്ചവരും ജീവനോടുകൂടി ഇരിക്കുക എന്നുള്ളതു് പ്രയാസമായിരിക്കുമ്പോൾ നീലകണ്ഠൻ എന്നൊരുത്തൻ ക്രിസ്തുമതത്തിൽ ചേർന്നു്, നമ്മുടെ ദേവന്മാരെയും ബ്രാഹ്മണരെയും സിംഹാസനത്തെ തന്നെയും നിന്ദിച്ചു്, ഞങ്ങളുടെ ബ്രഹ്മസൂത്രത്തെ ഖണ്ഡിച്ചെടുത്തു് അരഞ്ഞാണായ് ഉപയോഗിക്കുമെന്നും, എല്ലാക്രിസ്ത്യാനികളും ഒന്നു ചേർന്നു് ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തെ ഇടിച്ചു നികത്തി, രാജാവിനെയും നാടുവിട്ടോടിക്കുമെന്നും, അഹങ്കാര പ്രമത്തനായ് സത്യം ചെയ്തു പറഞ്ഞു് അവിടുത്തെ ചോറു തിന്നു് ഇനിയും ജീവിച്ചിരിക്കുന്നതു് ഞങ്ങൾ എങ്ങനെ കണ്ടു കൊണ്ടിരിക്കും. ഇപ്പോൾതന്നെ ഇതിന്നു പ്രതികാരം ചെയ്യാത്ത പക്ഷം ഞങ്ങൾ ഈ ക്ഷേത്രവും മഠങ്ങളും അടച്ചുപൂട്ടി നാടുവിട്ടു പോകുന്നു. നീലകണ്ഠനും അവരോടുചേർന്ന ക്രിസ്ത്യാനികളും, പൂജാബലികളും വേദപുരാണേതിഹാസങ്ങളിൽ ജനങ്ങൾക്കുള്ള വിശ്വാസവും നശിപ്പിച്ചു്, ശ്രീപത്മനാഭസ്വാമിക്ഷേത്രത്തെ അവരുടെ ആരാധനസ്ഥലമാക്കി. അവരുടെ നവീനമതത്തെ നാടൊട്ടുക്കു് വ്യാ

പിപ്പിച്ചു്, രാജ്യത്തിന്ന പൊതുവെ സമാധാന വിഘ്നമുണ്ടാകും ഇതു് ശ്രീപത്മനാഭനാണെ സത്യം,,

ഇപ്രകാരം ബ്രാഹ്മണർ മഹാരാജാവിനെ അറിയിച്ചിട്ടു് ഉടൻ തന്നെ അവിടം വിട്ടുപോയി. ബ്രാഹ്മണഭക്തനായ മഹാരാജാവു് ചിന്താമഗ്നനായ് കുറച്ചുനേരമിരുന്നു. പിന്നീടു് രാമയ്യൻദളവായെ വരുത്തി സംഗതികളെല്ലാം ചോദിച്ചറിഞ്ഞു. ചാണക്യനയം വിജയകരമായ് കൈകാര്യം ചെയ്തിരുന്ന മഹാരാജാവിന്നു് ഈ വർത്തമാനം കേട്ടപ്പോൾ ആശ്ചര്യമാണുണ്ടായതു്. ആ ദുഷ്ടൻ നീലകണ്ഠനെ ഇപ്പോൾ തന്നെ ഇവിടെക്കൊണ്ടു വരണമെന്നു കല്പിച്ചു് ഏതാനും ഭടന്മാരെ പത്മനാഭപുരത്തേക്കയച്ചു. ഭടന്മാർ പത്മനാഭപുരത്തു വന്നു് ദേവസഹായംപിള്ളയോടു് കല്പനയറിയിച്ചു. മഹാരാജാവു് തന്നെ ആവശ്യപ്പെടുന്നതിന്റെ അന്തരുദ്ദേശം ഇന്നതാണെന്നു മനസ്സിലാക്കിട്ടു് വിവരം ഉദയഗിരിയിൽ താമസിച്ചിരുന്ന ഡിലനായിയെ അറിയിക്കാനായ് ദേവസഹായംപിള്ള ഒരു ഭൃത്യനെ അവിടേയ്ക്കയച്ചു.

രാജഭക്തനും മിത്രവത്സലനുമായ സേനാനായകൻ ഭൃത്യന്റെ ആഗമനോദ്ദേശം മനസ്സിലാക്കീട്ടു് ഉടൻ തന്നെ പത്മനാഭപുരത്തു ചെന്നു്, രാജഭൃത്യന്മാരെ സമാധാനം പറഞ്ഞു് തടഞ്ഞു നിറുത്തീട്ടു്, ദേവസഹായംപിള്ളയെ പത്മനാഭപുരത്തിന്ന സമീപം താമസിച്ചിരുന്ന ബഹുമാനപ്പെട്ട ഫാദർ ബറൈറസി (R. F. Barreires S. J) ന്റെ അടുക്കൽ കൊണ്ടുപോയി. ആ വന്ദ്യവൈദികൻ ദേവസഹായംപിള്ളക്കു് പാപസങ്കീർത്തനം (കുമ്പസാരം) മുതലായ കൂദാശകൾ കൊടുത്തു് ഇപ്രകാരം ഉപദേശിച്ചു.

"പ്രിയമകനേ! ലോകത്തെ ഭയപ്പെടുന്നവരാരും ദൈവത്തെ സ്നേഹിക്കുന്നില്ല. ദൈവത്തെ സ്നേഹിച്ചിരുന്നവരാരും ലൌകികസുഖങ്ങളിൽ നീന്തിക്കളിച്ചവരല്ല. ഈ നശ്വരമായ ലോകം മനുഷ്യരെ അധഃപ്പതിപ്പിക്കാൻ എല്ലായ്പോഴും ഒരുങ്ങിയിരിക്കുന്നു. എന്നാലോ, സത്യവിശ്വാസസ്ഥിരമായ ആത്മാവ് ലോകത്തെ നിഷ്പ്രയാസം കീഴടക്കുന്നു. ഈ ലോകത്തിലെ സകല മഹിമകളും ധനധാന്യാദികളും സകല കലാശാസ്ത്രങ്ങളും, അധികാരശക്തികളും ത്രാസിന്റെ ഒരു തട്ടിലും മനുഷ്യന്റെ ആത്മാവിനെ മറ്റേ തട്ടിലും വെച്ചു തൂക്കിയാൽ ആത്മാവിരിക്കുന്ന തട്ടിനെ സ്ഥാനത്തുനിന്നു ചലിപ്പിക്കുന്നതിനുപോലും മറ്റേത്തട്ടിന്നു ശക്തിയുണ്ടാകുന്നതല്ല. ലോകം മുഴുവനും സ്വാധീനമാക്കി രാജാധിരാജനായ് രാജ്യം ഭരിക്കുന്ന ചക്രവർത്തിക്കു, തന്റെ ആത്മാവിനെ ലോകം സ്വാധീനമാക്കി താൻ പിശാചിനെ ചക്രവർത്തിയായ് സ്വീകരിച്ചിരിക്കുന്നു എന്നുള്ള സംഗതി അറിയാൻ കഴിയുന്നില്ല. ഇങ്ങനെയുള്ളവർക്കു ലോകം നശ്വരമാണെന്നും താൻ മരിച്ചുപോകുന്നവനാണെന്നും ഉള്ള ബോധം ഉണ്ടായിരിക്കയില്ല. പ്രിയമകനേ! അധർമ്മവുമായുള്ള പോരാട്ടത്തിൽ ജയം പ്രാപിക്കുന്നതു തന്നെയാണ് സാക്ഷാൽ ജീവിതവിജയം; അങ്ങനെയുള്ള ആത്മാവു തന്നെയാണു ലോകത്തെ അദൃശ്യമായ് കീഴടക്കി ഭരിക്കുന്നതു. അധർമ്മത്തോടെതിരിട്ടു ജയം പ്രാപിച്ചു നില്ക്കുന്ന യാതൊരു മതമാണോ ലോകം മുഴുവൻ സ്വാധീനമാക്കാൻ ഒരുങ്ങിയിരിക്കുന്നു, അതുതന്നെയാണു ക്രിസ്തുമതം. സത്യതിരുസ്സഭ അധർമ്മവുമായ് പോരാടി അത്യധികമായ കഷ്ടതകൾ അനുഭവിച്ചു. സർവ്വ ലൌകിക

സുഖങ്ങളും സ്ഥാനമാനങ്ങളും നിസ്സാരമായ് വിചാരിച്ച് സകല സൽഗുണങ്ങൾക്കും അധീനരായി, ദൈവത്തിന്റെ മക്കളായ് സത്യവിശ്വാസ സംരക്ഷണാർത്ഥം സ്വയംബലിയായ്തീൎന്ന അസംഖ്യം വേദസാക്ഷികൾ ഇന്നും തിരുസ്സഭയിൽ ശോഭിക്കുന്നു. വിശുദ്ധ സെബസ്ത്യാനോസ് രക്തസാക്ഷിയുടെ ചരിത്രം ഇതിനൊരു ദൃഷ്ടാന്തമായ് പറയാം കേട്ടുകൊൾക.

വി: സെബസ്ത്യാൻ ഫ്രാൻസിൽ 'നർബോനോ, പട്ടണത്തിൽ ജാതനായി. അദ്ദേഹത്തിന്റെ അപ്പനും അമ്മയും ഇററലിയിൽ 'മിലാൻ, പട്ടണവാസികളായിരുന്നു. യുദ്ധപരിശീലനത്തിൽ തനിക്കു് കാംക്ഷയില്ലായിരുന്നുവെങ്കിലും ശ്രീ യേശുക്രിസ്തുവിനുവേണ്ടി പാടുപീഡകൾ അനുഭവിക്കുന്ന രക്തസാക്ഷികളെ തുണക്കുന്നതിനായ് വി: സെബസ്ത്യാനോസ് പുണ്യവാളൻ പടത്തൊഴിൽ അഭ്യസിച്ച് റോമിൽ പോയി; ക്രിസ്ത്വാബ്ദം 283-ൽ കരീനൂസ് ചക്രവൎത്തിയുടെ ആധിപത്യത്തിൽ സൈന്യത്തിൽ ചേൎന്നു. വി: സെബസ്ത്യാന്റെ വീരപരാക്രമങ്ങളും അസാമാന്യ ബുദ്ധിസാമൎത്ഥ്യവും കണ്ടു് ആശ്ചൎയ്യപ്പെട്ടു് രാജാവു് ഇദ്ദേഹത്തെ വളരെ ബഹുമാനിച്ചിരുന്നു. ഈ അവസരത്തിലും അതിനുമുമ്പും സത്യവേദത്തിൽ ചേരുന്ന ക്രിസ്ത്യാനികളെ റോമിലെ ചക്രവൎത്തിമാർ നിഷ്ഠുരണമായ് ഉപദ്രവിച്ചിരുന്നു. സാധുക്കളായ ക്രിസ്ത്യാനികളെ കൂട്ടമായ് പിടിച്ചുകൊണ്ടുവന്നു് കുടാരങ്ങളിൽ അടച്ചു് ഒന്നോടെ തീവെച്ചു് നശിപ്പിക്കുക കൈയും കാലും ബന്ധിച്ചു് അഗ്നികുണ്ഡങ്ങളിലിട്ടു കൊല്ലുക, ശരീരത്തിൽ പഴന്തുണിചുററി എണ്ണ ഒഴിച്ചു് തീ

വെയ്ക്കുക, കൈകളിലും കാലുകളിലും തീവെച്ച് വെന്തു വരുന്തോറും അവർ ക്രിസ്ത്യാനികളല്ലെന്നു പറയുന്നതിന്ന് ശ്രമിക്കയും അതു സാധിക്കാതെ വരുമ്പോൾ അല്പാല്പമായ് ശരീരം മുഴുവനും ഛേദിപ്പിക്കയും ചെയ്യുക, കൂർത്ത പല്ലുകളോടുകൂടിയ ചക്രങ്ങളിലിട്ട് തിരിക്കുക, വിഗ്രഹാരാധനക്കാരും സങ്കല്പ ദൈവവിശ്വാസികളുമായ രാജപാശ്വന്മാർ നിറഞ്ഞിട്ടുള്ള സഭയിൽ ക്രിസ്ത്യാനികളെ പിടിച്ചുകൊണ്ടുവന്ന് അപമാനിക്കയും ഹാസ്യമായ് ഉപദ്രവിക്കയും ചെയ്യുക, ഉത്സവദിവസങ്ങളിലും നാടകശാലകളിലും ആയിരക്കണക്കിൽ ക്രിസ്ത്യാനികളെ പിടിച്ചുകൊണ്ടുവന്ന് കടുവാ സിംഹം മുതലായ ദുഷ്ടമൃഗങ്ങൾക്ക് ആഹാരമായ് വിട്ടുകൊടുക്കുക, മുതലായ അതിദാരുണവും ദയനീയവുമായ കൃത്യങ്ങൾ കത്തോലിക്കാ തിരുസ്സഭ അനുഭവിച്ചുവരുമ്പോൾ, മർക്കോസ്, മർസ്സില്ലിയൂസ് എന്നും രണ്ടുവിദ്വാന്മാരെ സത്യമത വിശ്വാസികളാണെന്നറിഞ്ഞു കൊല്ലുന്നതിന്ന് വിധിയുണ്ടായി. ഈ വർത്തമാനം ബന്ധുമിത്രങ്ങളറിഞ്ഞു വിദ്വാന്മാരോട് സത്യമതം ഉപേക്ഷിക്കുന്നതിന്ന് വാത്സല്യപൂർവ്വം അർത്ഥിക്കയും പലപ്രകാരത്തിൽ ഉപദേശിക്കയും ചെയ്തു. അവരുടെ ഉപദേശവും അർത്ഥനയും കൊണ്ട് പ്രസ്തുത രക്തസാക്ഷികൾ സത്യവിശ്വാസമുപേക്ഷിച്ചേക്കുമെന്നുള്ള സന്ദേഹത്തിൽ വി: സെബസ്ത്യാൻ അവരുടെ ഇടയിൽ അതിശീഘ്രം ഓടി എത്തി എത്രയും വിശിഷ്ടമായ ഒരു പ്രസംഗം ചെയ്തു. തന്റെ ഹൃദയത്തിൽ ജ്വലിച്ചിരുന്ന മിശിഹായുടെ നേരെയുള്ള സ്നേഹം, പ്രസംഗം ശ്രവിച്ച ആളുകളുടെ ഹൃദയത്തിലും പ്രകാശിച്ചുതുടങ്ങി. ആവേശമായ് ഉണ്മയായി

രുന്ന, നീക്കോസ്ത്രാത്തു് എന്ന അധികാരിയുടെ ഭാൎയ്യയായ, സോയേ, എന്ന കാവ്യനാരി, വി: സെബസ്ത്യാന്റെ കാൽപാദങ്ങളിൽ ഓടിവന്നു് മുട്ടുകുത്തി. ഉടൻ വിശുദ്ധൻ നാക്കിൽ കുരിശടയാളം വരയ്ക്കുകയും തൽക്ഷണം അവളുടെ നാക്കിന്റെ മന്ദതമാറി നിർബ്ബാധം സംസാരിക്കുകയും ചെയ്തു. ഇവളുടെ ഭർത്താവായ നിക്കോസ്ത്രാത്തുസും, മർക്കോസ്, മർസ്സല്ലിനൂസ് എന്നിവരുടെ അപ്പന്മാരും കാരാഗൃഹ വിചാരിപ്പുകാരനായ ക്ലാവിദിയൂസും വേറെ പതിനാറു വിഗ്രഹാരാധനക്കാരും മാനസാന്തരപ്പെട്ടു പ്രസംഗമദ്ധ്യേ സത്യവേദം അവലംബിച്ചു. ഈ അവസരത്തിൽ റോമിലെ ഒരു നാടുവാഴിയായിരുന്ന 'ക്രോമാസിയൂസ്,' എന്നദ്ദേഹം വി: സെബാസ്ത്യാന്റെ പ്രസംഗംകേട്ടു് സത്യവേദം അവലംബിച്ചു് ജ്ഞാനസ്നാനം കൈക്കൊള്ളുകയും വിശുദ്ധന്റെ അത്ഭുതത്താൽ ഏറിയ കാലമായ് തന്നെ പീഡിപ്പിച്ചിരുന്ന വാതരോഗത്തിൽനിന്നു രക്ഷപ്പെടുകയും ചെയ്തു.

൨൮൫-ൽ ഡിയോക്ലേസിയാൻ എന്ന രാജാവു് ഇല്ലീരിക്കോ എന്ന സ്ഥലത്തു വെച്ചു് കരീനൂസ് ചക്രവർത്തിയെക്കൊല്ലുകയും അടുത്തയാണ്ടിൽ, മാക്സിമിയാനോ, എന്നയാളെ സാമ്രാജ്യഭരണത്തിൽ കൂട്ടുകാരനായ് സ്വീകരിക്കയും ചെയ്തു. ഈ അവസരത്തിൽ രാജകല്പന കൂടാതെ തന്നെ അധികാരികളും സാധാരണ ജനങ്ങളും ക്രിസ്ത്യാനികളെ വളരെ ഞെരുക്കിയിരുന്നു. റോമിലെ പുതിയ ചക്രവർത്തിയായ ഡിയോക്ലേസിയാൻ വി: സെബസ്ത്യാന്റെ ധീരതയും യുദ്ധനൈപുണ്യവും ബുദ്ധിസാമർത്ഥ്യവും കണ്ടു് അദ്ദേഹത്തെ കാവൽ പട്ടാളത്തിനെല്ലാം

നായകനായ് നിയമിച്ചു. വിശുദ്ധൻ ക്രിസ്ത്യനാണെന്ന് ചക്രവൎത്തി അറിഞ്ഞിരുന്നില്ല. പൂൎവ്വദേശസഞ്ചാരത്തി ലേൎപ്പെട്ടിരുന്ന ഒരവസരത്തിൽ തൻേറ സഹകാരിയായ മാക്‌സിമിയാനോ ചക്രവൎത്തിയും വി: സെബസ്ത്യാനെ വ ളരെ ബഹുമാനിക്കയും സ്നേഹിക്കയും ചെയ്തിരുന്നു. അ ക്കാലത്ത് തിരുസ്സഭ ഭരിച്ചിരുന്ന, കായുസ് മാൎപ്പാപ്പാ, വി:സെബസ്ത്യാനെ വിളിച്ചു വരുത്തി, സത്യവിശ്വാസത്തി ന്റെ രക്ഷിതാവെന്നവണ്ണം റോമാപുരിയിൽ തന്നെ വസി ക്കണമെന്നും, പട്ടണത്തിന്നു പുറമേയുള്ള സ്വന്തവീട്ടിൽ പോയി താമസിക്കരുതെന്നും കല്പിച്ച് വാത്സല്യപൂൎവ്വം ആശീൎവ്വദിച്ചയച്ചു. ഡയൊക്ലീഷ്യൻ അതി കഠോരമായ വേദ ഞെരുക്കമുണ്ടായതിനാൽ പ്രസ്തുതമാൎപ്പാപ്പായും മററ് ഏറിയ വിശ്വാസികളും ഭൂമിയുടെ അടിയിൽ രഹസ്യ മായ് ഉണ്ടാക്കീട്ടുള്ള തുരങ്കങ്ങളിൽ ഒളിച്ചു താമസിച്ചി രുന്നു. വി: സെബസ്ത്യാൻേറ സദുപദേശങ്ങളാലും അത്ഭു തങ്ങളാലും മാനസാന്തരപ്പെട്ട് സത്യവേദം സ്വീകരിച്ച അനേകമാളുകൾ രക്തസാക്ഷികളായ് ചരമം പ്രാപിച്ചു. ഒടുവിൽ എങ്ങനെയോ വി: സെബസ്ത്യാനും ക്രിസ്ത്യാനി ആണെന്ന് ഡിയോ ക്ലേസിയാൻ ചക്രവൎത്തി അറിഞ്ഞു് അദ്ദേഹത്തെ അടുത്തു വിളിച്ച് സിംഹം പോലെ ഗ ൎജിച്ച് വിശുദ്ധൻേറ സത്യവിശ്വാസത്തെ നന്ദികെ ടായ് ഗണിച്ച് വളരേ ശാസിച്ചു.

ഈ സംഭവം നടന്ന് അധിക ദിവസം കഴിയുന്ന തിന്നു മുമ്പ് ക്രിസ്ത്യാനികളേ സഹായിക്കയും മററും ചെ യ്യുന്നു എന്നറിഞ്ഞു് വിശുദ്ധനെ എങ്ങനേ എങ്കിലും കൊല്ലണമെന്നു തീൎച്ചപ്പെടുത്തി. അതിന്ന് മൌരിതാ

നിയക്കാരായ വില്ലാളികളെ വിളിച്ച് ഏല്പ്പാട ചെയ്തു.
വിസ്ത്ഥനേ പട്ടമരത്തിൽ കെട്ടി വെച്ച് മർമ്മസ്ഥാനങ്ങ
ളിൽ അമ്പെയ്ത് ശരീരം മുഴുവൻ നിറച്ചു. അസഹ്യമായ
പ്രാണവേദനകൊണ്ടും മുറിവുകളിൽ കൂടി കണക്കിലധി
കം ശുദ്ധരക്തം നഷ്ടപ്പെട്ടുപോയതിനാലും വിസ്ത്ഥൻ
മോഹാലസ്യപ്പെട്ട് ഭൂമിയിൽ വീണു. ഇതുകണ്ട് അ
ദ്ദേഹം മരിച്ചു പോയെന്നു വിചാരിച്ച് തിരുശ്ശരീരത്തെ
അവിടെത്തന്നേ ഇട്ടും വെച്ച് വിവരം രാജസന്നിധി
യിൽ അറിയിച്ചു. എന്നാൽ കാസ്തുലൂസ് എന്ന രക്ത
സാക്ഷിയുടെ പ്രിയപത്നിയായ "ഇരേനെ" എന്ന പുണ്യ
വതി വി: സെബസ്ത്യാനെൻറ പ്രേതത്തെ അടക്കുന്നതിനാ
യ് ചെന്നപ്പോൾ അദ്ദേഹം മരണം പ്രാപിച്ചിട്ടില്ലെന്നു
കണ്ട് അവളുടെ ഗൃഹത്തിൽ കൊണ്ടുചെന്നു ചികിത്സി
ച്ച് മുറിവുകളെ സുഖപ്പെടുത്തി. പിന്നീട് അദ്ദേഹ
ത്തിൻെറ ബന്ധുക്കളും സ്നേഹിതന്മാരും മററു ക്രിസ്ത്യാനി
കളും വിവരമറിഞ്ഞു ഇനി റോമിൽ താമസിക്കെണ്ടെ
ന്നു നിർബന്ധിച്ചു. എന്നാൽ അതിനു വഴിപ്പെട്ടില്ലെ
ന്നു മാത്രമല്ല, ലോകരക്ഷിതാവായ മിശിഹാക്കുവേണ്ടി
പ്രാണനെ ഉപേക്ഷിക്കണമെന്നു ആഗ്രഹിച്ചിരുന്ന ഈ
വീരധീരൻ ദിയോക്ലീസിയാൻ ചക്രവർത്തി അംഗരക്ഷ
കസൈന്യങ്ങളോടുകൂടി കൊട്ടാരത്തിൽ നിന്നു ഇറങ്ങി
വരുന്ന മദ്ധ്യേ കോവണിയുടെ സമീപം ചെന്നു നിന്നു
കൊണ്ട്, ക്രിസ്ത്യാനികളെ അനീതിയായ് ഉപദ്രവിക്കു
ന്നതിനേയും നിർദ്ദയമായ് കൊല്ലുന്നതിനേയും വിളിച്ചു
പറഞ്ഞു അദ്ദേഹത്തെ ശാസിച്ചു. മരിച്ചുപോയി എ
ന്ന് ചക്രവർത്തി സൂക്ഷ്മമായ് അറിഞ്ഞിരുന്ന വി: സെബ

സ്ലാനേ അഭിമുഖനായി ദർശിക്കയും ഈ കഠോര ശാസന ശ്രവിക്കയും ചെയ്യപ്പോൾ ഭയന്ന് ഇതികർത്തവ്യമൂഢനായ് സ്തംഭിച്ചു നിന്നുപോയി. കാര്യബോധമുണ്ടായതിൽ പിന്നീട് വിശുദ്ധനെ ആ സ്ഥലത്തുവെച്ചു തന്നെ അടിച്ചു കൊല്ലുന്നതിന്ന് ഭടന്മാരോട ഏർപ്പാടുചെയ്തു. അപ്രകാരം അതിനിന്ദ്യമായ് അടിച്ചും തൊഴിച്ചും ഗതപ്രാണനായ വിശുദ്ധന്റെ തിരുശ്ശരീരത്തെ ഒരു അശുദ്ധമായ കുഴിയിൽ എറിഞ്ഞു. അന്നേദിവസം രാത്രി വി: രക്തസാക്ഷി 'ലൂസീന'എന്ന പുണ്യവതിക്ക് ദർശനമായി തന്റെ പ്രേതം ഇന്ന സ്ഥലത്തു കിടക്കുന്നുവെന്നും അതിനെ എടുത്ത് ശുദ്ധിചെയ്ത് ഇന്ന സ്ഥലത്തു സംസ്കരിക്കണമെന്നും അറിയിച്ചു. അതനുസരിച്ച് പ്രസ്തുതപുണ്യവതി കല്ലീസ്തൂസിന്റെ പ്രേതാലയത്തിന്റെ പ്രവേശന ദ്വാരത്തിലുള്ള പ്രേതക്കല്ലറയിൽ സംസ്ക്കരിരിച്ചു.

ഇപ്രകാരം ഈശോമിശിഹായ്ക്കുവേണ്ടി സ്വയം ബലിയായ്ത്തീർന്ന ലക്ഷോപലക്ഷം വേദസാക്ഷികളുടെ പരിപാവനമായ രക്തത്തിന്റെ പരിമളമാണ് ഇന്നും സത്യതിരുസ്സഭയിൽ ഓരോരുത്തരുടേയും ആത്മാവിനെ സുഗന്ധപരിപൂർണ്ണമാക്കിത്തീർക്കുന്നതു്. പ്രിയമകനേ! അജ്ഞാനദുർഗ്ഗന്ധങ്ങളെ പാടെ നശിപ്പിക്കാൻ ശക്തിയുള്ള സൌരഭ്യസമ്പൂർണ്ണമായ ഒരാത്മാവിനെ പരമദയാനിധിയായ കർത്താവ് നിനക്ക് തരുമാറാകട്ടെ! പരലോകത്തിൽ ദൈവത്തിന്ന് സ്തുതിയും ഭൂലോകത്തിൽ ശുദ്ധമനസ്സുള്ളവർക്ക് സമാധാനവുമുണ്ടാകട്ടെ.,,

എന്നിപ്രകാരം ഉപദേശിച്ച് അനുഗ്രഹിച്ചയച്ചു.

പിന്നീട് ഡിലനായി ദേവസഹായംപിള്ളയേ
ധൈൎയ്യപ്പെടുത്തി ഭടന്മാരോടുകൂടി അയച്ചു. അവർ അ
ദ്ദേഹത്തിൻെറ ഉദ്യോഗാലങ്കാരങ്ങളെല്ലാം മാററി സാ
ധാരണ ഒരുത്തൻെറ വേഷത്തിൽ കുററക്കാരനെപ്പോലെ
രാജസന്നിധിയിൽ കൂട്ടിക്കൊണ്ടുപോയി. ബന്ധു മിത്ര
ങ്ങളിലും ഉദ്യോഗസ്ഥന്മാരിലും പലരും വഴിക്കുവെച്ചു്
സത്യവേദത്തെ ഉപേക്ഷിക്കുന്നതിനു് പലവിധത്തിലും
ഉപദേശിച്ചുനോക്കി. അവയൊന്നും ദേവസഹായംപി
ള്ളയുടെ സത്യവിശ്വാസത്തെ വ്യതിചലിപ്പിക്കുന്നതിനു്
അശേഷം പൎയ്യാപ്തങ്ങളായിരുന്നില്ല. ഒടുവിൽ ബന്ധു
ക്കളിൽ ചിലർ അദ്ദേഹത്തിൻെറ സമീപത്തുവന്നു്-
"ഹാ! നീലകണ്ഠാ! നീ ഉയൎന്ന കുടുംബത്തിൽ ജനിച്ചു്
വാത്സല്യഭാജനമായ് വളൎന്നു് സകല സുഖഭോഗങ്ങളി
ലും യഥേഷ്ടം വിഹരിച്ചു് ഉയൎന്ന ഉദ്യോഗവും വഹിച്ചു്
ഇപ്പോഴും നീചമതത്തിൽ ചേൎന്നു് ഈ വിധം അപമാ
നം അനുഭവിക്കുന്നതു യോഗ്യമാണോ? നമ്മുടേ പൂൎവ്വിക
ന്മാർ ആരാധിച്ചിരുന്ന ദേവന്മാരെ ആരാധിക്കയും രാജ
കല്പന അനുസരിക്കയും ചെയ്യുകയാണെങ്കിൽ രാജാവിൽ
നിന്നു ബഹുമാനവും മററു മഹിമകളും നിനക്കു് ഇനിയും
ലഭിക്കുന്നതാണല്ലോ". എന്നു പറഞ്ഞു.

ഇതിനുത്തരമായ് ദേവസഹായംപിള്ള "സൎവ്വലോ
കങ്ങളേയും സൃഷ്ടിച്ചു രക്ഷിച്ചു് അവയേ വിചാരിക്കുന്ന
ക്ഷണത്തിൽ സംഹരിക്കുന്നതിനു് ശക്തിയുള്ള പരമക
ൎത്താവിനെ അറിഞ്ഞു് ആരാധിച്ചു് അവിടുത്തെ ജ്ഞാന
ശിശുക്കളായ് ജീവിതായോധനത്തിൽ വിജയം നേടു
ന്ന ഏവരും സ്വൎഗ്ഗസാമ്രാജ്യത്തിൽ അനശ്വരമായ

മഹിമയനുഭവിക്കുമല്ലോ. ബലഹീനരായ മനുഷ്യർപോലും അനുവദിച്ചിട്ടില്ലാത്ത മഹാ ദുഷ്പ്രവൃത്തികൾ ചെയ്ത്—പതിവ്രതകളെ അപമാനിച്ച്—നാട്ടുമുടിച്ചു നടന്ന ത്രിമൂർത്തികളേയും അവരുടെ കിങ്കരന്മാരെയും, സേവിച്ച് പിശാചിന്റെ അടിമയായ് നരകപാതാളത്തിൽ നിത്യയാതന അനുഭവിക്കണമെന്നാണോ നിങ്ങൾ പറയുന്നത്. ഈ പ്രപഞ്ചത്തിൽ ഉയർന്ന ഗോത്രത്തിൽ ജനിച്ച് വാത്സല്യഭാജനമായ് വളർന്ന്, അധികാരമഹിമയുള്ള ഉദ്യോഗവും ഭരിച്ച്, ലോകമാന്യനായ് ജീവിച്ചാലും, ഒടുവിൽ അവന്റെ ആത്മാവിന്ന് സൽഗതി ലഭിച്ചില്ലെങ്കിൽ അവകൊണ്ടുള്ള പ്രയോജനമെന്താണ്? അതിനാൽ ലൌകിക രാജാക്കന്മാരിൽ നിന്നു ഏതെല്ലാം വിധത്തിലുള്ള കഷ്ടതകൾ അനുഭവിക്കേണ്ടതായ് വന്നാലും നിങ്ങളുടെ സങ്കല്പമൂർത്തികളേ ഞാനൊരിക്കലും ആരാധിക്കുന്നതല്ല. സത്യമതത്തിന്നുവേണ്ടി ജീവനെ ഉപേക്ഷിക്കേണ്ടതായ് വരുമെങ്കിൽ പരലോകരാജാവിൽനിന്ന് ഞാൻ സകല മഹിമകളും അനുഭവിക്കും.'' എന്നു പറഞ്ഞു.

ഇവയെല്ലാം കേട്ടു നിന്നിരുന്ന 'അധികാരികൾ' രാജസന്നിധിയിൽ വന്ന്, ''നീലകണ്ഠനേ സമാധാനപൂർവ്വം ഏതെല്ലാം വിധത്തിലുപദേശിച്ചിട്ടും അവയൊന്നും അനുസരിക്കാതെ ഭ്രാന്തനേപ്പോലെ അസഭ്യം സംസാരിക്കുന്നു'' എന്നു ആക്രോശിച്ചു. ഉടൻ രാജാവ് അദ്ദേഹത്തെ വിലങ്ങുതറച്ച് കാരാഗ്രഹത്തിൽ പാർപ്പിക്കാനുത്തരവിട്ടു. അപ്രകാരം വളരെ നിന്ദ്യമായ വിധത്തിൽ ദേഹോപദ്രവമേല്പിച്ച് രണ്ടുകാലുകളിലും വിലങ്ങുതറ

ച്ച് തടവിൽ പാപ്പിച്ചു. ഈ അവസരത്തിൽ ഡില നായി ദൂതന്മാരേ രഹസ്യമായ് കാരാഗൃഹത്തിലയച്ച് ദേവസഹായംപിള്ളയുടെ സ്ഥിതിഗതികളെല്ലാം അറിയുക പതിവായിരുന്നു. അങ്ങനെ ഇരിക്കമ്പോഠം ഒരു ദിവസം ഈ സംഗതി രാജഭൃത്യന്മാർ എങ്ങനെയോ അറിഞ്ഞു്, ഗൂഢമായ് രാജാവിനെ അറിയിച്ചു. ഈർഷ്യാകലുഷിതനായ മഹാരാജാവിന്ന് ഈ സംഗതി അധികം മനോവേദനയാണുണ്ടാക്കിയതു്. "രാജാധികാരവും പ്രജാവാത്സല്യവും നമ്മിൽ സ്ഥിതിചെയ്യുമ്പോഠം ഒരുത്തന്റെ അവഹേളനം അവസ്സു ഭംഗംവരുത്താവുന്നതാണെങ്കിൽ രാജപക്ഷത്തിൽ സേനാനായകന്റെ കടമ എന്തു്? നിങ്ങഠം നമ്മുടെ രാജ്യത്തിന്റെയും സൈന്യങ്ങളുടെയും ക്ഷേമാഭിവൃദ്ധിക്കായി ശ്രമിക്കയല്ലാതെ മററു കാര്യങ്ങളിൽ ഏപ്പെടേണ്ട ആവശ്യമില്ല.'' എന്നു് സഗൌരവം ഡിലനായിക്ക് ഒരു സന്ദേശമയച്ചു.

മിശിഹായുടെ ദിവ്യവരപ്രസാദത്താൽ ലൌകികമായ സകല ചിത്തവികാരങ്ങളും ദേവസഹായംപിള്ളയുടെ ഹൃദയത്തിൽ നിന്നു് പിൻമാറിത്തുടങ്ങി. എന്നാൽ രാജാവിൽനിന്നു് പൊതുവേ ക്രിസ്ത്യാനികഠംക്കു് ഏതെങ്കിലും തരത്തിലുള്ള ഉപദ്രവങ്ങഠം നേരിട്ടേക്കുമോ എന്നു ശങ്കിച്ചു് ചിലപ്പോഠം ചഞ്ചലപ്പെടാതിരുന്നില്ല. ലോകത്തിനെതിരായി ദൈവത്തേ അഭിമുഖീകരിച്ചു് വില്ലുപോലെ പാഞ്ഞുകൊണ്ടിരുന്ന അദ്ദേഹത്തിന്റെ മനശ്ശക്തി, പ്രാപഞ്ചികശക്തികളേ നിഷ്പ്രയാസം കീഴടക്കുന്നതിനു സജ്ജീകരിക്കപ്പെട്ടു. അദ്ദേഹം കാരാഗൃഹത്തിലിരിക്കമ്പോഠം, തന്നേ അജ്ഞാനഗന്ധത്തിൽ

നിന്നു ഉദ്ധരിച്ച മിശിഹായുടെ പാദാരവിന്ദങ്ങളെ അനുസ്മരിച്ച് ദിവാനിശം പ്രാൎത്ഥിച്ചുകൊണ്ടിരിക്കു പതിവായിരുന്നു. ഒരു ദിവസം കൎത്താവിനെസ്തുതിച്ച് ഏററവും വണക്കത്തോടുകൂടി ഇപ്രകാരം പ്രാൎത്ഥിച്ചു. "ഹാ! എന്റെ കൎത്താവേ! നിസ്സീമമായ അങ്ങയുടേ സ്നേഹപാരാവാരത്തിൽ നീന്തിക്കളിക്കുന്ന ഈ നിസ്സാരജീവിയേ അവിടുന്നു അറിയുന്നുണ്ടോ; നിത്യനാശത്തെ നിഷ്പ്രയാസം സ്വായത്തമാക്കുന്ന അനേകം ജനങ്ങളിൽനിന്നു എന്നെ തിരഞ്ഞെടുത്ത സൎവ്വശക്തനായ ഈശോയേ! മനുഷ്യരുടേ അബലത്വം നല്ലവണ്ണമറിഞ്ഞു അവരേ രക്ഷിക്കുന്നതിനായ് ഗാഗുൽത്താമലയിൽ കുരിശിൽ തൂങ്ങിമരിച്ച പരമകൎത്താവേ! അവിടുത്തെ അനന്തകരുണക്കു ഈ മനുഷ്യകീടം എങ്ങനേ പാത്രമായി. വസന്തകാലത്തിലെ നിൎമ്മലമായ പ്രഭാതത്തിൽ മന്ദമാരുതനാലാന്ദോളിതമായ പനിനീർ പുഷ്പംപോലെ നിഷ്കളങ്കവും ആമോദഭരിതവുമായ ഒരു ഹൃദയം ഞാൻ സമ്പാദിച്ച്, അതിനെ ഞാൻ അവിടുത്തെ തൃപ്പാദങ്ങളിൽ സമൎപ്പിക്കും. പരിപാവനമായ കാന്താരമദ്ധ്യത്തിൽ നിരൎഗ്ഗളം പ്രവഹിക്കുന്ന തടിനിയിലെ നിൎമ്മലജലത്തിനു തുല്യമായ വാക്കുകൾകൊണ്ടു ഞാൻ അങ്ങയേ സ്തുതിക്കും. എന്നാലും എന്റെ പ്രത്യുപകാരം അതുമാത്രമേ ആകുകയുള്ളു. പരിശുദ്ധമാതാവിന്റെ തൃക്കരങ്ങളിൽ താലോലിസുഖമനുഭവിച്ച് സൎവ്വശക്തിസ്വരൂപിയായ് പരിലസിച്ച ഉണ്ണി ഈശോയേ! അവിടുത്തെ മുഖകമലത്തിൽ കളിയാടിക്കൊണ്ടിരുന്ന പുഞ്ചിരിപ്പുതുമ എന്റെ ഹൃദയമാലിന്യങ്ങളെ ഇല്ലാതെയാക്കും. മനോവേദനയോടുകൂടി ശ്രീ

രപീഡയും ഞാനിപ്പോളനുഭവിക്കുന്നു. മരണവേദനയി ലും അവിടുത്തെ അനുഗമിക്കുന്ന മനസ്സമാധാനം തന്നരു ളേണമേ. മനുഷ്യന് സ്വതന്ത്രബുദ്ധിയും വിവേകശ ക്തിയും കല്പിച്ചുകൊടുത്തു. അവയെ ദുരുപയോഗം ചെ യ്ത് മനുഷ്യൻ ലോകത്തിനടിമയായി. ഈ പാപികളെ രക്ഷിക്കാനായ് അവിടന്നു മനുഷ്യനായവതരിച്ചു. ഈ ലോകരക്ഷക്ക് ഇതുതന്നെ ഉത്തമ മാർഗ്ഗമെന്ന് സർവ്വശ ക്തനായ അങ്ങ് കണ്ടറിഞ്ഞു. ഒററ വാക്കുകൊണ്ടുമാത്രം ലോകത്തിൻേറ രക്ഷയോ ശിക്ഷയോ നടത്താൻ ശക്തി യുള്ള എൻേറ കർത്താവേ! അവിടുന്ന് എന്തിനു മനുഷ്യ നായ് ജനിച്ചു. സർവ്വശക്തികൾക്കുമാധാരമായ നിൻേറ വിചാരലേശം മാത്രം മതിയാകുമായിരുന്നല്ലോ. പിശാ ചിൻേറ അടിമത്വത്തിൽ നിന്നു ഞങ്ങൾക്ക് മോചനം ലഭിക്കാൻ പിന്നെ എന്തിനാണു നിഷ്ഠുരയൂദന്മാരിൽ നിന്നു നീ മരണവേദന അനുഭവിച്ചതു്. ഹാ! എൻേറ ദയാനിധിയായ പരമകർത്താവേ! മനുഷ്യരോടുള്ള അങ്ങേ അളവില്ലാത്ത ദയയാണല്ലോ ഇതിനെല്ലാം കാരണം. ലോകം ഏതുവിധം സ്ഥിതിചെയ്യുന്നമെന്നും, അതിനേ ആ വിധത്തിൽ പരിപാലിക്കേണ്ടതെങ്ങനേ എന്നും അ വിടുത്തേക്ക് നല്ലവണ്ണമറിയാമായിരുന്നു. അതുകൊണ്ടു തന്നെയാണു മനുഷ്യരേ രക്ഷിക്കാൻ മനുഷ്യനായ് ജനി ച്ച്, മനുഷ്യരേപ്പോലേ കഷ്ടതകൾ അനുഭവിച്ച് ക രിശിൽ തൂങ്ങിമരിച്ചതു്. കള്ളന്മാരേപ്പോലേ അങ്ങയേ അടിച്ചു. ഭ്രാന്തനാണെന്നുപറഞ്ഞു് മുഖത്തു് കാറിത്തു പ്പി. വെള്ള അങ്കിധരിപ്പിച്ച് തെരുവുകൾതോറും പ രിഹാസപൂർവ്വം നടത്തിച്ചു. എങ്കിലും അങ്ങ് ലോ

കുത്തെ ദ്വേഷിക്കുന്നുവോ. ഇല്ല, അങ്ങയുടെ കരുണാവ
ഷമാണു, ഇന്നും ലോകത്തെ താങ്ങിപ്പിക്കുന്നതു്. ക്രൂര
അജ്ഞാനികൾ എന്നെ കാരാഗൃഹത്തിലടച്ചു് നിന്ദിക്കു
ന്നു. അവിടുത്തേക്കുവേണ്ടി ഈ ലോകത്തിൽ ഞാൻ
ഏതുവിധത്തിലുള്ള പാടുപീഡകളും അനുഭവിക്കും; എ
ന്നെ ഉപദ്രവിക്കുന്ന ഈ സാധുജനങ്ങളെ രക്ഷിക്കേണ
മേ! അവർക്കു് സമാധാനവും നിത്യാനന്ദവും കൊടുത്ത
രുളേണമേ!'' ഇങ്ങനെ സ്വയംപ്രാർത്ഥിച്ചതിന്റെശേഷം
മൌനതയോടെ ദൈവഹിതത്തിനു തലകുനിച്ചു.

——:o:——

# അദ്ധ്യായം 4.

## കഷ്ടാനുഭവങ്ങൾ.

ദേവസഹായംപിള്ള കാരാഗൃഹത്തിൽ താമസിക്കു
മ്പോൾ രാജകല്പനയനുസരിച്ചു് ബ്രാഹ്മണർ അദ്ദേഹ
ത്തിന്റെ അടുത്തുവന്നു് വിഭൂതികൊടുക്കുകയും സത്യ
വേദത്തെ ഉപേക്ഷിക്കുന്നതിനു് ഉപദേശിക്കയും ചെയ്ക
പതിവായിരുന്നു. ഇവകൊണ്ടു് യാതൊരു പ്രയോജന
വുമുണ്ടായില്ലെന്നു മാത്രമല്ല ബ്രാഹ്മണരെ അത്യധികം
കോപാകുലരാക്കിത്തീർക്കുകയാണു ചെയ്തതു്. ഏതാനും
ദിവസം കഴിഞ്ഞു് മഹാരാജാവു് ദളവയെ വിളിച്ചു് ക്രി
സ്ത്യാനികൾ എല്ലാവരും ഭയപ്പെടത്തക്കവണ്ണം ദേവസ
ഹായംപിള്ളയുടെ കഴുത്തിൽ 'എരുക്കിൻ പൂമാല, ഇട്ടു്
തെരുവുനീളെ നടത്തി (6) കുളമക്കാട്ടിൽ കൊണ്ടുചെന്നു
കണ്ഠച്ഛേദം ചെയ്യാൻ കല്പിച്ചു.

ഈ അവസരത്തിൽ നാട്ടിൽ പലസ്ഥലങ്ങളിലും മതപരമായ കലാപങ്ങൾ നടന്നുകൊണ്ടിരുന്നു. നാട്ടിലുള്ള കാര്യസ്ഥന്മാർ സർവ്വാധികാരസ്ഥരായ 'അധികാരിക'ളോടു ചേർന്നു് ക്രിസ്ത്യാനികളെ ഭയപ്പെടുത്തിയും ഉപദ്രവിച്ചും ക്രിസ്തുമതം വിടുവിച്ചിരുന്നു. സ്ഥിരവിശ്വാസികളായ ചിലർ നാടുവിട്ടുപോയി. മററു ചിലർ അജ്ഞാതവാസമനുഷ്ഠിച്ചു. ഇതു് ദേവസഹായംപിള്ളക്കു് ഒരുവിധത്തിലും സഹിക്കാൻ പാടില്ലാത്ത സങ്കടകാരണമായ്ത്തീർന്നു. താൻ ഒരുവൻ നിമിത്തം ക്രിസ്ത്യാനികൾക്കു് പൊതുവേ ഈവിധത്തിലുള്ള ഉപദ്രവങ്ങൾ നേരിടുന്നല്ലോ എന്നു വിചാരിച്ചു് തന്നെത്താൻ അധിക്ഷേപിച്ചും അവരുടെ കഷ്ടാനുഭവങ്ങളിൽ സഹതപിച്ചും, പിശാചിന്റെ പരീക്ഷകളിൽനിന്നു് വിശ്വാസികളെ രക്ഷിക്കുന്നതിൽ തന്റെ ജീവനെപ്പോലും ബലിയായ് അർപ്പിച്ച പരമദയാനിധിയായ കർത്താവിനെ സദാ സ്തുതിച്ചും, ഏതാനും ദിവസം കഴിച്ചുകൂട്ടി. അങ്ങനെ ഇരിക്കുമ്പോൾ ഒരു ദിവസം രാജഭടന്മാർ കാരാഗൃഹത്തിൽ പ്രവേശിച്ചു് രാജകല്പനയെ അറിയിച്ചു. ഇതുകേട്ടപ്പോൾ ദേവസഹായംപിള്ള സ്നേഹപൂർവ്വം ഭടന്മാരോടു് ഇപ്രകാരം പറഞ്ഞു "ദൈവത്തിനു സ്തുതിയായിരിക്കട്ടെ. ഇതു് ഞാൻ വളരെക്കാലം കൊണ്ടു് ആഗ്രഹിച്ചിരുന്നു. അതിനിപ്പോൾ ദൈവാനുഗ്രഹമുണ്ടായതിൽ വളരെ സന്തോഷിക്കുന്നു. അന്ധവിശ്വാസങ്ങളാൽ വിഭിന്നമായ അസത്യമത വിശ്വാസങ്ങളെ മൂലച്ഛേദം വരുത്തി സത്യമാർഗ്ഗത്തിൽ കൃതനിശ്ചയനായ ഒരുവന്റെ ധർമ്മബുദ്ധി ഇന്നവിധമാണെന്നു് നിങ്ങളിപ്പോളറിയുവിൻ. അല്ലയോ രാജ

സേവന്മമാരേ! അതിനാൽ രാജകല്പന നിറവേററുന്ന
തിൽ താമസിക്കേണ്ട ആവശ്യമില്ലെന്നു ഞാനുപക്ഷി
ക്കുന്നു,,

രാജകല്പന അറിയിച്ചിട്ട് ഭടന്മാർ പോയതിൽ
പിന്നീട് ദേവസഹായംപിള്ള മുട്ടുകുത്തി ദൈവത്തോട്
ഇപ്രകാരം പ്രാർത്ഥിച്ചു "എന്റെ കർത്താവേ! ഇവിടെയു
ള്ള എത്രയോ ലക്ഷോപലക്ഷം ജനങ്ങൾ നരകത്തിൽ
നിത്യമായ് ദഹിക്കുന്നതിന് ഒരുങ്ങിയിരിക്കുന്നു. അവ
രുടേ കൂട്ടത്തിൽ ഒരുവനായ് നരകവാതിലിലിരുന്ന എ
ന്നെ ജ്ഞാനസ്നാനത്താൽ അവിടുത്തെ വാത്സല്യഭാജന
മാക്കിത്തീർത്തു. കർത്താവേ! അവിടുന്നു അനുഭവിച്ച കഷ്ടാ
നുഭവങ്ങളുടേയും തിരുമരണത്തിന്റേയും അമൂല്യ ഫല
ങ്ങളെ നഷ്ടപ്പെടുത്താതെ മോക്ഷം പ്രാപിച്ച് അവിടു
ത്തെ അഭിമുഖമായ് ദർശിച്ച് നിത്യഭാഗ്യം അനുഭവിക്കു
ന്നതിന് ഞങ്ങളെ കടാക്ഷിക്കേണമേ —ഇപ്രകാരം പ്രാ
ർത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ (7) ആരാച്ചാരും അയാളു
ടേ സഹപ്രവർത്തകന്മാരും കാരാഗൃഹത്തിൽ പ്രവേശി
ച്ച് ദേവസഹായംപിള്ളയുടെ കാലിലിട്ടിരുന്ന വില
ങ്ങിനെ മാററി രണ്ടു കൈകളും ചേർത്തു പുറകേ കെട്ടി
വാതിലിനു പുറത്തു കൊണ്ടുവന്നു. പിന്നീട് വെള്ളെ
രുക്കിൻ പൂമാല കഴുത്തിൽ ധരിപ്പിച്ച് പരിഹാസ തല്പ
രന്മാരായ ജനങ്ങളുടെ കൂക്കുവിളിയോടുകൂടി മുരശ്ശടിച്ച്
വീഥികൾ തോറും നടത്തി കള്ളക്കാട്ടിലേക്കു തിരിച്ചു.

ഇങ്ങനേ ദേവസഹായം പിള്ളയേ തെരുവുകൾ
തോറും നടത്തിച്ചുകൊണ്ടുപോകുമ്പോൾ ചില ആഭാസര
സികന്മാർ കൈകൊട്ടി കൂകിച്ചിരിച്ചു. മററു ചിലർ

കഷ്ടാനുഭവങ്ങളിൽ അനുതാപപൂർവ്വം അദ്ദേഹത്തെ നോക്കിക്കരഞ്ഞു. എന്നാൽ ദേവസഹായംപിള്ള നമ്മുടെ പാപപരിഹാരത്തിനായ് കുരിശിൽ തൂങ്ങി മരിച്ച ഈശോമിശിഹായെ മനസ്സിൽ ധ്യാനിച്ചു വളരെ ക്ഷമയോടും സന്തോഷത്തോടും കൂടി ക്ഷീണഭാവം അശ്ശേഷം പുറത്തുകാണിക്കാതെ നടന്നു. ഭടന്മാർ അദ്ദേഹത്തിന്റെ ഈ ധൈര്യം കണ്ടാശ്ചര്യപ്പെട്ടു "നിന്നെ വിവാഹം കഴിപ്പിക്കുന്നതിനോ വലിയ സ്ഥാനമാനങ്ങൾ തന്നു സന്തോഷിപ്പിക്കുന്നതിനോ മറ്റോ കൂട്ടിക്കൊണ്ടു പോകുന്നു എന്നാണോ വിചാരം. അല്ലെങ്കിൽ നിനക്കു ഇത്ര ധൈര്യം ഉണ്ടായതെങ്ങനെ. സ്വല്പസമയത്തിനകം നിന്റെ ജീവൻ പണയം വെയ്ക്കേണ്ടതായ്‌വരും,, എന്നു പറഞ്ഞു.

ഇതിനു ദേവസഹായംപിള്ള പ്രസന്നവദനനായ് ഇപ്രകാരം പറഞ്ഞു. "ഞാൻ പോകുന്നതു എവിടെയ്ക്കാണെന്നു എനിക്കു നല്ലവണ്ണമറിയാം. എന്നാൽ നിങ്ങൾക്കാണു അറിയാൻ പാടില്ലാത്തതു. എനിക്കു മോക്ഷവിരുന്നും ഉദ്യോഗ ബഹുമാനവും വിവാഹവും ഇതു തന്നെയാണു. ഇങ്ങനെയുള്ള അവസ്ഥയിലല്ലാതെ മനുഷ്യന്റെ സന്തോഷത്തിനും ധൈര്യത്തിനും വിലയുണ്ടാകുകയില്ല. നിങ്ങളിൽ നിന്നുണ്ടാകുന്ന ഈ നിസ്സാരമായ വേദനയെ സഹിക്കാൻ കഴിവില്ലാത്ത ഞാനാണോ, ജ്വാലാമാലാവൃതമായ് അന്ധകാരനിബിഡമായ്, ദുർഗന്ധപൂർണ്ണവും, കാളി കൂളി വേതാളി തുടങ്ങിയ പിശാചുക്കളുടെ പല്ലിളിച്ചും വാപിളന്നും വേഷം പകർന്നും കാണിക്കുന്ന ഗോഷ്ടികളാലും അട്ടഹാസങ്ങളാലും ഭയാനകവുമായ

പരിതസ്ഥിതികളാൽ മനഃസമാധാനത്തിന്റെ ക ണികപോലുമില്ലാത്തതായ്, സൃഷ്ടിക്കപ്പെട്ടതാണെങ്കിലും അന്തമില്ലാത്തതായ്, ആഗ്രഹനിഗ്രഹമില്ലാത്ത നിങ്ങളുടെ ത്രിമൂർത്തികളുടേയും ഉപദേവന്മാരുടേയും നമ്മ ശാലയായ് കാമികളുടേയും കഠിന ഹൃദയന്മാരുടേയും ആശാപാശങ്ങൾക്കാസ്ഥാനമായ് സ്ഥിതിചെയ്യുന്ന നരകത്തിൽ അനന്തമായ് പീഡയനുഭവിക്കാൻ പോകുന്നതു്?,,

ഇപ്രകാരം ദേവസഹായംപിള്ള പറഞ്ഞ ധീരശാന്തവും അത്ഥഗർഭവുമായ മറുപടികേട്ട് കുപിതരായ ഭടന്മാർ അദ്ദേഹത്തെ അടിക്കുകയും തൊഴിക്കുകയും പിടിച്ചുതള്ളുകയും ചെയ്തു് പലവിധത്തിൽ കഷ്ടപ്പെടുത്തി, കൊലക്കളത്തിൽ കൂട്ടിക്കൊണ്ടുപോയി. ആയവസരത്തിൽ ഒരു ഭടൻ ഓടിവന്നു് "നീലകണ്ഠനേ ഇപ്പോൾ ശിരച്ഛേദം ചെയ്തു കൊല്ലേണ്ട തടവിൽ പാർപ്പിച്ചാൽ മതി,, എന്നുള്ള മഹാരാജാവിന്റെ കല്പനയേ അറിയിച്ചു. കല്പന അനുസരിച്ചു് ഭടന്മാർ അദ്ദേഹത്തെ കാരാഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടു പോകുമ്പോൾ ആകാശത്തെ ലക്ഷ്യമാക്കി ഹാ! എന്റെ കത്താവേ! ഞാൻ ഇന്നു് ഈ ഭാഗ്യം അനുഭവിക്കുന്നതിനു് യോഗ്യനല്ലെന്നു വിചാരിച്ചിട്ടാണോ എന്നേ വീണ്ടും നിർഭാഗ്യാവസ്ഥയിൽ പ്രവേശിപ്പിക്കുന്നതു്,, എന്നുച്ചരിച്ചു് സങ്കടപ്പെടുന്നതു് ഭൃത്യന്മാർ കണ്ടു് 'ഇവനു് ഇതെന്തു ഭ്രാന്താണു്, മുമ്പു് കൊലക്കളത്തിലേക്കു് പ്രസന്നവദനനായി ഉൽസാഹത്തോടുകൂടി നടന്നുപോയി, മരണത്തിൽ നിന്നു രക്ഷപ്പെട്ടപ്പോൾ പുരോഗമനത്തിനു വിമനസ്സ്

നായി സങ്കടത്തോടുകൂടി അൎത്ഥമില്ലാതെ പുലമ്പിക്കൊണ്ടു നില്ക്കുന്നു, എന്നുപറഞ്ഞു.

പിന്നീടു കാരാഗൃഹത്തിൽ കൊണ്ടുചെന്നവുടൻ മഹാരാജാവു്, ദേവസഹായംപിള്ളയെ എരുമപ്പുറത്തുകയററി ഓരോ ഗ്രാമങ്ങളിലും ചന്ത സ്ഥലങ്ങളിലും അങ്ങാടിത്തെരുവുകളിലും കൊണ്ടുചെന്നു് ക്രിസ്തുമതം ഉപേക്ഷിക്കുന്നതിന്നു് ബ്രാഹ്മണരെക്കൊണ്ടുപദേശിക്കുന്നതിന്നും, ഉപദേശമനുസരിക്കാത്തപക്ഷം ദിവസവും പിരമ്പുകൊണ്ടു് മുപ്പത്തു അടിവീതം അടിക്കുന്നതിന്നും അടിയേററുണ്ടാകുന്ന മുറിവുകളിലും നവദ്വാരങ്ങളിലും മുളകുപൊടിയിട്ടു് വെയിലിലിരുത്തുന്നതിന്നും 'അധികാരി'കളെ ചുമതലപ്പെടുത്തി. കല്പനപ്രകാരം അധികാരികൾ കഴിത്തുറനിന്നു് എരുമപ്പുറത്തുകയററി കന്നത്തൂർ നട്ടാലം മുതലായ സ്ഥലങ്ങളിൽകൂടി പത്മനാഭപുരത്തേക്കു തിരിച്ചു. പിരമ്പുകൊണ്ടടിച്ചുണ്ടായിട്ടുള്ള മർമ്മഭേദകമായ വ്രണങ്ങളിൽ നല്ലമുളകുപൊടി ഇടുമ്പോളുണ്ടാകുന്ന അസഹ്യമായ വേദനകൊണ്ടും ആഹാരമില്ലാത്ത ക്ഷീണം കൊണ്ടും എരുമപ്പുറത്തുനിന്നു് കൂടക്കൂടെ മറിഞ്ഞു വീണിരുന്നു. അപ്പോൾ ഭടന്മാർ അദ്ദേഹത്തെ അതികഠിനമായ് അടിക്കയും അസഭ്യവാക്കുകൾ ഉച്ചരിച്ചു് ശകാരിക്കയും ചെയ്തിട്ടു് വീണ്ടും എരുമപ്പുറത്തു കയററിയിരുത്തും. ഈ പരിതാപകരമായ കാഴ്ചകാണുന്നതിന്നു് സമുദ്രതീരത്തുനിന്നും മററും അനേകം ക്രിസ്ത്യാനികൾ വന്നിരുന്നുവെന്നു് പഴമ പരിചയമുള്ളവർ ഇപ്പോഴും പറയുന്നുണ്ടു്.

ഈ വിധമുള്ള കഷ്ടാനുഭവങ്ങളിലും ദേവസഹായം പിള്ള അയ്യോ എന്നൊരു ശബ്ദം പുറപ്പെടുവിച്ചിട്ടില്ല. കൽവാരിമലയിൽ കുരിശുചുമന്നു കൊണ്ടുപോയ ഈശോമിശിഹായെ ധ്യാനിച്ച് "ആ എന്റെ കർത്താവേ! സത്യസ്വരൂപിയും നിഷ്കന്മഷനുമായ എന്റെ ഈശോയേ! അവിടുന്നു കൽവാരിമലയിൽ കുരിശു ചുമന്നുകൊണ്ടുപോകുമ്പോൾ മൂന്നു പ്രാവശ്യം മുട്ടുകുത്തി തറയിൽ വീണുവല്ലോ. ആ നിലയിൽ ഈ നിർഭാഗ്യവാനായ ഞാൻ വീഴുന്നതിന് എങ്ങനെ യോഗ്യനായി. അങ്ങയേ അനുകരിക്കുന്ന ഭാഗ്യം എനിക്ക് എവിടെ നിന്നുകിട്ടി. അവിടുന്ന് ഈ നിസ്സാരമായ മാനുഷകീടത്തിനുവേണ്ടി കുരിശുചുമന്നുപോകുമ്പോൾ ഭൂമിയിൽ മൂന്നു പ്രാവശ്യം വീണുവെങ്കിൽ അവിടുത്തേക്കുവേണ്ടി ഞാൻ എത്ര പ്രാവശ്യം വീണു കഷ്ടപ്പെടണം. ഹാ! എന്റെ കർത്താവേ! ഞാൻ അവിടുത്തെ അനുകരിക്കുന്നതിനു യോഗ്യനല്ല. ഞാൻ അല്പനിലും അല്പനാകുന്നു. ബലഹീനരിലും ബലഹീനനാകുന്നു. അയോഗ്യമായ ഈ പീഡകൊണ്ടുമാത്രം അവിടുത്തെ തൃപ്തിപ്പെടുത്താൻ യോഗ്യനല്ല. എന്റെ ഈശോയോ എന്നെ രക്ഷിക്കേണമേ'' എന്ന് പ്രാർത്ഥിക്കമാത്രം ചെയ്തിരുന്നു.

കുറേദിവസം കഴിഞ്ഞ് ദേവസഹായംപിള്ളയേ രാജകല്പന അനുസരിച്ച് തിരുവിതാംകോട്ടിൽ തടവിൽ പാർപ്പിച്ചു. അവിടെ അദ്ദേഹത്തേക്കാണുന്നതിനും ഉപദേശം കേൾക്കുന്നതിനും ക്രിസ്ത്യാനികളിലും ഹിന്ദുക്കളിലും പലരും വരിക പതിവായിരുന്നു. അതിനിഷ്ഠുരമായ് ചതുർത്ഥോപായം പ്രയോഗിച്ചിട്ടും സത്യമതവി

ശ്വാസം ഉപേക്ഷിക്കുന്നില്ലെന്നു കണ്ടപ്പോൾ അധികാരികൾക്കു് പൂർവ്വാധികം വൈരാഗ്യം വർദ്ധിച്ചു. ഓരോ സന്ദർഭങ്ങളിലും ബ്രാഹ്മണർ ഭസ്മാദികൾ കൊണ്ടുവന്നു് ദേവസഹായംപിള്ളയേ ധരിപ്പിക്കാൻ ശ്രമിക്കും. പഞ്ചാക്ഷരമന്ത്രം രാമനാമം മുതലായവ ജപിക്കാൻ പ്രേരിപ്പിക്കും. ദേവസഹായംപിള്ള ഇവയൊന്നിനും വശപ്പെട്ടിരുന്നില്ല. കാവൽക്കാരടുത്തില്ലാതിരുന്ന അവസരത്തിൽ ഒരു ദിവസം ഏതാനും ക്രിസ്ത്യാനികൾ ദേവസഹായംപിള്ളയെ കാണ്മാൻ വന്നു. അവർ കൊണ്ടുവന്നിരുന്ന ഫലമൂലാദികളെ കാഴ്ചവെച്ചു് കഷ്ടതകളെക്കുറിച്ചു് സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ചില ബ്രാഹ്മണരും രാജഭൃത്യന്മാരും ഓടിവന്നു് ക്രിസ്ത്യാനികളെ നിർദ്ദയമായ് പ്രഹരിച്ചു് ഓടിച്ചു. പിന്നീടു് ബ്രാഹ്മണർ ദേവസഹായംപിള്ളയുടെ അടുത്തുവന്നു്, "ഹാ! നീലകണ്ഠാ, നീ സൽസ്വഭാവിയും കുലീനനും അസാധാരണ ബുദ്ധിശാലിയുമായിരുന്നല്ലോ. ഇപ്പോൾ ഈ നീചമതത്തിൽ ചേർന്നുകൊണ്ടാണല്ലോ ഇപ്രകാരം കഷ്ടതകൾ അനുഭവിക്കാനിടയായതു്. ഇതിൽ ക്രൂരതലായ കഷ്ടതകൾ ഇനിയും അനുഭവിക്കേണ്ടതായു് വരും. അതിനാൽ ഇപ്പോൾ തന്നെ ഈ നികൃഷ്ടമതത്തെ ഉപേക്ഷിച്ചു് ഞങ്ങളെ ആരാധിക്കുക,, എന്നു് ഉപദേശിച്ചു. അതിനു് അദ്ദേഹം ശാന്തമായ് ഇപ്രകാരം പറഞ്ഞു. "നിങ്ങളുടെ വേദപുരാണേതിഹാസങ്ങളേയും ഓരോ അമ്പലങ്ങൾതോറും നടക്കുന്ന ആഭാസവൃത്തികളേയും, ദേവീപ്രസാദത്തിനായു് ഓരോരുത്തർ നടത്തിവരുന്ന വ്യഭിചാരവൃത്തികളേയും നല്ലവണ്ണം സൂക്ഷിച്ചു മനസ്സിലാക്കുന്നവെ

ങ്കിൽ ക്രിസ്തുമതത്തെ നീചമതമെന്ന് നിങ്ങളൊരിക്കലും പറകയില്ലായിരുന്നു.

> യദ്യദാചരതി ശ്രേഷ്ഠ-
> സ്തത്തദേവേതരോ ജനഃ;
> സയൽപ്രമാണം കുരുതേ
> ലോകസ്തദനുവൎത്തതേ (ഭ: ഗീ, 3: 21)

(ശ്രേഷ്ഠനായുള്ളവൻ ഏതേതാചരിക്കുന്നുവോ അതു തന്നെ അന്യജനങ്ങൾ ചെയ്യുന്നു. ശ്രേഷ്ഠൻ ഏതൊന്നിനെ പ്രമാണമായ്ക്കരുതുന്നുവോ അതുതന്നെ ജനങ്ങളെല്ലാം അനുസരിക്കുന്നു.) എന്നു ശ്രീകൃഷ്ണൻ അൎജ്ജുനനുപദേശിക്കുന്നു. നിങ്ങളുടേ മാതൃകാപുരുഷനെന്നും ഉപദേഷ്ടാവെന്നും ഈശ്വരനെന്നും നിത്യം കീൎത്തിക്കുന്ന ഈ ശ്രീകൃഷ്ണനെ അനുകരിച്ച് ആരെങ്കിലും ഇന്ദ്രിയനിഗ്രഹമില്ലാതെ ജീവിക്കയാണെങ്കിൽ അവൎക്കു സായുജ്യം ലഭിക്കുമെന്നു പ്രമാണസഹിതം പറയുന്നതിനു കെല്പുള്ള ഒരു വേദാന്തി നിങ്ങളുടേ ഇടയിലുണ്ടോ. നിങ്ങളുടേ അമ്പലങ്ങളിലും രഥങ്ങളിലും കാണുന്ന ചിത്രങ്ങളും ബിംബങ്ങളും കാണികൾക്ക് ഏതുവിധത്തിലുള്ള ഹൃദയവികാരങ്ങളെയാണു ഉണ്ടാക്കുന്നത്. സച്ചിദാനന്ദസ്വരൂപിയായ ഈശ്വരനെ ഹൃദയകമലത്തിൽ സ്ഥാപിച്ചു ബ്രഹ്മാനന്ദം അനുഭവിക്കാനമ്പലങ്ങളിൽ പോകുന്ന നിങ്ങൾക്കു കാമബീഭത്സാദി വികാരങ്ങൾക്കാസ്പദമായ ആ വക വിഗ്രഹങ്ങളെ കാണുമ്പോൾ നിങ്ങളുടേ മനസ്സ് ഈശ്വരനിൽ ചെന്നു ചേരുന്നോ? അതോ കാമക്രോധമദാദി ചിത്തവൃത്തിക്കധീനമായി ലോകത്തെമാത്രം ആശ്രയിക്കുന്നോ? എന്നാൽ നിങ്ങളിൽ ചിലർ പറയുമാ

യിരിക്കാം, ആ വക കഥകളിലും പ്രവൃത്തികളിലും വേദാന്താൎത്ഥമുണ്ടു, സ്ഥൂലമായി കാണുന്നതെല്ലാം വേദം ഇതിഹാസമാണു, അവയെല്ലാം സൂക്ഷ്മാവസ്ഥയിൽ പാരിശുദ്ധാൎത്ഥമുണ്ടു",-എന്നു. എന്നാൽ വീണ്ടും നിങ്ങളോടു ഞാനൊന്നു ചോദിച്ചുകൊള്ളട്ടെ. വേദാന്താൎത്ഥവും സൂക്ഷ്മജ്ഞാനവുമുള്ളവരായി എത്രപേരാണു അമ്പലങ്ങളിൽ കളിച്ചു തൊഴാൻ വരുന്നതു. വ്യഭിചാരം ദേവീപ്രസാദമാണു, സുബ്രഹ്മണ്യപ്രസാദമാണു, എന്നു വിശ്വസിച്ചനുസരിക്കുന്ന എത്രയെത്ര ആളുകളാണു നിങ്ങളുടെയിടയിലുള്ളതു. ദേവിക്കു കള്ളും ചാരായവും വെച്ചു പൂജിച്ചു ഒടുവിൽ നിവേദ്യമെന്ന വ്യാജേന കുക്ഷിയിലാക്കി നൃത്തം ചെയ്യുന്ന എത്ര സ്ത്രീപുരുഷന്മാരാണു ഹിന്ദുമതാനുസാരികളായിട്ടുള്ളതു. ഇവയെല്ലാം വേദാന്താൎത്ഥവും സൂക്ഷ്മാൎത്ഥവും മനസ്സിലാകാഞ്ഞതുകൊണ്ടുണ്ടായിട്ടുള്ള ദൂഷ്യങ്ങളാണോ. ഇപ്രകാരമുള്ള ഒരു മതത്തെ വിശ്വസിച്ചു ജീവിക്കുന്ന നിങ്ങളാണോ ക്രിസ്തുമതത്തെ നീചമതമെന്നു പറയുന്നതു. അല്ലയോ വൈദികന്മാരേ! ജലത്തിൽ ജീവിക്കുന്ന മത്സ്യം ജലത്തിന്റെ ഭാരം അറിയാത്തതുപോലെ അജ്ഞാനത്തിൽ മുങ്ങിക്കിടക്കുന്ന നിങ്ങൾ അവ അജ്ഞാനമാണെന്നു അറിയുന്നില്ല. അതിനാൽ നിങ്ങളും എന്നെപ്പോലെ പിശാചിന്റെ ഈ മിരട്ടുവിദ്യകളെ ഉപേക്ഷിച്ചിട്ടു ദൈവത്താൽ സുസ്ഥാപിതവും മനുഷ്യബുദ്ധിക്കും രക്ഷക്കും യോജിച്ചതുമായ ക്രിസ്തുമതം സ്വീകരിച്ചു പുണ്യാത്മാക്കളായി ജീവിക്കുവിൻ,, എന്നിപ്രകാരം ഹിന്ദുമതത്തിലുള്ള അന്ധതകളെ ഒട്ടും സങ്കോചംകൂടാതെ അറിയിച്ചു.

ക്രിസ്തുമതം ഉപേക്ഷിക്കുന്നതിന്ന് ഉപദേശിക്കാൻ വന്ന പുരോഹിതന്മാർ ദേവസഹായം പിള്ളയിൽ നിന്ന് ക്രിസ്തുമതം സ്വീകരിക്കുന്നതിനുള്ള ഉപദേശം കേട്ടപ്പോൾ ലജ്ജിച്ച് പൂർവ്വാധികം പീഡിപ്പിക്കുന്നതിന്ന് അധികാരികളോട് ഏർപ്പാടുചെയ്തു.

തിരുവിതാംകോട്ടിൽ വെച്ചും പതിവനുസരിച്ച് മുപ്പതു അടിവീതം അടിക്കുകയും വ്രണങ്ങളിൽ മുളകരച്ചു പുരട്ടുകയും ചെയ്തുവന്നു. ഒരു ദിവസം അദ്ദേഹത്തോടുള്ള അനുകമ്പകൊണ്ടോ ഓർമ്മക്കേടുകൊണ്ടോ അടികഴിഞ്ഞു മുളകുപൊടി പുരട്ടാതെ വിട്ടിരുന്നു. അന്നേദിവസം ഭടന്മാരോട് അദ്ദേഹം "സഹോദരന്മാരേ! നിങ്ങൾ എല്ലാദിവസവും പുരട്ടുന്ന മരുന്നു പുരട്ടാത്തതുകൊണ്ട് എനിക്കു വളരെ അസുഖം തോന്നുന്നു" എന്നു പറഞ്ഞു. ഇതുകേട്ട് കോപിഷ്ഠരായ ഭടന്മാർ കരിഞ്ചൂരപ്പിരമ്പ് (തോവാള മുതലായ സ്ഥലങ്ങളിലുള്ള ഒരു മാതിരി മുൾച്ചെടി) കൊണ്ട് അടിച്ച് കണക്കിൽ കൂടുതൽ മുളകരച്ചു പുരട്ടി വെയിലിൽ കൊണ്ടിരുത്തി.

ഇങ്ങനെ ഏതാനും ദിവസം കഴിഞ്ഞു. ശരീരോപദ്രവം അധികമാകുന്തോറും മതവൈരാഗ്യവും മിശിഹായിലുള്ള സ്നേഹവും വർദ്ധിച്ചു വരുന്നതുകണ്ട് ജനങ്ങൾ ആശ്ചര്യപരതന്ത്രരായി. വ്രണത്തെ കടുപ്പമാക്കാനുപയോഗിക്കുന്ന മുളകുപൊടി അതിനെ ഉണക്കുന്നതു കണ്ടപ്പോൾ ഇതു് ഇന്ദ്രജാലമോ മഹേന്ദ്രജാലമോ ആയിരിക്കാമെന്ന് ജനങ്ങൾ സംശയിച്ചു. ഒടുവിൽ നിവൃത്തിയില്ലാതായപ്പോൾ കഷ്ടപ്പെടുത്തി കൊന്നു കളയാൻ തീർച്ചപ്പെടുത്തി ആരാച്ചാരെ ഏൽപ്പിച്ചു. അപ്രകാരം

സമ്മതിച്ച് പരസ്യമായ് അടിച്ച് എരുമപ്പുറത്തു കയററി ആരാച്ചാർ താമസിച്ചിരുന്ന പെരുവിളയിൽ കൊണ്ടുപോകുന്നതിന് ഏർപ്പാടുചെയ്തു. ഈ അവസരത്തിൽ കരിഞ്ചൂരമുള്ളുകൊണ്ടടിച്ച് ദേഹം മുഴുവൻ പൊട്ടിച്ചോരയൊലിച്ചിരുന്നു. ആ വ്രണങ്ങളിൽ നല്ലമുളക് അരച്ചു പൂശി നല്ല ഉച്ചസമയത്തു് (8) പുലിയൂർക്കുറിച്ചികാട്ടിൽ ഒരു പാറയിൽ കൊണ്ടുചെന്നിരുത്തി. അപ്പോഠം അതികഠിനമായ ദാഹമുണ്ടായി. ഭടന്മാരോട് ദാഹശമനത്തിന് കുറേ വെള്ളമാവശ്യപ്പെട്ടു. അതിന് ചവറുഴകിപ്പുഴുത്ത കുറേ വെള്ളം ഒരുടഞ്ഞ മൺപാത്രത്തിൽ കൊണ്ടുകൊടുത്തു. അദ്ദേഹം അതു വാങ്ങി വളരെ സന്തോഷത്തോടുകൂടി കുടിച്ചു. എന്നിട്ടും ദാഹം തീർന്നില്ലെന്നു മാത്രമല്ലാ അഗ്നിയിൽ നെയ്യൊഴിച്ചതുപോലെ ജഠരാഗ്നി കോപിച്ച് ദാഹം പൂർവ്വാധികം വർദ്ധിച്ചു. വീണ്ടും ദേവസഹായംപിള്ള ആ വെള്ളം തന്നെ കുറേ കൂടുതൽ വേണമെന്നാവശ്യപ്പെട്ടു. ഉടൻ ഭടന്മാർ ദേഷ്യപ്പെട്ട് അടിച്ച് പാറയിൽ പിടിച്ചു തള്ളി. ഈ അവസരത്തിൽ അദ്ദേഹമനുഭവിച്ച ശരീരപീഡകൾ മനസ്സിനും വാക്കിനും അവിഷയമായിരുന്നു. എങ്കിലും അവയെല്ലാം മിശിഹായുടെ കഷ്ടാനുഭവങ്ങളെ ഓർത്ത് ക്ഷമയോടുകൂടി സഹിച്ചു. അദ്ദേഹത്തെ അവിടെ ഇട്ടും വെച്ച് ഭടന്മാർ സമീപത്തിലുണ്ടായിരുന്ന ഒരു വൃക്ഷച്ചുവട്ടിൽ ചെന്നു് വിശ്രമിച്ചു.

പിന്നീട് ദേവസഹായംപിള്ള ആ പാറയിൽ മുട്ടുകുത്തിനിന്ന് ഇപ്രകാരം പ്രാർത്ഥിച്ചു. "എന്റെ ഈശോയേ ദൈവത്തിന്റെ ഏകപുത്രനായ പരമകർത്താവേ!

എന്നെ രക്ഷിക്കേണമേ, എന്നെ അത്യന്തം സങ്കടപ്പെട
ത്തുന്ന ഇവരിൽ കരുണയായിരിക്കേണമേ, അജ്ഞാനാന്ധ
കാരത്തെ ഇല്ലാതെയാക്കാൻ ഗാഗുൽത്താമലയിൽ ഉദിച്ചു
യൎന്ന ദിവ്യസൂൎയ്യനേ! ഇവരുടേ അറിവില്ലായ്മയേ ക്ഷമി
ക്കേണമേ. സ്വൎഗ്ഗസ്ഥനായ പിതാവേ! അങ്ങയുടേ ദാസ
നായ ഈ എന്നെ അങ്ങയുടേ ഭക്തശുശ്രൂഷികളുടെ എ
ണ്ണത്തിൽ ഒരുവനായ് കൈക്കൊള്ളേണമേ. അവിടുത്തെ
കരുണാവൎഷമല്ലാതെ എന്റെ ദാഹത്തെ ശമിപ്പിക്കുന്നതി
നുള്ള സിദ്ധൌഷധം ഞാൻ കാണുന്നില്ല. എന്റെ ഈ
ശോകത്താവേ! ഞാൻ അങ്ങേ പിൻതുടരുന്നു. എനിക്കു്
അവിടുത്തെ സ്നേഹംമാത്രം മതി, എന്നു വിചാരിച്ചു്
ഞാൻ സർവവും ഉപേക്ഷിച്ചു. കുരുശ്ശിൽ തൂങ്ങി മരണ
വേദന അനുഭവിക്കുമ്പോൾ യൂദന്മാർ പുളിച്ചകാടി അ
വിടുത്തേക്കു് കുടിക്കാൻ തന്നു. അതു ഞാൻ വിചാരി
ക്കുമ്പോൾ എനിക്കു് ദാഹശമനത്തിനു തന്ന വെള്ളം എ
ത്രയോ മധുരമുള്ളതായിരിക്കുന്നു. ഈ കഠിനദാഹം വീ
ണ്ടുമെനിക്കെന്തിനയച്ചു. കനാനാസ്ത്രീയോടു കുടിപ്പാൻ
ചോദിച്ച നീ എന്നെ ഉപേക്ഷിക്കുമോ.” എന്നു പ്രാ
ൎത്ഥിച്ചിട്ടു് ദേവസഹായംപിള്ള കൈമുട്ടുമടക്കി പാറയി
ലിടിച്ചു. ഉടൻ ഈശോമിശിഹായുടേ വരപ്രസാദത്താൽ
അവിടെനിന്നു് പരിപാവനമായ ജലം നിരൎഗ്ഗളം പ്രവ
ഹിച്ചുതുടങ്ങി. ജലപാനത്താൽ തൃപ്തനായ് കരുണാനി
ധിയായ ദൈവത്തെ വീണ്ടും സ്തുതിച്ചു. ഇതുകണ്ടു് ആ
ശ്ചൎയ്യപരവശരായ ഭടന്മാരും ഗ്രാമജനങ്ങളും ഓരോന്നു
പറഞ്ഞു് പുണ്യപുരുഷന്റെ കഷ്ടാനുഭവങ്ങളിൽ അനു
തപിക്കുന്നവരായ് അവിടെനിന്നു പോയി. ഈ സംഭ

വമറിഞ്ഞു് നാനാഭാഗങ്ങളിൽനിന്നു് അസംഖ്യം ജന
ങ്ങൾ പുണ്യപുരുഷനെ കാണുന്നതിനു വരികയും ഭട
ന്മാർ ദൃഷ്ടിപഥത്തിൽ നിന്നു മറയുമ്പോൾ ഫലമൂലാദി
കൾ കാഴ്ചവെച്ചു് അദ്ദേഹത്തിന്റെ ഉപദേശങ്ങൾ
കേൾക്കുകയും ചെയ്തുവന്നു. കൂടാതെ അനേകം രോഗി
കൾ തങ്ങളുടെ കഷ്ടതകളെ അദ്ദേഹത്തിനോടറിയിച്ചു്
സുഖം പ്രാപിക്കയും ചെയ്തു. ഈ അവസരത്തിൽ ഒരുദി
വസം, പതിവായി് അദ്ദേഹത്തിന്റെ ദേഹത്തിൽ തേ
യ്ക്കാൻ മുളകരച്ചു കൊടുത്തിരുന്ന സ്ത്രീ അദ്ദേഹത്തിലനു
കമ്പതോന്നി വേവുകുറയ്ക്കുന്നതിനു മുളകിനോടു് പച്ചയ
രി കൂട്ടിച്ചേർത്തു് അരച്ചുകൊടുത്തു. ഇതു് ദേഹത്തിൽ
തേച്ചതിൽപിന്നീടു് പതിവിൽ കൂടുതലായി് വേവുണ്ടാ
യിരിക്കുന്നു എന്നു പറഞ്ഞു.

ആരാച്ചാരും അയാളുടെ അനുചരന്മാരും ദേവസ
ഹായംപിള്ളയെ, ബ്രഹ്മപുരം, മണക്കര, അപ്പട്ടുവിള
മുതലായ ഗ്രാമങ്ങളിൽകൂടി (9) പെരുവിളയിൽ കൊ
ണ്ടുവന്നു. അവിടെ ആരാച്ചാരുടെ വക തൊഴുപ്പുരക്കു
സമീപം നിന്നിരുന്ന പട്ടുവേപ്പു മരത്തിൽ ചേർത്തു് കെ
ട്ടിവച്ചു. ഇവിടെ കാററും വെയിലും സഹിച്ചു് ജലപാ
നാദികളില്ലാതെ ഏഴുമാസകാലം കഴിച്ചുകൂട്ടി.

ഓരോസ്ഥലങ്ങൾ മാററുമ്പോഴെല്ലാം അതാതുസ്ഥ
ലങ്ങളിലെ അധികാരികളാണു്, ദേവസഹായംപിള്ള
യെ കഷ്ടപ്പെടുത്തിയിരുന്നതു്. എന്നാൽ പെരുവിളയിൽ
ആ ജോലി ഭരമേററതു് ആരാച്ചാരും അയാളുടെ അനു
ചരന്മാരുമായിരുന്നു. ആരാച്ചാർ വിവാഹം കഴിച്ചു് വള
രെക്കാലമായിട്ടും സന്താനങ്ങളില്ലായിരുന്നു. സന്താനല

ബ്ലിക്കായ് അമ്പലങ്ങൾ തോറും നേർച്ചകൾ നടത്തി യും വിഗ്രഹങ്ങൾ പ്രതിഷ്ഠിച്ച് പൂജാദികർമ്മങ്ങൾ നട ത്തിയും, മന്ത്രതന്ത്രങ്ങളോടുകൂടി ബലികർമ്മങ്ങൾ സമ ർപ്പിച്ചും സർവ്വസമ്പത്തും നശിച്ചതല്ലാതെ യാതൊരു പ്ര യോജനവുമുണ്ടായില്ല. ദേവസഹായംപിള്ളയുടേ പ്രാർത്ഥ നയാൽ അനേകം രോഗികൾ സുഖം പ്രാപിച്ച് മടങ്ങി പ്പോകുന്നതും അദ്ദേഹത്തിൻേറ മററു വിധത്തിലുള്ള അ നേകം അത്ഭുത പ്രവൃത്തികളും കണ്ടാശ്ചര്യപ്പെട്ട്, ഒരു ദിവസം അദ്ദേഹത്തോടു തൻേറ ആഗ്രഹമറിയിച്ചു. അ തിന്ന് ദേവസഹായംപിള്ള "സന്താനമില്ലാത്തവൻ ഭാ ഗ്യവാൻ" എന്ന് വേദപുസ്തകത്തിൽ പറഞ്ഞിരിക്കുന്നു വല്ലോ. പിന്നേ എന്തിനാണ് നിങ്ങളതിന്നു സങ്കടപ്പെ ടുന്നത്" എന്നു പറഞ്ഞു.

വീണ്ടും ആരാച്ചാർ ഉദ്യോഗഗൌരവം മുഴുവൻ ഉപേക്ഷിച്ച് ഒരു ഭൃത്യനേപ്പോലേ സവിനയം ഇപ്രകാ രം അപേക്ഷിച്ചു. "എനിക്കു അനവധി സ്വത്തുക്കള ണ്ടു്. അനന്തരാവകാശികളില്ലാത്ത അവ അന്യാധീന പ്പെട്ടുപോകുമെന്ന് എനിക്കു വളരേ വ്യസനമുണ്ടു്. നി ങ്ങളുടേ പ്രാർത്ഥന ദൈവസന്നിധിയിലെത്തുന്നതിന്ന് കാലതാമസമുള്ളതായ് ഞാനറിയുന്നില്ല. അതിനാൽ നിങ്ങൾ ദൈവത്തോടു പ്രാർത്ഥിച്ച് എന്നേ അനുഗ്രഹി ക്കണമെന്ന് ഞാൻ വീണ്ടുമപേക്ഷിക്കുന്നു"

പിന്നീട് ദേവസഹായംപിള്ള, നമ്മുടേ രക്ഷക്കാ യ് സ്വയംബലിയായ്ത്തീൎന്ന ശ്രീ യേശുവിൻേറ നാമ ത്താൽ നിങ്ങൾക്ക് താമസിയാതേ ഒരാൺകുട്ടി ജനിക്കു മെന്ന് അനുഗ്രഹിച്ചയച്ചു. ഏറെത്താമസിയാത്ത ആരാ

ച്ചാരുടെ ഭാര്യക്ക് ഗർഭലക്ഷണം കണ്ടുതുടങ്ങി. അന്നുമു
തൽ അയാൾക്ക് ദേവസഹായംപിള്ളയോടുണ്ടായിരുന്ന
വിശ്വാസം ശതഗുണംവർദ്ധിച്ചു. സമീപസ്ഥരായ വെള്ളാ
ളർ, വാണിയന്മാർ, നാടാന്മാർ, മുതലായ പലജാതി
ക്കാരും പുണ്യപുരുഷന്റെ മഹത്വം കണ്ടറിഞ്ഞു ക്രിസ്തു
മതം സ്വീകരിക്കയും അദ്ദേഹത്തിന്ന് ആവശ്യമുള്ള സ
ഹായങ്ങൾ ചെയ്തുകൊടുക്കയും പതിവായി തീർന്നു. ഈ
അവസരത്തിൽ അവിടെ നടക്കുന്ന, തന്നെസംബന്ധിച്ച
സകല വിവരങ്ങളും ഓലയിലെഴുതി ഡിലനായിയെ
അറിയിച്ചു വന്നു. ആരാച്ചാരുടെ സഹായത്താൽ വേപ്പുമ
രത്തിന്റെ സമീപം ഒരു ഓലപ്പുരകെട്ടി അതിൽ അ
ദ്ദേഹത്തെ താമസിപ്പിച്ചു.

അങ്ങനെ താമസിച്ചു വരുമ്പോൾ ഒരു ദിവസം
അദ്ദേഹത്തെ കാവൽ നിന്നിരുന്ന ഭൃത്യന്മാർ കുറച്ചകലെ
എന്തോ ചില സ്വന്ത കൃത്യങ്ങൾ ചെയ്തുകൊണ്ടിരുന്നു.
ഈ അവസരത്തിൽ ഒരു ക്രിസ്ത്യൻ യുവാവ് ദേവസഹാ
യംപിള്ളയുടെ സമീപത്തു വന്ന് യേശു മിശിഹായുടെ
കഷ്ടാനുഭവങ്ങളെ സവിസ്തരം പ്രതിപാദിച്ചിരുന്ന ഒരു
ഗ്രന്ഥമെടുത്ത് വായിച്ചുകൊണ്ടിരുന്നു. അതിൽ മിശി
ഹായെ കൽത്തൂണിൽ പിടിച്ചുകെട്ടി അയ്യായിരത്തിൽ
കൂടുതൽ അടി അടിച്ചതിനാൽ കർത്താവിന്റെ തിരുര
ക്തം കൽത്തൂണിലും ഭൂമിയിലും പ്രഹരിച്ച യൂദന്മാരുടെ മു
ഖത്തും തെറിച്ചു എന്നു വായിച്ചപ്പോൾ ദേവസഹായം
പിള്ള അവയെ ധ്യാനിച്ച് "സർവ്വലോകൈകനായക
നായ എന്റെ കർത്താവേ; പരംജ്യോതിസ്വരൂപനാ
യി സർവ്വവ്യാപിയായി സർവ്വവസ്തുക്കളിലും സ്ഥിതിചെയ്യു

നാഥനായിരിക്കുന്ന എൻെറ മിശിഹാകർത്താവേ; അവിടുന്ന് ഈ വിധം കഷ്ടതകൾ അനുഭവിച്ചുവോ; എന്ന് മനസ്സിളകി നിലവിളിച്ചിട്ട് കണ്ണുനീരൊലിച്ചു കരഞ്ഞു.

ഒരു ദിവസം രാത്രി ഉറക്കത്തിൽ ഉണ്ണിമിശിഹായും പരിശുദ്ധകന്യാസ്ത്രീമറിയവും മാർയൌസേപ്പു പിതാവും അദ്ദേഹത്തിനു കാണപ്പെട്ടു. പെട്ടെന്നു ഉറക്കമുണർന്ന് സമീപത്തു കിടന്നുറങ്ങിയിരുന്ന ക്രിസ്ത്യൻ യുവാവിനെ വിളിച്ചുണർത്തി വിവരമറിയിച്ചു. അവൻ ഉണർന്നു നോക്കിയപ്പോൾ ഒരു പ്രകാശം മാത്രം കണ്ടു. പുതിയ ക്രിസ്ത്യാനി ആയിരുന്നതിനാൽ ദേവസഹായംപിള്ളക്ക് കാര്യം നല്ലവണ്ണം മനസ്സിലായില്ല. ഉടൻ അദ്ദേഹം ഈ സംഭവം വടക്കൻകുളം പാദറിനെ അറിയിച്ചു. അദ്ദേഹം ദേവസഹായംപിള്ള കണ്ട ദിവ്യദർശനത്തിൻെറ രീതി മനസ്സിലാക്കീട്ട് "ഉണ്ണിമിശിഹായുടെയും പരിശുദ്ധകന്യാസ്ത്രീമറിയത്തിൻെറയും വിശുദ്ധ യൌസേപ്പു പുണ്യവാളൻെറയും നാമത്തിൽ സ്ഥാപിതമായിരിക്കുന്ന വടക്കൻകുളംപള്ളി ഹേതുവായ് നിങ്ങൾക്ക് ഈ വിധത്തിലുള്ള ദുരിതങ്ങളേല്പ്പെട്ടിരിക്കുന്നുവെന്നു കണ്ട് തിരുക്കുടുംബം തന്നെ നിങ്ങളുടെ മനസ്സമാധാനത്തിനും, മരണാവസരത്തിൽ വിശ്വാസമുറപ്പിക്കുന്നതിനും വേണ്ടി അവിടെവന്ന് കാണപ്പെട്ടതാണ്" എന്ന് എഴുതി അറിയിച്ചു.

ഈ വർത്തമാനം സമീപസ്ഥരായ ഹിന്ദുക്കളറിഞ്ഞു അദ്ദേഹത്തെക്കാണാൻ കൂട്ടം കൂട്ടമായി വന്നിരുന്നു. ദേവസഹായംപിള്ളയേ ഏററവും ക്രൂരമായ വിധത്തിൽ ദേഹോപദ്രവം ചെയ്യുകയും ക്രിസ്ത്യാനികളേ പൊതുവേ

കഷ്ടപ്പെടുത്തുകയും ചെയ്തിട്ടും അദ്ദേഹത്തിന്റെ വിശ്വാസത്തിന് മാററമുണ്ടാകുന്നില്ലെന്നുകണ്ടു് ഏതാനും ബ്രാഹ്മണർ രാജസന്നിധിയിൽവന്ന് സങ്കടമുണർത്തിച്ചു. നീലകണ്ഠൻ ക്രിസ്തുമതത്തിൽ ആളുകളേ ചേർക്കുന്നുവെന്നും, അവന് ക്രിസ്ത്യാനികളിൽ നിന്ന് പലവിധത്തിലുള്ള സഹായസഹകരണങ്ങളും കിട്ടിക്കൊണ്ടിരിക്കുന്നുവെന്നും, നമ്മുടെ ദേവന്മാരെയും നമ്മെയും അവൻ ഇപ്പോഴും നിന്ദിക്കുന്നുവെന്നും മററും ഏഷണി പറഞ്ഞു് നിലവിളിച്ചുകരഞ്ഞു. ബ്രാഹ്മണ ഭക്തനായ അദ്ദേഹം, നീലകണ്ഠനേ ഇനിമേൽ ഭൂമിയിൽ വെച്ചിരിക്കാൻ പാടില്ലെന്നു മനസ്സുകൊണ്ടു് തീർച്ചപ്പെടുത്തീട്ടു് 'അവനെ അവിടെ നിന്ന് വേറൊരു സ്ഥലത്തുകൊണ്ടുപോയി ആരുമറിയാതെ കൊന്നുകളയണമെന്നു', ബ്രാഹ്മണരോടു ഏല്പ്പാടുചെയ്തു് അവരെ സന്തോഷിപ്പിച്ചയച്ചു. ഈ വിവരം കൊട്ടാരത്തിൽ ആയിടയ്ക്കു വന്നു താമസിച്ചിരുന്ന ഒരു സന്യാസി അറിഞ്ഞു് "നിർദ്ദോഷിയായ ഒരുവനെ മതപരിവർത്തനം ഹേതുവാക്കി കൊല്ലാൻ പാടില്ല" എന്നു് ഉപദേശിച്ചു. ഇതു് തല്ക്കാലം മഹാരാജാവനുസരിച്ചു. പിന്നീട് ബ്രാഹ്മണരുടേ അപേക്ഷ പ്രകാരം, മുമ്പു കാവൽ നിന്നിരുന്ന, അധികാരികളുടേയും ആരാച്ചാരുടേയും, സേവകന്മാരേ മാററി ബ്രാഹ്മണരേത്തന്നെ കാവൽക്കാരായ് നിയമിച്ചു. ബ്രാഹ്മണരും അവരുടേ ആളുകളുമല്ലാതേ മററാരും ദേവസഹായംപിള്ളയുടേ സമീപത്തു വന്നുപോകരുതെന്നും പ്രത്യേകം ഏല്പ്പാടുചെയ്തു. ഈ അവസരത്തിലും അവിടത്തേ അധികാരികളും പിള്ളമാരും ക്രിസ്ത്യാനികളേ പലവിധത്തിലും ഉപദ്രവിക്കയും

അവരുടെ വസ്തുവകകളെ കൈവശപ്പെടുത്തുകയും ചെയ്തു
വന്നു. എന്നാൽ ക്രിസ്ത്യാനികൾ പരിശുദ്ധാരൂപിയുടെ
സഹായത്താൽ ധർമ്മയുദ്ധം ചെയ്ത് മിശിഹായുടെ ജയപ
താക സുസ്ഥാപിതമാക്കുകയാണ് ചെയ്തത്.

ദേവസഹായംപിള്ളയെ തടവിൽ പാർപ്പിക്കുന്നതി
നുമുമ്പ് പാപസങ്കീർത്തനംചെയ്ത് പരമദിവ്യകാരുണ്യം
കൈക്കൊണ്ടതല്ലാതെ അതിൽപിന്നീട് ഇതുവരെ യാ
തൊന്നും സാധിച്ചിട്ടില്ലായിരുന്നു. ഈ അവസരത്തിൽ
ഒരുദിവസം ബഹുമാനപ്പെട്ട ഫാദർ, മധുരേന്ദ്രർ, രഹ
സ്യമായ് ദേവസഹായംപിള്ളയുടെ അടുത്തുവന്ന് കമ്പ
സാരവും കർബാനയും കൊടുത്ത് അനുഗ്രഹിച്ചിട്ടു
പോയി.

രാജകല്പനയനുസരിച്ച് ദേവസഹായംപിള്ളയെ
ബദ്ധശ്രദ്ധരായ് സൂക്ഷിച്ചിരുന്ന ഭടന്മാർ കാവൽ നി
ന്ന് മുഷിഞ്ഞു രഹസ്യമായ് കൊന്നുകളയാമെന്നു നി
ശ്ചയിച്ച് അതിനാവശ്യമുള്ള വിഷവും ശേഖരിച്ചു. ഈ
ഗൂഢാലോചന മനസ്സിലാക്കിയ ആരാച്ചാര് വിവരം
ദേവസഹായംപിള്ളയെ അറിയിച്ചിട്ട് എവിടെ എങ്കി
ലും ഓടി രക്ഷപ്പെട്ടുകൊള്ളണമെന്നു ഉപദേശിച്ചു. അ
ദ്ദേഹം ഈ സംഗതി ബഃ ഫാദർ മധുരേന്ദ്രർ സ്വാമി അ
വർകൾക്ക് എഴുതിയറിയിച്ചു. അതിനു സ്വാമിഅവർ
കൾ, "ഒരു യോദ്ധാവ് ഭക്തിബഹുമാനപുരസ്സരം വള
രെക്കാലം തന്റെ യജമാനനെ സേവിച്ചിട്ട് ഒടുവിൽ യു
ദ്ധക്കളത്തിൽ നിന്നു പിൻതിരിഞ്ഞോടിയാൽ അവൻ
ജയം പ്രാപിക്കുമോ? ചരക്കുകയററി യാത്രചെയ്യുന്ന ക
പ്പൽ കച്ചവടക്കാരൻ പാകെട്ടി ചുക്കാൻപിടിച്ച് ശരി

യായ മാൎഗ്ഗത്തിൽ കൂടി കപ്പലോടിച്ചു് തുറമുഖത്തു വന്ന
ടുക്കാതിരുന്നാൽ അവന് ലാഭമുണ്ടാകുമോ? എന്നിപ്രകാ
രം ചില ചോദ്യങ്ങളോടുകൂടി മറുപടി എഴുതിയറി
യിച്ചു.

സ്വാമിഅവർകളുടെ എഴുത്തുവായിച്ചു് അൎത്ഥം
മനസ്സിലാക്കീട്ടു്, ജ്ഞാനസാരാൎത്ഥവേദിയായ ദേവസ
ഹായംപിള്ള ലോകനിയന്താവായ കൎത്താവിനുവേണ്ടി
സ്വജീവനെ ഉപേക്ഷിക്കുന്നതു തന്നെ ഉത്തമവും യോ
ഗ്യവുമെന്നു നിശ്ചയിച്ചു് ആരാച്ചാരുടെ ഉപദേശങ്ങളെ
ഉപേക്ഷിച്ചു ഒളിച്ചുപോയ് രക്ഷപ്പെടുന്നതിനു് ഉ
പായം പറഞ്ഞുകൊടുത്തിട്ടും അതനുസരിക്കുന്നില്ലല്ലോ
എന്നുവിചാരിച്ചു് ആരാച്ചാർ വളരെ ആശ്ചൎയ്യപ്പെട്ടു.

ഇങ്ങനെ ദേവസഹായംപിള്ള മൂന്നു വൎഷകാലം ഭ
യങ്കര വേദനകൾ അനുഭവിച്ചിട്ടും അദ്ദേഹത്തിന്റെ മനഃ
കായങ്ങൾക്കു് യാതൊരു വിധ ക്ഷീണവുമുണ്ടായില്ല.
ഉചിതമായ ഭക്ഷണ പാനീയങ്ങൾ കഴിക്കാതെയും കുളി
ക്കാതെയും സ്വൎഗ്ഗയാത്രയിൽ പല വിധ കഷ്ടതകൾ അ
നുഭവിച്ചു. ഈ സന്ദൎഭത്തിലും പ്രസന്നമായ മുഖവും
അക്ഷീണമായ വാക്‌സാമൎത്ഥ്യവും പരിപാവനമായ
വിശ്വാസസ്ഥിരതയും സ്ഥിതിചെയ്യുന്നതുകണ്ടു് ജനങ്ങൾ
അതിശയിച്ചിരുന്നു.

അദ്ദേഹത്തിന്റെ കഷ്ടാനുഭവങ്ങൾ കുരിശിൽ തൂ
ങ്ങി മരിച്ച മിശിഹാ കൎത്താവിന്റെ ഛായയിലായിരു
ന്നു. ഓരോ ദുരിതങ്ങളിലും പ്രത്യക്ഷമാക്കിയ ക്ഷമയും,
ആസന്നമായ മരണാവസരത്തിൽ പോലും കാണികളെ

വിഭ്രാന്തചിത്തരാക്കിത്തീർത്ത മനോധൈര്യവും, സർവ്വകർത്തൃകാരകനും സർവ്വലോക സാക്ഷിയുമായ യേശു മിശിഹായിൽ നിന്നുമാത്രം വരാവുന്നതാണെന്നറിഞ്ഞു് അദ്ദേഹത്തെയും പരിശുദ്ധ കന്യാമറിയത്തേയും ഇടവിടാതെ സ്തുതിച്ചിരുന്നു. കൂടാതെ പരമകർത്താവു് നമ്മുടെ രക്ഷക്കായ് അനുഭവിച്ച കഷ്ടതകളും പരിശുദ്ധമറിയത്തിന്റെ ഏഴു വ്യാകുലങ്ങളും ധ്യാനിച്ചും, വിശുദ്ധരുടെ പരിശുദ്ധചരിത്രങ്ങൾ വായിച്ചും, വേദസാക്ഷികൾ സ്വീകരിച്ച സ്വർഗ്ഗീയകിരീടത്തെ വിചാരിച്ചും, രാത്രിയും പകലും സന്തോഷനിമഗ്നനായ് കഴിച്ചുകൂട്ടിയിരുന്നു. അദ്ദേഹത്തെ കാണാൻ വരുന്ന ക്രിസ്ത്യാനികൾ ഭടന്മാരുടെ ക്രൂര പ്രവൃത്തികൾ കണ്ടു് സങ്കടപ്പെട്ട് ഓരോന്നു പറയുമ്പോൾ, ദേവസഹായംപിള്ള ലോകജീവിതത്തിൽ മനുഷ്യനു് നേരിടാവുന്ന അരിഷ്ടതകളെ ഏതു പ്രകാരം ക്ഷമയോടുകൂടി സ്വീകരിക്കണമെന്നുപദേശിച്ചും, മനുഷ്യന്റെ ബലഹീനതയും സർവ്വശക്തനായ ദൈവത്തിന്റെ മഹിമപ്രതാപവും തമ്മിലുള്ള അന്തരവും മനുഷ്യനു് ദൈവത്തോടുള്ള കടമയും തെളിവായ് അറിയിച്ചും, നശ്വരമായ ലോകത്തിൽ അനശ്വരമായ ധനം സമ്പാദിക്കേണ്ടതു് ഇന്ന വിധമാണെന്നു് സ്വാനുഭവംകൊണ്ടു് തെളിയിച്ചും, അവരെ സമാധാനപ്പെടുത്തുക പതിവായിരുന്നു.

പട്ടക്കാർ ഈ ലോകത്തിൽ ദൈവത്തിന്റെ പ്രതിനിധികളാണെന്നും അവർ, ജനങ്ങളെ സന്മാർഗ്ഗപന്ഥാവിൽ നയിപ്പിക്കുന്നതിനും രക്ഷാമാർഗ്ഗങ്ങളെ ഉപദേശിക്കുന്നതിനും, ലോകത്തോട് ദൈവത്തിനുള്ള അതിരററ

സ്നേഹത്താൽ ഭൂമിയിൽ അയക്കപ്പെട്ടവരാണെന്നും നല്ല വണ്ണമറിഞ്ഞു് അവരെ അത്യന്തം വണക്കത്തോടുകൂടി പൂജിച്ചിരുന്നു. അവരാരെങ്കിലും അദ്ദേഹത്തിന്റെ അടുത്തുവന്നാൽ ആചാരോപചാരങ്ങളോടുകൂടി നമസ്കരിച്ചു് നല്ല പാപസങ്കീർത്തനം ചെയ്തു് പരമദിവ്യകാരുണ്യം കൈക്കൊണ്ടു് അവരോടു് വളരെ നേരം വർത്തമാനം പറഞ്ഞു് സന്തോഷിച്ചുകൊണ്ടിരിക്കും; പട്ടക്കാർ അദ്ദേഹത്തിന്റെ അടുത്തു വരാതിരിക്കുമ്പോൾ എഴുത്തു കൊടുത്തയച്ചു് അവരുടെ അനുഗ്രഹപൂർവ്വമായ മറുപടി വാങ്ങി, അവർ കല്പിക്കുന്നതെല്ലാം ഒരു കുഞ്ഞിനെപ്പോലെ വിനയപൂർവ്വം അനുസരിക്കും. ഒരു ദിവസം ആ പ്രദേശങ്ങളിലുള്ള വന്ദ്യ വൈദികന്മാരുടെ സുപ്പീരിയരായിരുന്ന ബ: ഫാദർ, പിമാൻററൽ (R: F. Pimantel-S.J.) അവർകൾ ദേവസഹായംപിള്ളയുടെ അടുത്തുവന്നു് സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ തന്റെ കൈകാലുകൾ ബന്ധിച്ചിരുന്ന വിലങ്ങുകളെ കൈയിലെടുത്തു് ചുംബിച്ചു് ആനന്ദബാഷ്പം ചൊരിച്ചു് ഇപ്രകാരം പറഞ്ഞു. "എന്റെ ഈ പ്രിയമുള്ള വിലങ്ങുകൾ കുറച്ചു സമയത്തിനകം നവരത്നഖചിതമായ സ്വർഗ്ഗവളകളായി ശോഭിക്കും, ഈ ഭാഗ്യം ബഹുമാനപ്പെട്ട പരഞ്ജ്യോതിനാഥരവർകൾ നിമിത്തം എനിക്കുണ്ടായിട്ടുള്ളതാണു്" എന്നു് - ഇതുകേട്ടു് ബ: ഫാദർ, അദ്ദേഹത്തിന്റെ സ്ഥിരവിശ്വാസവും നിത്യാനന്ദാനുഭൂതിയും ഓർത്തു് ആശ്ചര്യപ്പെടുകയാണുണ്ടായതു്.

---

# അദ്ധ്യായം 5.

## വേദസാക്ഷികിരീടം.

പെരുവിളയിൽ ആരാച്ചാരുടേ വക പുരയിടത്തിലുള്ള തൊഴുപ്പുരയിലായിരുന്നു ദേവസഹായംപിള്ളയേ അധികദിവസവും താമസിപ്പിച്ചിരുന്നതു്. അത്ഭുതകൃത്യങ്ങളാലും ജ്ഞാനോപദേശങ്ങളാലും പൊതുജനവന്ദ്യനായ്ത്തീർന്നിരുന്ന അദ്ദേഹത്തിന്നു് അവിടെ ഒരുവിധം സ്വാതന്ത്ര്യമുണ്ടായിരുന്നു. ആതായതു്—അദ്ദേഹത്തെ കാണാൻ വരുന്നവരേ കൈക്കൂലിവാങ്ങിയും മററും പ്രവേശിപ്പിക്കയും ആഹാരക്രമങ്ങളിൽ ചില ഗുണകരമായ മാററം വരുത്തുകയും ചിലപ്പോഴെല്ലാം വിലങ്ങു് കാലിൽനിന്നു മാററി വിശ്രമം കൊടുക്കകയും ചെയ്തിരുന്നു. പെരുവിളയിൽ കൊണ്ടുചെന്നു് കഷ്ടപ്പെടുത്തി കൊന്നുകളയണമെന്നു് ആരാച്ചാരോടു ഏർപ്പാടുചെയ്തയച്ചിട്ടു് അവിടെ ഇപ്രകാരം പലവിധ സുഖസൌകര്യങ്ങളും ലഭിക്കുന്നുവെന്നറിഞ്ഞപ്പോൾ അധികാരികൾക്കും ബ്രാഹ്മണർക്കും സഹിക്കാൻപാടില്ലാത്ത കോപമുണ്ടായി. ഓരോ അവസരങ്ങളിൽ രാജസന്നിധിയിൽ ചെന്നു് കാര്യം മുഴുവനും മഹാരാജാവിനെ അറിയിച്ചിരുന്നു. ഒടുവിൽ മഹാരാജാവു് "ആരുവാമൊഴി കോട്ടവാതിലിന്നു സമീപം കൊണ്ടുചെന്നു് കാലിന്നും കൈയ്ക്കും വിലങ്ങുതറച്ചു് ആഹാരം കൊടുക്കാതെ തടവിൽ പാർപ്പിക്കണമെന്നും രാത്രിയും പകലും ഭടന്മാർ കാവലിരിക്കണമെന്നും യാതൊരു കാരണവശാലും ആരും അടുത്തുപോകുന്നതിന്നു് സമ്മതി

കരുതെന്നും കൽനമായ് ഉത്തരവിട്ടു. അതനുസരിച്ചു് ആദ്യമുണ്ടായിരുന്ന ഭടന്മാൎക്കു പകരം രണശൂരന്മാരായ ഏതാനും ഭടന്മാരെ പുത്തനായ് നിയമിച്ചു. അവർ അദ്ദേഹത്തെ കാൽനടയായ് ആരുവാമൊഴിയിൽ കൊണ്ടു ചെന്നു (17) ഒരു പൂവരശിന്റെ ചുവട്ടിൽ വിലങ്ങുതറച്ചു് ബലമായ് കെട്ടിവെച്ചു. കിടക്കാനും ഇരിക്കാനും നിവൃത്തിയില്ലാതിരുന്നതിനാലും, കാററും വെയിലും കൊള്ളാതിരിക്കാൻ ഒരു മറയില്ലാതിരുന്നതിനാലും ഭക്ഷ്യപേയങ്ങളായ് യാതൊന്നും ഭടന്മാർ കൊടുക്കാതിരുന്നതിനാലും അദ്ദേഹം അവിടെ അത്യന്തം സങ്കടമനുഭവിച്ചു. ഇങ്ങനെ ഏഷണിക്കാരായ ബ്രാഹ്മണരും കഠിനഹൃദയരായ ഭടന്മാരും അദ്ദേഹത്തെ അധികം കഷ്ടതപ്പെടുത്തുന്നതിനൊരുങ്ങി, എങ്കിലും ഒന്നുരണ്ടുദിവസം കഴിഞ്ഞപ്പോൾ അപ്രകാരമല്ല അവിടെ സംഭവിച്ചതു്.

ആരുവാമൊഴി, പാണ്ടിക്കും തിരുവിതാംകൂറിനുമിടക്കുള്ള ഒരു ചൗക്കസ്ഥലവും, അവിടങ്ങളിലേക്കു് ഗതാഗതത്തിനുള്ള ഏകമാൎഗ്ഗവും, അനേകായിരം ജനങ്ങൾക്കു ഉപകാരപ്രദമായ ഒരു അങ്ങാടിസ്ഥലവുമായിരുന്നു. കൂടാതെ വടക്കൻകുളം, തിരുനൽവേലി, തൂത്തുക്കുടി, മണപ്പാട്, മുതലായ സ്ഥലങ്ങളിലേക്കു് ഗതാഗതം ചെയ്തിരുന്ന ലക്ഷോപലക്ഷം ജനങ്ങളുടേ താവളസ്ഥലവുമായിരുന്നു. അതിനാൽ കാവൽക്കാരായ ഭടന്മാരെ വകവെയ്ക്കാതെ കൂട്ടംകൂട്ടമായ് ജനങ്ങൾ ദേവസഹായംപിള്ളയുടേ സമീപത്തുവന്നു് സംസാരിക്കുന്നതിനും അദ്ദേഹത്തെ ബഹുമാനിക്കുന്നതിനും മററും സൌകൎയ്യമുണ്ടായി. അതിശയകരമായ ശിക്ഷകളേയും സസന്തോഷം അനുഭവിക്കു

ന്നതുകണ്ടു് ജനങ്ങൾ അദ്ദേഹത്തെ വേദസാക്ഷിഎന്ന
നിലയിൽ വണങ്ങി നമസ്കരിച്ചിരുന്നു. കാലക്രമേണ
ജനങ്ങളുടെ ഭക്തിബഹുമാനങ്ങളും ദേവസഹായംപിള്ള
യുടെ സ്വഭാവാതീതമായ അത്ഭുതപ്രവൃത്തികളും, രോഗി
കൾ സുഖികളാകുന്നതും ചഞ്ചലപ്പെടുന്നവർ സമാധാന
ചിത്തരാകുന്നതും, കണ്ടു് അദ്ദേഹത്തെ സൂക്ഷിച്ചിരുന്ന ഭ
ടന്മാർ അനുകമ്പാലുക്കളായ്ത്തീൎന്നു്, പുണ്യപുരുഷനേ
കണ്ടു സംസാരിക്കാനും ആഹാരം കൊടുക്കാനും വരുന്ന
ജനങ്ങളെ തടസ്സം ചെയ്തിരുന്നില്ല. ഈ വിവരം ബ്രാഹ്മ
ണർ വീണ്ടും മഹാരാജാവിനെ അറിയിച്ചു. "മഹാരാ
ജാവേ! നീലകണ്ഠൻ ഭദ്രകാളി സേവകൊണ്ടു നടക്കുക
യാണു് അവന്റെ അടുത്തുകൂടുന്ന ജനങ്ങളേയെല്ലാം
കൈവശപ്പെടുത്തി അവന്റെ ഇഷ്ടമനുസരിച്ചു് പ്രവൃ
ത്തിപ്പിക്കയാണു്. മന്ത്രമുച്ചരിച്ചു് ബ്രാഹ്മണരേയും
രാജകുടുംബത്തേയും ശപിക്കുന്നു. ഭദ്രകാളിമന്ത്രമായിരി
ക്കണം, എന്തോ രഹസ്യമായ് ഉച്ചരിച്ചിട്ടു് രോഗിക
ളെ സുഖപ്പെടുത്തുന്നുമുണ്ടു്. രണ്ടുദിവസത്തിനുമുമ്പു്
ചത്ത ഒരാടുംകൊണ്ടു് ഒരിടയൻ അയാളുടെ അടുത്തു
വന്നു സംസാരിച്ചുകൊണ്ടു നിൽക്കുന്നതിനിടയ്ക്കു് ആ
ടു ജീവിച്ചു് കരഞ്ഞുംകൊണ്ടു് ഓടിപോലും, ഇവയെ
ല്ലാം ഭദ്രകാളി പ്രസാദമാണെങ്കിലും ജനങ്ങളെല്ലാം തെ
ററിദ്ധരിച്ചു് ക്രിസ്തുമതത്തിൽ ചേരുകയും നമ്മേ നിന്ദിക്ക
യും ചെയ്യുന്നു. നാം അവനെ വിലങ്ങുതറച്ചു് കാരാഗൃ
ഹത്തിൽ പാൎപ്പിച്ചു. എരുമപ്പുറത്തുകയററി ദിക്കുതോ
റും കൊണ്ടുചെന്നു് അടിച്ചപമാനിച്ചു. നല്ലമുളകരച്ചു്
കണ്ണു് മൂക്കു് വായു് മുതലായ ശരീരത്തിന്റെ എല്ലാഭാ

ഗങ്ങളിലും തേച്ചു. കരുഞ്ഞു രമുള്ളുകൊണ്ടടിച്ചു് കടുതത വെയിലിൽ പാറയിൽ കൊണ്ടിരുത്തി. ഒടുവിൽ ആഹാരം കൊടുക്കാതെ തടവിൽ പാപ്പിച്ചു. ഇതെല്ലാം സഹിച്ചു് ഇപ്പോഴും കല്ലുപോലെയിരിക്കണമെങ്കിൽ ഭഗ്ഗാഭഗവതിയുടേ അനുഗ്രഹം കൊണ്ടല്ലാതെ എങ്ങനെ സാധിക്കും. ഈ സൂത്രമൊന്നും ജനങ്ങളറിയുന്നില്ല. അവർ വിചാരിച്ചിട്ടുള്ളതെല്ലാം വേറെ വിധത്തിലാണു്. അവന്ന് ചില സമ്പ്രദായങ്ങളറിയാൻ പാടില്ലെങ്കിൽ ഇവിടുന്നു് രണ്ടുപ്രാവശ്യം കൊല്ലുന്നതിന്ന കല്പിച്ചിട്ടും അതു സാധിക്കാത്തതെന്തുകൊണ്ടു്. അതിനാൽ അവനെ ഇപ്പോഠം കൊന്നില്ലെങ്കിൽ അവൻേറ മതം ഈ നാട്ടിൽ മുഴുക്കേ വ്യാപിക്കുന്നതിന്നും ബ്രാഹ്മണശക്തിയും നമ്മുടേ മതവും നാമാവശേഷമായ്ത്തീരുന്നതിന്നമിടയാകും.'' എന്നു് ചില ബ്രാഹ്മണർ ബ്രാഹ്മണാധികാരത്തോടുക്രൂടി അറിയിച്ചു.

ബ്രാഹ്മണരുടെ കോപതാപ സൂചകമായ വാക്കകേട്ടു് ധീരനായ മഹാരാജാവിന്നുണ്ടായ കോപത്തിന്ന് അതിരില്ലായിരുന്നു. കോപംകൊണ്ടു്, ചീറവുന്ന സപ്പം പോലേ കണ്ണുരുട്ടി പല്ലുകടിച്ചു് ഇപ്രകാരം കല്പിച്ചു. "ഇപ്പോഠം തന്നെ നീലകണ്ടനേ ആരുമറിയാതേ (11) കാററാടി മലയിൽ കൊണ്ടുചെന്ന് വെടിവെച്ചു കൊല്ലട്ടേ,, ഇതുകേട്ടു് ബ്രാഹ്മണർ വളരേ സന്തോഷിച്ചു് മഹാരാജാവിനേ അനുഗ്രഹിച്ചിട്ടു് അചിരേണ ആരുവാമൊഴിയിൽ വന്നു് വിവരം മററുള്ളവരേ അറിയിക്കാതെ രണ്ടുമൂന്നുദിവസം കഴിച്ചുക്രൂട്ടി. പിന്നീടു് വെടിവെയ്ക്കു

ന്നതിനുള്ള സാമഗ്രികളും തയ്യാറാക്കി ദിവസവും നിശ്ച
യിച്ചു.

ഈ അവസരത്തിൽ ദേവസഹായംപിള്ളയുടെ ഭാ
ൎയ്യ പലസ്ഥലങ്ങളിലും അദ്ദേഹത്തെ അന്വേഷിച്ചു കാ
ണാതെ ഒടുവിൽ ആരുവാമൊഴിയിൽ കൊണ്ടുപോയിരി
ക്കുന്ന വിവരമറിഞ്ഞു് അവിടെ വന്നുചേൎന്നു. അപ്പോൾ
മരണവിധി ഉണ്ടായിട്ടുള്ള വൎത്തമാനം ആൎക്കുമറിയാൻ
സാധിച്ചിരുന്നില്ലെങ്കിലും ദേവസഹായംപിള്ള ദൈവാ
നുഗ്രഹത്താലറിഞ്ഞു കഴിഞ്ഞിരുന്നു. സ്ത്രീവ്രതമനുഷ്ഠി
ച്ചു് സൌന്ദൎയ്യാവശേഷയായ് തന്റെ മുമ്പിൽ വന്ന ഭാ
ൎയ്യയെകണ്ടപ്പോൾ അദ്ദേഹം വാവിട്ടു കരഞ്ഞുപോയി.
അവളും അപ്രകാരം ഏങ്ങിക്കരഞ്ഞു് അദ്ദേഹത്തിന്റെ
പാദങ്ങളിൽ മുട്ടുകുത്തിവീണു നമസ്കരിച്ചു. പിന്നീട്
ദേവസഹായംപിള്ള അവളെ പിടിച്ചെഴുന്നേല്പിച്ചു്
കണ്ണുനീർതുടച്ചു് ഗൽഗദസ്വരത്തിൽ ഇപ്രകാരം ഉപ
ദേശിച്ചു.

"നീ എന്നെ ഭൎത്താവായ് സ്വീകരിച്ചതിൽ നിന
ക്കു് ഉപദ്രവമല്ലാതെ യാതൊരു പ്രയോജനവുമുണ്ടായി
ട്ടില്ലെന്നു സങ്കടപ്പെടേണ്ട. എനിക്കുണ്ടാകുന്ന സമ്പത്തുക
ൾക്കും മഹിമകൾക്കും ഭാഗഭാക്കാകുന്നതുപോലെ ഉപദ്രവ
ങ്ങൾക്കും അവമാനങ്ങൾക്കും നീ ഭാഗഭാക്കായിരിക്കുന്നു.
ഇവയെ ക്ഷമയോടുകൂടി സ്വീകരിച്ചാൽ സ്വൎഗ്ഗഭാഗ്യ
ത്തിനും നീ ഭാഗഭാക്കാകും. നാം ഈ ലോകത്തിൽ എ
ത്രകാലം ജീവിച്ചിരുന്നാലും ഒരിക്കൽ അവശ്യം മരിക്കേ
ണ്ടവരാണു്. ഒരുത്തൻ തന്റെ രാജ്യത്തിനുവേണ്ടിയോ
ബന്ധുമിത്രങ്ങളുടെ ഗുണത്തിനായിട്ടോ, രാഷ്ട്രീയവും

ശാസ്ത്രീയവുമായ തത്വങ്ങളെ ഭൂമിയിൽ സ്ഥാപിക്കുന്ന തിനായിട്ടോ, തന്റെ മാനത്തെ സംരക്ഷിക്കുന്നതിനായിട്ടോ, അഥവാ രോഗാധീനനായിട്ടോ മരിച്ചു എന്നുവരാം. ഇവയുടെ ഉദ്ദേശവും ഫലവും ലോകാവസാനത്തോടുകൂടി നശിച്ചുപോകുന്നവമാത്രമാണ്. എന്നാൽ ലോകാവസാനത്തോളം നിലനിൽക്കുന്നതും നിത്യമായ് സ്വർഗ്ഗകാഹളം മുഴക്കിക്കൊണ്ടിരിക്കുന്നതും സച്ചിദാനന്ദ സ്വരൂപിയായ പരമ കർത്താവിനാൽ വിലമതിക്കപ്പെട്ടതുമായ 'ദൈവത്തോപ്രീതിയുള്ളമരണം' ഒന്നു മാത്രമേ ലോകത്തിൽ ശ്രേഷ്ഠമായിട്ടുള്ളു. അതിനാൽ ലോകജീവിതത്തെ ഇഷ്ടപ്പെടാതെ നിത്യജീവിതത്തിനുള്ള മാർഗ്ഗങ്ങളെ അന്വേഷിക്കുക. നീ അനുഭവിക്കാൻ പോകുന്ന സുഖം അനുഭവിച്ചിട്ടുള്ള ദുഃഖത്തിന്റെ തോതനുസരിച്ചിരിക്കും. ദുഃഖമനുഭവിക്കുന്ന ഹൃദയത്തിനല്ലാതെ സന്തോഷമനുഭവിക്കാൻ ഭാഗ്യമുണ്ടായിരിക്കയില്ല. ശിക്ഷ മാനസികവും ശാരീരികവുമെന്നു രണ്ടു വിധത്തിലുണ്ട്. മാനസികമായ ശിക്ഷയനുഭവിക്കാത്ത യാതൊരുത്തനും സ്വർഗ്ഗസമ്മാനം ലഭിക്കുന്നതല്ല. കഷ്ടാനുഭവങ്ങളാണ് രക്ഷക്കുള്ള മാർഗ്ഗം. സ്വർഗ്ഗമാർഗ്ഗമെന്നുപറയുന്നത് സ്വർണ്ണത്തെപ്പോലെ നമ്മെ അഗ്നിയിലിട്ട് ഉരുക്കി മാററുകൂട്ടുന്നതിന് തയ്യാറാക്കീട്ടുള്ള അഗ്നികുണ്ഡമാണ്. ഈ സ്വർഗ്ഗമാർഗ്ഗത്തിൽ തപിക്കാത്ത യാതൊരുവനും സ്വർഗ്ഗവാതിൽ കടന്ന് അനശ്വരമായ നിത്യഭാഗ്യം അനുഭവിക്കയില്ല. പരിഹാസങ്ങളെ ക്ഷമിക്കാൻ ശക്തിയില്ലാത്ത ഒരുവൻ സ്തുതിക്ക് പാത്രീഭവിക്കുന്നതെങ്ങനെ? സ്വർഗ്ഗവാതിൽവരെ ചെന്ന് ഒളിച്ചു പതുങ്ങി ലക്ഷ്യമില്ലാതെ

ദിവാസ്വപ്നംപോലെ സ്വൎഗ്ഗത്തെ ദൎശിച്ച മാത്രയിൽ വി
ഭ്രാന്തിമൂലം പുറന്തിരിഞ്ഞോടുന്ന ഒരുവന് നരകവാതിൽ
സുഗമ്യമായിരിക്കും. ഞാൻ താമസിയാതെ വാചാ
മഗോചരമായ പരമാനന്ദമനുഭവിക്കും. എന്തുകൊണ്ടെ
ന്നാൽ ലോകത്തിൽ ഇതിൽ കൂടുതലായ ദുഃഖം ഞാനനു
ഭവിക്കേണ്ടതായിട്ടില്ല. ഇരിട്ടിന്റെ കാഠിന്യം വിളക്കി
ന്റെ ശോഭയെ വൎദ്ധിപ്പിക്കാതിരിക്കയില്ലല്ലോ. സ്നേഹ
സമ്പൂൎണ്ണനായ ദൈവം എന്നെ വിളിക്കുന്നതിനു ദിവ
സം നിശ്ചയിച്ചുകഴിഞ്ഞു. ഈ സന്ദൎഭം കഴിഞ്ഞാൽ
നിനക്കു എന്നെ കാണുന്നതിന് സാധിക്കയില്ല. ഇനി
മേൽ നിനക്കു ഞാനുപദേശിക്കുന്ന ഒരു സന്ദൎഭവും
ഉണ്ടാകുകയില്ല. അതിനാൽ ഞാനിപ്പോൾ നിന്നോടു പ
റയുന്ന ഉപദേശങ്ങളെ നീ ഒരിക്കലും മറന്നുപോകരുത്
എന്റെ മരണശേഷം നീ ഈ നാട്ടിൽ താമസിക്കുകയാ
ണെങ്കിൽ ബന്ധുമിത്രങ്ങൾ നിനക്കു പലവിധത്തിലുള്ള
ആപത്തുകളുണ്ടാക്കാൻ ശ്രമിക്കും. അതിനാൽ നീ വട
ക്കൻകളത്തുചെന്നു താമസിച്ചു ജീവിതശേഷം കഴിച്ചു
കൂട്ടണം. അവിടെ നിന്നെ സൎവ്വശക്തനായ ദൈവം ര
ക്ഷിച്ചുകൊള്ളും. നമ്മുടെ ബന്ധുമിത്രങ്ങളെ ഉപേക്ഷി
ക്കേണ്ടതായ് വരുമല്ലോ എന്നു വിചാരിച്ചു സങ്കടപ്പെ
ടേണ്ട. പരമകൎത്താവു തന്നെ നമ്മുടെ സഹായിയും ബ
ന്ധുവുമായിരിക്കുന്നു. ദൈവത്തെക്കവിഞ്ഞുള്ള ഒരു ബ
ന്ധു മനുഷ്യനുണ്ടാകുകയില്ല. ആപത്തിൽ ബന്ധുവും, ദാരി
ദ്ര്യത്തിൽ ധനവും, മരണത്തിൽ ജീവനും, ക്ഷുത്പിപാ
സാദികളിൽ ദിവ്യാമൃതും, സന്താപത്തിൽ സന്തോഷവും,
രോഗാവസ്ഥയിൽ ആശ്വാസവും, ലൌകികവിഭ്രാന്തി

യിൽ സൗഖ്യാനസഞ്ജീവിയുമായിരിക്കുന്ന കൎത്താവിന്ന് നിന്റെ മനസ്സമാധാനത്തിന്ന് എന്തുതന്നെ ചെയ്യാൻ കഴിയുകയില്ല. ഞാനനുഭവിച്ച ഈ കഠിന പീഡകളിൽ സഹനശക്തിയും ശാന്തപ്രകൃതിയും തന്ന് എന്നെ രക്ഷിച്ചതുപോലെ ഈ മരണാവസരത്തിലും വിശ്വാസവൈകല്യത്താൽ ഭയന്ന് ഹൃദയചാഞ്ചല്യമുണ്ടാകാതിരിക്കുന്നതിന്നാവശ്യമുള്ള വരപ്രസാദത്താൽ മനസ്സിനെ പരിപാവനവും സൌശീല്യവുമാക്കിത്തീൎക്കുന്നതിന്ന് നീയും എനിക്കുവേണ്ടി പരമപിതാവിനോടു പ്രാൎത്ഥിക്കണം'' എന്നിപ്രകാരം ദേവസഹായംപിള്ള ഉപദേശിക്കുന്ന അവസരത്തിൽ അദ്ദേഹത്തിന്റെ ഭാൎയ്യ ചിന്താകുലയായ് ഏങ്ങി, ഏങ്ങിക്കരഞ്ഞു് സംസാരിക്കാൻ സാധിക്കാതെ മൌനമായ് നിന്നിരുന്നു. വീണ്ടും അദ്ദേഹം സ്നേഹത്തോടുകൂടി "നീ ഭയപ്പെടേണ്ട, കരുണാനിധിയായ കൎത്താവ് നിന്നെ രക്ഷിക്കും. അദ്ദേഹത്തിന്റെ അപരിമേയമായ കരുണയാൽ നാം രണ്ടുപേരും സ്വൎഗ്ഗത്തിൽ അന്യോന്യം ദൎശിച്ച് പരമപിതാവിന്റെ പാദാരവിന്ദങ്ങളെ ഒന്നിച്ചിരുന്നു സേവിക്കുന്ന കാലം വരും. അനശ്വരമായ സന്തോഷം അനുഭവിക്കുന്നതിന്ന് അവിടമാണ് ദൈവം നമുക്ക് ഒരുക്കി വെച്ചിട്ടുള്ളത്.''എന്നു പറഞ്ഞിട്ട് അവളെ അവിടവിട്ടും പൊയ്ക്കൊള്ളുന്നതിന്ന് ധൃതിപ്പെട്ടത്തി.

ദേവസഹായംപിള്ളയുടെ ഭാൎയ്യ പോയതിൽ പിന്നീട് മഹോദര രോഗത്താൽ ദേഹം മുഴുവൻ വികൃതമായ ഒരു സ്ത്രീയെ അവിടെ കൊണ്ടുവന്നു. ദേവസഹായംപിള്ള അവളുടെ അത്യാസന്നമായ മരണവേദനകണ്ടു്,

അവളിൽ അനുതാപം തോന്നി ദൈവത്തോടു പ്രാർത്ഥിച്ചു. പിന്നീട് അവളുടെ നെററിയിൽ കുരിശടയാളം വരച്ചിട്ട് ഇപ്രകാരം പറഞ്ഞു. "നിന്റെ വ്യാധി ദൈവാനുഗ്രഹത്താൽ തീർന്നിരിക്കുന്നു. ഇതിന്റെ കൃതജ്ഞതയ്ക്കായ് നീ സത്യദൈവത്തെ വിശ്വസിക്കയും ആരാധിക്കയും ചെയ്യണം,, എന്നു. അന്നുമുതൽ അവളുടെ ശരീരം അരോഗദൃഢഗാത്രമായ്ത്തീരുകയും അവൾ ക്രിസ്തുമതം സ്വീകരിച്ച് വളരെക്കാലം ജീവിച്ചിരിക്കയും ചെയ്തു. ഇവളെ കൂടാതെ മററനേകം രോഗികൾ അവിടെ കൂടിയിരുന്നു. അവരുടെ രോഗങ്ങളേയും ദൈവാനുഗ്രഹത്താൽ സുഖപ്പെടുത്തി. പിന്നീട് അദ്ദേഹത്തെ കാണുന്നതിനും ഉപദേശം കേൾക്കുന്നതിനും വന്നിരുന്ന ആളുകളോട്—നിങ്ങൾ ഇനിമേൽ ഇവിടെ ഇരിക്കേണ്ട ആവശ്യമില്ല. നാളെ ഇവിടെ ഒരു വിശേഷ സംഭവം നടക്കാൻ പോകുന്നു. ഇന്നും നാളെയും ദയവു ചെയ്തു നിങ്ങളാരും ഇവിടെ വരാതിരുന്നാൽ അതു വലിയ ഉപകാരമായിരിക്കും. അതിനാൽ ഇപ്പോൾ വേഗം നിങ്ങളുടെ വീടുകളിലേക്കു പൊയ്ക്കൊൾവിൻ. എന്നു പറഞ്ഞു അവരെ യാത്രയാക്കി. പിറേറദിവസം വെള്ളിയാഴ്ച കർത്താവിനാൽ അദ്ദേഹത്തിന്റെ മരണത്തിനു നിശ്ചയിക്കപ്പെട്ട ദിവസമായിരുന്നു. അന്ന് അദ്ദേഹത്തിന്റെ ജപധ്യാനാദികൾക്കു തടസ്ഥമുണ്ടാകത്തക്ക വിധത്തിൽ ജനങ്ങളുടെ ഉപദ്രവമുണ്ടായിരുന്നില്ല.

ദേവസഹായംപിള്ള ജ്ഞാനസ്നാനം കൈക്കൊണ്ടു ൭, വഷവും സത്യമത വിശ്വാസത്തെ പ്രതി കാരാഗൃഹവാസം അനുഭവിച്ചു തുടങ്ങീട്ട് ൪൦, ദിവസം കുറെ മൂന്നു

വർഷവും അദ്ദേഹം ജനിച്ചിട്ട് ൪൦, വയസ്സും തികയുന്ന ൯൨൭-ാമാണ്ടു മകരമാസം ൧൪-ാനു വെള്ളിയാഴ്ച അദ്ദേഹത്തിന്നു ലോകത്തിലുണ്ടായിരുന്ന ഭൌതികബന്ധത്തെ മാററി സ്വർഗ്ഗഭാഗ്യം കൊടുക്കുന്നതിന്ന് കത്താവു് നിശ്ചയിച്ചു. വെള്ളിയാഴ്ച കാലത്തു് അദ്ദേഹത്തിന്റെ ശത്രുവും വിശേഷ അധികാരങ്ങളോടുകൂടിയവനുമായ ബ്രാഹ്മണൻ (ഈയാൾ അധികാരികളിൽ ഒരു പ്രധാന ഉദ്യോഗസ്ഥനായിരുന്നു എന്ന് പഴയഗ്രന്ഥങ്ങളിൽ കാണുന്നു) വന്നു തടവിൽ ബന്ധിച്ചിരുന്ന പുണ്യപുരുഷനെ സമീപത്തു കൊണ്ടുവരുന്നതിന്നു ഏതാനും ഭൃത്യന്മാരെ അയച്ചു. അവർ അദ്ദേഹത്തിന്റെ സമീപത്തുവന്നു "നിങ്ങളെ മറെറാരു സ്ഥലത്തു കൊണ്ടുചെന്നു താമസിപ്പിക്കുന്നതിന്ന് മഹാരാജാവു് കല്പിച്ചിരിക്കുന്നു,, എന്നറിയിച്ചു. അതിന്ന് "വേദസാക്ഷിയായ ദേവസഹായംപിള്ള'' തന്റെ ആത്മാവു് ശരീരബന്ധത്തെ വിട്ടു പിരിയുന്നതിനുള്ള സമയം ആസന്നമായി, എന്ന് ദിവ്യശക്തികൊണ്ടറിഞ്ഞിട്ടു്, "നിങ്ങൾ രഹസ്യമായ് യാതൊന്നും പറയേണ്ട ആവശ്യമില്ല; എന്നെ എവിടെയ്ക്കാണു് കൊണ്ടുപോകുന്നതെന്ന് എനിക്ക് നല്ലവണ്ണമറിയാം അതിനാൽ വേഗം നമുക്കവിടെപ്പോകാം'' എന്നു പറഞ്ഞു് പുറത്തുവന്നു. ഈ അവസരത്തിൽ മുൻപറഞ്ഞ ബ്രാഹ്മണൻ കൊലയ്ക്കുവേണ്ടു സാമഗ്രികളോടുകൂടി ഏതാനും ഭടന്മാരെ കാററാടിമലയുടെ അടിവാരത്തിൽ ഉദ്ദിഷ്ടസ്ഥലത്തു ചെന്നു നില്ക്കുന്നതിന്നു ഏർപ്പാടുചെയ്തിരുന്നു.

പുറത്തുവന്ന ഉടൻ പുണ്യപുരുഷന്റേ നാലുവശത്തും ഭൃത്യന്മാർ വളഞ്ഞു. "വേഗം നടക്കു വേഗം നടക്കു" എന്നു പറഞ്ഞു് അടിച്ചു കൂട്ടിക്കൊണ്ടുപോകുമ്പോഴും കാലിൽ വിലങ്ങു തറച്ചിരുന്നതിനാൽ സാവധാനം നടക്കുന്നതിനേ സാധിച്ചിരുന്നുള്ളു. എന്നാൽ മനോവേദന കൂടാതെയും പ്രസന്നവദനനായും ആത്തിയോടുകൂടി പോകുന്നതുകണ്ടു് അവർ അത്ഭുതപരവശരായ്, ഇവന്റേ ധൈര്യം കണ്ടില്ലേ നാം ഇവനെ എന്തിനുകൊണ്ടു പോകുന്നു എന്നുള്ളതു് ഇവൻ ഇതുവരെ അറിഞ്ഞിട്ടില്ലെന്നു തോന്നുന്നു. എന്നും മററും ഓരോന്നു പറഞ്ഞു. ഇതെല്ലാം ദേവസഹായംപിള്ള കേട്ടിട്ടു് ഭൃത്യരോട് നിങ്ങൾ എന്നേ കൂട്ടിക്കൊണ്ടുപോകുന്നതെന്തിനാണെന്നു് എനിക്കറിയാം. വേറെയൊന്നിനുമല്ല. കൊല്ലുന്നതിനു തന്നെയാണ്". ഈ ദിവസം എന്നുണ്ടാകുമെന്നു ഞാൻ വളരെക്കാലം കൊണ്ടു് പ്രതീക്ഷിച്ചിരിക്കയായിരുന്നു, എന്നുപറഞ്ഞു. ഇതുകേട്ടപ്പോൾ ഭൃത്യന്മാർ ഈ രഹസ്യം നാമാരോടുമറിയിക്കാതിരിക്കേ ഇവൻ എങ്ങിനെ അറിഞ്ഞു എന്നു പറഞ്ഞു് വിസ്മയിച്ചു.

കാലിൽ വിലങ്ങോടുകൂടി വേഗം നടക്കുന്നില്ലെന്നു കണ്ടു് ഭൂമിയിൽ മലൎന്നുകിടക്കാൻ പറഞ്ഞു് കൈയിലും കാലിലും ബന്ധിച്ചിരുന്ന വിലങ്ങുകൾക്കകത്തുകൂടി ഒരു ബലമുള്ള കമ്പിട്ടു് തൂക്കി എടുത്തുകൊണ്ടുപോയി. ഇപ്രകാരം കാററാടി മലയുടേ അടിവാരത്തിൽ കൊണ്ടുചെല്ലുന്നതിനുമുമ്പു് അദ്ദേഹം ശരീരഭാരത്താൽ വിലങ്ങുകളുടേ സംഘൎഷണംകൊണ്ടു് കൈയിലും കാലിലുമുള്ള മാംസപേശികളും ഞരമ്പുകളും പൊട്ടിയുണ്ടായ അസഹ്യമായ

വേദന മുന്നനുഭവിച്ചതിന്റെ അവശിഷ്ടമായിട്ടേ കരുതിയുള്ളു.

ഉദ്ദിഷ്ടസ്ഥലത്തെത്തിയപ്പോൾ സിമോൻ എഴീച്ചു നിന്നു് ആയുധപാണികളായ ഭടന്മാരോട് "എന്റെ ആത്മാവു് സ്വർഗ്ഗം പ്രാപിക്കുന്നതിനു് യോഗ്യമായ സ്ഥലം ഇതുതന്നെയാണു്. അതിനാൽ ഇവിടെ കുറച്ചുസമയം ദൈവത്തെ പ്രാർത്ഥിക്കുന്നതിനു് അനുവാദം തരണം,, എന്നാവശ്യപ്പെട്ടു. അവരുടെ സമ്മതപ്രകാരം മുട്ടുകുത്തിനിന്നു് ഇപ്രകാരം പ്രാർത്ഥിച്ചു. സർവ്വേശ്വരാ! എന്റെ കർത്താവെ! ലോകത്തെ പിശാചിന്റെ അടിമത്വത്തിൽ നിന്നു രക്ഷിക്കുന്നതിനു് അവിടുന്നു മനുഷ്യനായവതരിക്കുന്നതിനും, ഛേദനാചാരമനുഷ്ഠിക്കുന്നതിനും, യൂദന്മാരുടേനിന്ദകളെ സഹിക്കുന്നതിനും ഗുരുദ്രോഹിയായ 'യൂദാസ്', എന്നവനാൽ കവിളിൽ ചുംബിച്ചു കാട്ടിക്കൊടുക്കപ്പെടുന്നതിനും, കയറുകളാൽ കെട്ടപ്പെട്ട് കുററമില്ലാത്ത ചെമ്മരിയാട്ടിൻ കുട്ടിയെപ്പോലെ ബലിക്കു് വിധിക്കപ്പെടുന്നതിനും,അന്നാസ് കയ്യേപ്പാ, പിലാത്തോസ് ഹേറോദോസ് എന്നിവരുടേ പക്കൽ കൂട്ടിക്കൊണ്ടു പോകപ്പെടുന്നതിനും, കള്ള സാക്ഷികളാൽ കുററം ചുമത്തപ്പെടുന്നതിനും തിരുകണ്ണത്തിൽ കൈകൾകൊണ്ടും തിരുമേനിയിൽ ചമ്മട്ടികൾകൊണ്ടും അടിക്കപ്പെടുന്നതിനും,തിരുമുഖത്തിൽ തുപ്പപ്പെടുന്നതിനും,തിരുമുഖം വസ്ത്രത്താൽ മൂടപ്പെടുന്നതിനും, തിരുതോളിൽ ഭാരമുള്ള സ്ലീവാമരം ചുമത്തി ഗാഗുൽത്താ മലവരെ കൂട്ടിക്കൊണ്ടു പോകപ്പെടുന്നതിനും, തിരുക്കുപ്പായം ഉരിയപ്പെടുന്നതിനും, ഇരുമ്പാണികളാൽ തറക്കപ്പെട്ട് രണ്ടു കള്ളന്മാരുടേ

മദ്ധ്യേ സ്ലീവായിൽ ഉയൎത്തി നാട്ടപ്പെടുന്നതിനും, മാംസ ത്തിന് കൈപ്പുകലൎന്ന പുളിച്ച മുന്തിരിങ്ങാച്ചാറായും ത രപ്പെടുന്നതിനും, തിരുവിലാവ് കുന്തത്താൽ കുത്തിത്തുറ ക്കപ്പെടുന്നതിനും, കൎത്താവേ! നീ തിരുമനസ്സായല്ലോ. പാപിയായിരിക്കുന്ന ഞാൻ ഇവയെല്ലാം ഭക്തിയോടുകൂ ടി ധ്യാനിക്കുന്നതിനു അനുഗ്രഹം ചെയ്തരുളേണമേ! നിന്റെ ഈ വിശുദ്ധ കഷ്ടാനുഭവങ്ങളേയും കുരിശുമരണ ത്തേയും കുറിച്ച് നരകവേദനയിൽ നിന്നകററി അടിയ നേ രക്ഷിക്കുന്നതിനും നിന്റെ വലതുവശത്തു തൂങ്ങിയ പശ്ചാത്താപക്കള്ളനു കൊടുത്തരുളിയ മോക്ഷഭാഗ്യ ത്തിൽ അടിയനേ പങ്കുകാരനാക്കുന്നതിനും കൎത്താവേ! എന്നോടു കൃപയായിരിക്കേണമേ! എന്റെ ഈശോയേ ഇതുവരേ അവിടുന്ന് എനിക്കു ചെയ്തിട്ടുള്ള നന്മ കൾ അപരിമേയങ്ങളായിരിക്കുന്നു. ഈ അവസര ത്തിലും അവിടുത്തേ വിശേഷ വരപ്രസാദം തന്നരുളേണ മെന്നു ഞാൻ പ്രാൎത്ഥിക്കുന്നു. കൎത്താവേ! അവിടുത്തേ ക്കു കാഴ്ചയായ് വെയ്ക്കുന്ന എന്റെ ഈ ശരീരത്തേയും ആത്മാവിനേയും കരുണയോടുകൂടി സ്വീകരിച്ച് അവി ടുത്തേ ഇഷ്ടമനുസരിച്ച് മരിക്കുന്നതിന് കൃപചെയ്യേ ണമേ''. എന്നു പ്രാൎത്ഥിച്ചു കണ്ണുകളേ മേലോട്ടു യൎത്തി നമസ്ക്കരിച്ചിട്ടു കുറച്ചുനേരം മൗനമായു നിന്നു. പിന്നീടു ഭടന്മാരോടു 'പ്രിയസ്നേഹിതന്മാരേ! ഞാൻ നിങ്ങളോടാവശ്യപ്പെട്ടകാൎയ്യം സഫലമായി. ഇ നി നിങ്ങളുടേ ഇഷ്ടംപോലേ പ്രവൃത്തിക്കാം, എന്നു പറഞ്ഞു.

വെള്ളിയാഴ്ച, സന്ധ്യയായതിൽ പിന്നീട് വേദ സാക്ഷിയെ ഒരു പൊക്കമുള്ള പാറയിൽ പിടിച്ചു കയററി മൂന്നു ഭടന്മാർ പാറയുടെ ചുവട്ടിൽ നിന്ന് മൂന്നുതോക്കുകളിൽ മരുന്നുനിറച്ച് വെടിവെച്ചു. മൂന്നുവെടികളും ലക്ഷ്യം തെററാതെ അദ്ദേഹത്തിൻെറ ദേഹത്തിൽ കൊണ്ട് അൽപ്രാണനായ് യേശുവേ!യേശുവേ!എന്നെരക്ഷിക്കണേ!പരിശുദ്ധമറിയേ! ലോകമാതാവേ!എന്നെ രക്ഷിക്കണേ! രക്ഷിക്കണേ! എന്ന് ദീനസ്വരത്തിൽ ഉച്ചരിച്ചിട്ട് പാറയുടെ ചുവട്ടിൽ വീണു. അപ്പോഴും ജീവനുണ്ടെന്നു കണ്ടു് ഭടന്മാർ രണ്ടു തോക്കുകൾ നിറച്ച് നെഞ്ചിനെ ലക്ഷ്യമാക്കി വീണ്ടും വെടിവെച്ചു. ഇവ വേദസാക്ഷിയുടെ ജീവിതായോധനത്തിൽ വിജയസൂചകമായും, അദ്ദേഹത്തിൻെറ സ്വർഗ്ഗയാത്രയിൽ ബഹുമാനസൂചകമായ് നടത്തിയ സൽക്കാരകർമ്മമായും പ്രശോഭിച്ചു. ഇപ്രകാരം വേദസാക്ഷിയായ ദേവസഹായംപിള്ള യേശു മിശിഹായുടെ ഛായയിൽ അഞ്ചു മുറിവുകളോടുകൂടി മഹനീയമായ വേദസാക്ഷി കിരീടം, സ്വീകരിച്ചു.

### അനന്തര സംഭവങ്ങൾ.

ദേവസഹായംപിള്ള മരിച്ചു എന്നറിഞ്ഞതിൽ പിന്നീട് തിരുശ്ശരീരത്തെ വിലങ്ങോടുകൂടി അവിടെ ഇട്ടുംവെച്ച് ഭടന്മാർ അവരവരുടെ വീടുകളിലേക്കു പോയി. അവർ പിറേറദിവസം കാലത്തുവന്ന് അദ്ദേഹത്തിൻെറ കരചരണങ്ങ

ളിലുണ്ടായിരുന്ന വിലങ്ങുകളെ അഴിച്ചു് തിരുശ്ശരീരത്തെ സംസ്കരിക്കാതെ സമീപത്തുണ്ടായിരുന്ന പാറക്കൂട്ടങ്ങളുടെ മറവിൽ ഉപേക്ഷിച്ചിട്ടുപോയി. ക്രിസ്ത്യാനികൾ വേദസാക്ഷി മരിച്ച വിവരമറിയാതെ അദ്ദേഹത്തെ വിലങ്ങു തറച്ചു് ബന്ധിച്ചിരുന്ന സ്ഥലത്തു കാണാത്തതിനാൽ വീണ്ടും എവിടെയാണു് കൊണ്ടുപോയിരിക്കുന്നതെന്നു് ഒന്നുരണ്ടുദിവസം അന്വേഷിച്ചു. ഒടുവിൽ ഭടന്മാരിൽ നിന്നു തന്നെ വിവരം മനസ്സിലാക്കി, പട്ടക്കാരെ അറിയിച്ചു. ബഃഫാദർ മധുരേന്ദ്രസ്വാമി അവർകൾ വേദസാക്ഷിയുടെ തിരുശ്ശരീരത്തെ തടസ്സമില്ലാതെ കൊണ്ടുവരുന്നതിന് ആരുവാമൊഴി ചൌക്ക കാവൽക്കാരിൽ പ്രധാനികൾക്കു് ഏതാനും സമ്മാനങ്ങളോടുകൂടി ചിലരെ പറഞ്ഞയച്ചു. കൊലയ്ക്കു് വിധിച്ചിട്ടുള്ളവരുടെ പ്രേതങ്ങളെ അന്യരാജ്യത്തിൽ കൊണ്ടുപോകുന്നതിന് രാജകല്പനയില്ലാതിരുന്നതിനാൽ ദേവസഹായംപിള്ളയുടെ തിരുശരീരത്തെ വടക്കൻകുളത്തു കൊണ്ടുപോകുന്നതിനു സ്വാമിയവർകളുടെ ഉദ്ദേശം അനുസരിച്ചു് സാധിച്ചില്ല. പിന്നീടു് കുറേ ദിവസം കഴിഞ്ഞു് കോട്ടാറുനിന്നും മധുര തിരുനൽവേലി മുതലായ സ്ഥലങ്ങളുമായി * "പൊതിമാട്ടി"ൽ കച്ചവടം നടത്തിയിരുന്ന ചില ക്രിസ്ത്യാനികൾ വേദസാക്ഷിയുടെ അസ്ഥികളെ രഹസ്യമായി എടുത്തു് കോട്ടാറു കൊണ്ടുപോയി. അതിന്നേ ആ അവസരത്തിൽ

* പൊതിമാട്ടു—മുൻകാലങ്ങളിൽ ഉണക്കമീൻ, തേങ്ങ, കരുപ്പുകട്ടി മുതലായവയെ ചാക്കുകളിൽ കെട്ടി കാളകളുടെ പുറത്തു കയറ്റിയായിരുന്നു പാണ്ടിയും തിരുവിതാംകൂറുംതമ്മിൽ കച്ചവടം നടത്തിയിരുന്നതു്. ഇതിന്ന് സാധാരണ തമിഴരുടെ ഇടയിൽ പൊതിമാട്ടു വ്യാപാരം, എന്നാണു് പറയുക പതിവു്.



ദേവസഹായം പിള്ളയുടെ ശരീരശേഷിപ്പുകൾ അടക്കം
ചെയ്തിട്ടുള്ള കോട്ടാറെ വലിയപള്ളി.

കോട്ടാറിടവക ഭരിച്ചിരുന്ന വൈദികൻ വാങ്ങിച്ച്, അവിടെ (12) വി: ഫ്രാൻസിസ് സേവ്യരെന്ന പുണ്യവാളന്റെ പേരിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള വലിയ പള്ളിയിൽ വലിയ പീഠത്തിൽ വളരേ വണക്കത്തോടുകൂടി അടക്കം ചെയ്തു. കൂടാതെ എത്രയും ബഹുമാനപ്പെട്ട കൊച്ചീ മെത്രാനവർകൾ ദേവസഹായംപിള്ളയുടെ സന്മാർഗ്ഗധീരതയും, സത്യവിശ്വാസസ്ഥിരതയും അറിഞ്ഞ്, അദ്ദേഹത്തിന്റെ വേദസാക്ഷിത്വത്തിന്റെ സ്തുതിക്കായിട്ട് തന്റെ രൂപതയിൽ തേദേയും (Tedeum) എന്ന തിരുസ്തോത്രസംഗീതം പാടി മെത്രാനടുത്ത 'പൊന്തിഫിക്കൽ, എന്ന വലിയ പാട്ടു കർബാന നടത്തി. കൂടാതെ അവിടെ കർബാനക്ക് കൂടിയിരുന്ന അസംഖ്യം ജനങ്ങളെ അദ്ദേഹം തന്നെ വിശുദ്ധവേദസാക്ഷിയുടെ പുണ്യപ്രവൃത്തികളെയും പരിശുദ്ധമരണത്തെയും പററി പ്രസംഗിച്ച് അറിയിച്ചു.

ദേവസഹായംപിള്ളയുടെ തിരുശ്ശേഷിപ്പുകൾ കോട്ടാററുകൊണ്ടുപോയ വിവരമറിഞ്ഞ്, ഏതാനും ക്രിസ്ത്യാനികൾ വടക്കൻകുളത്തു നിന്നു വന്ന് സിദ്ധന്റെ മൃതശരീരം കിടന്ന സ്ഥലത്ത് വല്ല അവശേഷവുമുണ്ടോ എന്നന്വേഷിച്ചു. എന്നാലവർക്ക് തിരുശ്ശേഷിപ്പുകളായിട്ട് യാതൊന്നും കിട്ടിയില്ല. പിന്നീട് വിശുദ്ധനെ ബന്ധിച്ചിരുന്ന വിലങ്ങുകളും അദ്ദേഹത്തിന്റെ തലപ്പാവും അവയെ സൂക്ഷിച്ചിരുന്ന ഭൃത്യന്മാർക്ക് പണം കൊടുത്തു വാങ്ങിച്ച് വടക്കൻകുളത്തു കൊണ്ടുപോയി. അവയെ ബ: ഫാദർ മധുരേന്ദ്രർ പള്ളിയിൽ ഭദ്രമായ് സൂക്ഷിച്ചു വെച്ചു (13)

## ഉപസംഹാരം

"മനുഷ്യർ പരിഷ്കാരത്തിൽ മുന്നോട്ടു കയറിക്കയറി വരുന്നുവെന്നു് അതീതകാലസ്ഥിതികളിൽ നിന്നു് നമുക്കു് നിഷ്പ്രയാസം മനസ്സിലാക്കാവുന്നതാണു്." ആഹാരം, വസ്ത്രം, ഗൃഹം, ഉപകരണം മുതലായ സർവസംപത്തുകളിലും പുരോഗമനം ചെയ്തുകൊണ്ടിരിക്കുന്ന കാലമാണിതു്. ശാസ്ത്രാഭ്യസനവും പുതിയ കണ്ടുപിടിത്തങ്ങളും ദിവസംതോറും വർദ്ധിച്ചുവരുന്നു. സൌന്ദര്യദായകങ്ങളായ സുഭഗവസ്തുക്കളും ദീർഘായുർപ്രദങ്ങളായ സഞ്ജീവികളും സ്വാതന്ത്ര്യജീവിതോപകാരപ്രദങ്ങളായ സുഗമമാർഗ്ഗങ്ങളും സമ്പാദിക്കുന്നതിന്നു് മനുഷ്യർ ആജീവനാന്തം കഷ്ടതകളനുഭവിക്കുന്നു. വികൃതരായു് ജീവിച്ചിരുന്ന മനുഷ്യർ സുന്ദരമൂർത്തികളായ്ത്തീർന്നു. ഗുഹാമാളങ്ങളിൽ താമസിച്ചു് കാററും വെയിലുമേററു് കഷ്ടപ്പെട്ടിരുന്നവർ മാളികകളിലും ഗോപുരങ്ങളിലും താമസിച്ചുതുടങ്ങി. മരവിരിയും കരിയിലയും ധരിച്ചിരുന്ന മനുഷ്യലോകം പട്ടുവസ്ത്രങ്ങളും തയ്യൽത്തരങ്ങളും സുലഭമായു് സമ്പാദിച്ചിരിക്കുന്നു. ഇങ്ങനെയൊക്കെയാണെങ്കിലും, മനുഷ്യർ യഥാർത്ഥമായ മനഃപരിഷ്കാരത്തിലും, ദുഃഖരഹിതമായ ജീവിതസമ്പാദനത്തിലും, മുന്നോട്ടുതന്നെയാണോ പോകുന്നതു് എന്നുള്ളതു് സംശയത്തിൽ തീർച്ചപ്പെടുത്തേണ്ടിയിരിക്കുന്നു.

സുഖമനുഭവിക്കുന്നതിന്നു് മനുഷ്യർ എത്രമാത്രം പ്രയാസപ്പെടുന്നുണ്ടോ അത്രയ്ക്കും ദുഃഖമാണു് അവരെ ബാധിച്ചുകൊണ്ടിരിക്കുന്നതു്. ലോകജീവിതത്തെപ്പററി

യുള്ള ചിന്ത മനുഷ്യൎക്കു ഇപ്പോഴിരിക്കുന്ന നിലയിൽ
നിന്നും ഭാവികാലങ്ങളിൽ വൎദ്ധിച്ചുവരാനാണു വഴിയുള്ള
തു്. അത്രയും അവൎക്കു പരലോകജീവിതത്തെപ്പററി
യുള്ള അന്വേഷണം കുറയുകയും, ആദൎശവൃത്തികളെല്ലാം
ലോകത്തെ സംബന്ധിച്ചവയായ്ത്തീരുകയും ചെയ്യും.
അതുകൊണ്ടാണു സന്മാൎഗ്ഗജീവിതപന്ഥാവു സുഗമമ
ല്ലാതെയും ജ്ഞാനോപദേശങ്ങൾ കൎണ്ണകഠോരങ്ങളായും
ഉത്തമ മതാന്തകരണം വൈഷമ്യമായും തീൎന്നിരിക്കുന്ന
തു്. സന്യാസജീവിതവും മതതീക്ഷ്ണതയും ആക്ഷേ
പാസ്പദമായും ദുർവൃത്തികളും ദുസ്വാതന്ത്ര്യവും മാനനീയ
മായും ലോകരംഗത്തിൽ സ്വതന്ത്ര്യനൃത്തം തുടങ്ങിയിരിക്കു
ന്ന ഇക്കാലത്തു് വിഭ്രാന്തചിത്തരായ ഓരോ വേഷധാരി
കൾ പ്രലപിക്കുന്ന വേദാന്തതത്വങ്ങളുടെ ന്യായാന്യാ
യങ്ങളെപ്പററി പൎയ്യവേക്ഷണം ചെയ്‌വാൻ എത്രയാളു
കളാണു ലോകത്തിലുള്ളതു്. മൃഗീയമായ അന്തകരണം
കൊണ്ടും മാമൂൽ വിശ്വാസംകൊണ്ടും മാത്രം ഒരു മത
ത്തെ അവലംബിച്ചു് രക്ഷാമാൎഗ്ഗത്തെപ്പററിയും വിശ്വാ
സ സത്യങ്ങളെക്കുറിച്ചും ചിന്തിക്കാതിരിക്കുന്നതു് വിവേ
കബുദ്ധിയുള്ള മനുഷ്യൎക്കു ഒരു വിധത്തിലും യോജിച്ച
തല്ലല്ലോ.

യാതൊരു മതത്തിലും വിശ്വാസമില്ലാതെ, കാണു
ന്നതും കേൾക്കുന്നതും ആക്ഷേപിച്ചു് പുറംകോടിയിൽ
തള്ളുന്ന ചിലർ മുൻപറഞ്ഞ യാതൊരിനത്തിലുമുൾപ്പെ
ടുന്നവരല്ല. അവരുടെ അന്ത്യവും അവൎക്കു നിശ്ചയ
മില്ല. ഭൂമിയിൽ ജനിക്കുന്നതും മണ്ണിന്നടിയിൽ നശിക്കു
ന്നതും മാത്രമേ അവൎക്കു നിശ്ചയമുള്ളു. ഏതുവിധത്തി

ലുള്ള ദുഷ്പ്രവൃത്തികൾ ചെയ്തും ഈ ലോകത്തിൽ സുഖ
മനുഭവിക്കണം, ഇവിടെ അനുഭവിക്കുന്ന സുഖംതന്നെ
യാണ് ആത്മാവെന്നൊന്നുണ്ടെങ്കിൽ പരലോകത്തിലും
അനുഭവിക്കാൻ പോകുന്നതു്, എന്നും മററുമായിരിക്കും
ഇക്കൂട്ടരുടെ ധാരണ. തന്റെ മനസ്സിനെ ലോകസുഖ
ങ്ങളിൽമാത്രം പരിശീലിപ്പിച്ചു്, ദുഃപ്രവൃത്തികളിലും
മൂഢവിശ്വാസങ്ങളിലുംനീന്തിക്കളിച്ചു്നില്ലുഞ്ഞം താന്തോ
ന്നികളായ് ജീവിതം കഴിച്ചുകൂട്ടുന്ന ഇക്കൂട്ടർ മനസ്സാക്ഷി
ക്കു വിപരീതമായ് പ്രവൃത്തിക്കാനിടവരുന്ന ചില സന്ദ
ർഭങ്ങളിൽഅനുഭവിക്കുന്ന അന്തർയുദ്ധങ്ങളിൽ തോൽവി
പററുകയാണെങ്കിൽ അതിൽനിന്നുണ്ടാകുന്ന മനോവേ
ദനയെ ഇല്ലാതെയാക്കുന്നതിന്ന് കുയുക്തികളും വിതണ്ഡാ
വാദങ്ങളും അന്വേഷിച്ച് ആ പ്രവൃത്തിയെ സാധൂക
രിക്കുന്നതിന്ന് ശ്രമിക്കുന്നു. ഈ വിതണ്ഡാവാദികൾ പാ
പപുണ്യങ്ങളെപ്പററി അറിയുന്നതിന്ന് ശ്രമിക്കാതെയും
സത്യമത വിശ്വാസങ്ങളെ സ്വീകരിക്കാതെയും, മനസ്സാ
ക്ഷിക്കുവിപരീതമായ് പ്രവൃത്തിക്കുന്നതുമാത്രമേ പാപ
മാകുകയുള്ളു, ഒന്നിനേയും പാപമെന്നു വിചാരിച്ചുപോ
കരുതു്, വിചാരിച്ചുപോയെങ്കിൽ അതു പാപം തന്നെ
യാണ് എന്നുംമററും പറഞ്ഞു് സാധുജനങ്ങളെ വഞ്ചി
ക്കാൻ തുടങ്ങും.

പ്രിയ വായനക്കാരേ! ഈ നശ്വരമായ ലോകമ
ല്ലാതെ അനശ്വരമായ ഒരു ലോകവും, ഈ നശ്വരമായ
ശരീരത്തിൽ സ്ഥിതിചെയ്യുന്ന അനശ്വരമായ ഒരാത്മാ
വുമുണ്ടെന്നു് അറിയുവിൻ—നമ്മെക്കാൾ ബുദ്ധിയിലും

വിശ്വാസത്തിലും മുന്നിട്ടുനിന്നിരുന്ന അനേകം പുണ്യ
പുരുഷന്മാർ വെട്ടിത്തെളിച്ചിട്ടുള്ള സുഗമമാർഗ്ഗം നമ്മുടെ
മുമ്പിലുണ്ട്. അതിൽക്കൂടി സ്വൈരഗമനം ചെയ്യുന്നതി
നുള്ള സ്വാതന്ത്ര്യവും വിവേകവും നമുക്കുണ്ടല്ലോ.
രാഷ്ട്രീയവും സാമുദായികവുമായ പല ഉൽകൃഷ്ട ലൗകി
ക ധർമ്മങ്ങൾക്കായി മനുഷ്യർ അവരുടെ ജീവനെ ബലി
കഴിക്കുന്നു. ലോകാവസാനംവരെ നീണ്ടുനില്ക്കുന്ന
ഇവരുടെ ധീരപ്രവൃത്തികൾ ഏററവും മഹനീയമായി
ട്ടുള്ളവ തന്നെയാണ്. ഇവരെ സ്തുതിക്കുന്നതിനും അനു
യായികളായ് വർത്തിക്കുന്നതിനും പലരും ഉണ്ടായി എ
ന്നുവരാം. അവരേർപ്പെടുത്തിട്ടുള്ള വ്യവസ്ഥാപിതങ്ങളും
അവർ ബുദ്ധിപൂർവം പറഞ്ഞിട്ടുള്ള ഓരോ ദീർഘദർശ
നങ്ങളും അനന്തരജീവികളായ സഹോദരങ്ങൾക്ക് പല
വിധത്തിലും ഉപകരിക്കുന്നവയായിരിക്കും. എന്നാൽ
ഇവ കായികവും ഗൈഹികവും രാഷ്ട്രീയവുമായ ജീവി
തോപായമാർഗ്ഗങ്ങളാകുന്നതിനാൽ ലോകത്തിന്റെ അ
ഥവാ ശരീരത്തിന്റെ നാശത്തോടുകൂടി അവയുടെ പ്ര
യോജനം നാമാവശേഷമായിത്തീരുന്നവ മാത്രമാകുന്നു.
പാണ്ഡിത്യവും പാമരത്വവും തമ്മിലുള്ള ഈ പോരാട്ടം
മനുഷ്യരെ കാര്യശേഷിയുള്ളവരാക്കിത്തീർക്കുന്നുവെങ്കിലും
പാണ്ഡിത്യം (വിജ്ഞാനം) മനുഷ്യരെ ഇഹലോകപര
മായ അനിത്യവാഞ്ഛയിൽ ബലാലാകർഷിക്കയാണ്
ചെയ്യുന്നത്. എങ്കിലും അവരുടേ പ്രവൃത്തികൾക്കൂന്നുകോ
ലായ് സ്ഥിതിചെയ്തിരുന്ന പരിപാവനമായ ഉദ്ദേശം
മാത്രം അവരുടെ പരലോകനന്മയ്ക്കുതകുമെന്നു നിശ്ചയി
ക്കാം. എന്നാൽ ജ്ഞാനവും അജ്ഞാനവും തമ്മിലുള്ള

പോരാട്ടം ലോകമഹിമയെ തൃണവല്ഗ്ഗണിക്കയും ബന്ധു
ജനങ്ങളേയും വേണ്ടിവന്നാൽ സ്വരാജ്യത്തെ തന്നെയും
ബലികഴിക്കയും ചെയ്യുന്നു. ജ്ഞാനമാർഗ്ഗത്തിൽ സ്വൈ
രസഞ്ചാരം ചെയ്യുന്നവർ ലോകത്തിന്റെ അന്തർഭാഗ
ത്തു സ്ഥിതിചെയ്യുന്ന അന്ധകാരത്തെ ജ്ഞാനദീപം ക
ത്തിച്ചു് ബഹിഷ്കരിക്കുന്നു. മനുഷ്യഹൃദയമാകുന്ന സാ
മ്രാജ്യത്തെ സാന്മാർഗ്ഗികവും സാത്വികവുമായ വ്യവ
സ്ഥാപിതങ്ങളാൽ രക്ഷിക്കുന്നു. അവരുടെ ആദർശം
ലോകത്തെക്കവിഞ്ഞുള്ളതും അവരുടെ ദീർഘദർശനങ്ങൾ
പരിശുദ്ധാത്രപിയുടെ പ്രേരണയാൽ പ്രവചിക്കപ്പെടുന്ന
വയും ആയിരിക്കും. ഇവരാണ് ദൈവത്തിനുവേണ്ടി ജീ
വിക്കയും ദൈവത്തിനുവേണ്ടി മരിക്കയും ചെയ്യുന്നവർ.
ഇവരുടെ ചട്ടവട്ടങ്ങൾ പരലോക രാജാവിന്റെ ചട്ട പു
സ്തകത്തിൽ വിവരിക്കപ്പെട്ടിട്ടുള്ളവയും പരമാന്ത്യത്തിൽ
അവർക്കു് സമാധാനവും പരമാനന്ദവും പ്രദാനം ചെയ്യു
ന്നതിനു് സമ്പാദിച്ചു വെച്ചിട്ടുള്ള അമൂല്യ ധനമായ്
ശോഭിക്കയും ചെയ്യും. ലോകവും അതിലുള്ള ജീവി
കളും നശിക്കും എന്നാൽ അവരുടെ കീർത്തി അനശ്വര
മായ് പരിമളം വീശിക്കൊണ്ടിരിക്കും. ലോകം നിന്ദി
ക്കും. എന്നാൽ പരലോക രാജാവു് അവരെ ഉയർത്തും.
ഓരോ രോമദ്വാരംവഴി ലോകത്തിലുള്ള അരിഷ്ടതകൾ
അവരുടെ അകത്തു പ്രവേശിക്കും, എന്നാൽ അവയെ
ഈശ്വരദീപ്തി നിർമ്മൂലമാക്കും. ബാഹ്യപരിഷ്കാരം
അവരെ ഉപേക്ഷിക്കും, എന്നാൽ അവർ ആത്മസൌന്ദ
ര്യം കണ്ടെത്തും. ഇവർ ലോകത്തിൽ ദുഃഖരഹിതമായ
ജീവിതവൃത്തിക്കുവേണ്ടി ക്ലേശിക്കയില്ല. എന്നാൽ ഇവ

രാണ് എപ്പോഴും സുഖവും സന്തോഷവും അനുഭവിച്ചു കൊണ്ടിരിക്കുന്നവർ.

വിജ്ഞാനവും പാമരത്വവും, ജ്ഞാനവും അജ്ഞാനവും, തമ്മിലുള്ള യുദ്ധം ഇരുകൂട്ടക്കാരും ലോകത്തെ കീഴടക്കുന്നതിന് പര്യാപ്തമാണ്. എന്നാൽ ആദ്യത്തെ കൂട്ടക്ക് വിജയഫലമായി ഈ ലോകം മാത്രമേ സ്വാധീനമാകുന്നുള്ളു. രണ്ടാമത്തെ കൂട്ടക്ക് പരലോകവും കൂടി സ്വാധീനമാകുന്നുണ്ട്. അജ്ഞാനാന്ധകാരത്തെ സമൂലം നശിപ്പിക്കുന്നതിന് യത്നിച്ച് വിജയം പ്രാപിച്ച വേദസാക്ഷിയായ ദേവസഹായംപിള്ള ഈ രണ്ടാമത്തെ വർഗ്ഗത്തിൽപ്പെട്ട ഒരാളാണെന്ന് നമുക്ക് എന്തുകൊണ്ട് പറയാൻ പാടില്ല. അദ്ദേഹത്തിൻെറ ഉപദേശവും ജീവിതോദ്ദേശസാഫല്യവും അജ്ഞാനമതത്തിൻെറ അധഃപതനത്തിന് പര്യാപ്തങ്ങളല്ലേ? അദ്ദേഹം നശ്വരമായ ഈ ലൗകികസുഖങ്ങളെ ആഗ്രഹിച്ചില്ല. അന്ധവിശ്വാസങ്ങളേയും സങ്കല്പദേവന്മാരെയും കരുതികഴിക്കുന്നതിന് മതിയാകുന്ന സാമഗ്രികളെ ശേഖരിച്ചു തന്നിട്ടുള്ള അദ്ദേഹത്തിൻെറ ജീവിതാദർശം നമ്മിലെത്രപേർക്കാണ് ഉപകാരപ്പെട്ടിട്ടുള്ളത്? സത്യമതവിശ്വാസ സ്ഥിരീകരണത്തിനായ് അദ്ദേഹത്തിൻെറ ശരീരത്തിൽ നിന്നു ചൊരിഞ്ഞ രക്തത്തെ വഹിക്കുന്ന അല്ലയോ കേരളഭൂമി! നീ ഇനിയും എത്ര അജ്ഞാനസന്തതികളേയാണ് നിൻെറ കുക്ഷിയിൽ വഹിച്ചുകൊണ്ടിരിക്കുന്നത്? അല്ലയോ! പ്രിയ വായനക്കാരേ നാം ദൈവത്തിന് കാഴ്ചവെയ്ക്കുന്നതിൽ ഏററവും ശ്രേഷ്ഠമായിട്ടുള്ളത് നമ്മുടെ ആത്മാവാണല്ലൊ. ദൈവവും അതുതന്നെയാണ്

നമ്മോടു ആവശ്യപ്പെടുന്നതു്. ശരീരത്തേ സ്വന്തമാക്കി ആത്മാവിനേ ദൈവത്തിനു സമൎപ്പിക്കാൻ നമുക്കു സാധിക്കുമോ? സാധിക്കയില്ല നിശ്ചയം തന്നേ. അതിനാൽ ആത്മാവോടുകൂടി നമ്മുടേശരീരവും ദൈവത്തിനു സമൎപ്പിക്കേണ്ടതാകുന്നു. വേദസാക്ഷിയായ ദേവസഹായംപിള്ള വെട്ടിത്തെളിച്ചിട്ടുള്ള സ്വൎഗ്ഗമാൎഗ്ഗത്തിൽ കൂടി എല്ലാവരും സധൈൎയ്യം യാത്ര ചെയ്യുവിൻ. അതു് നിങ്ങളേ നിത്യനാശത്തിൽ നിന്നു രക്ഷിക്കുന്നതും ദൈവകോപത്തേ ശമിപ്പിക്കുന്നതുമാകുന്നു. മാമൂൽ നടപടികളും അന്ധവിശ്വാസങ്ങളും ത്യജിച്ചു് വിശുദ്ധ വേദസാക്ഷിയേ അനുഗമിക്കുന്ന ഓരോരുത്തൎക്കും ബന്ധുമിത്രങ്ങളുടേ നിഷ്ഠുരമായ ഞെരുക്കങ്ങളും ക്ഷുത്പിപാസാദി ലൌകികോപദ്രവങ്ങളും സഹിക്കുന്നതിനു് വേണ്ട ആദ്ധ്യാത്മ ഗുണങ്ങൾ ദാനം ചെയ്തു് സൎവ്വ അജ്ഞാനികളേയും സത്യമാൎഗ്ഗത്തിൽ സുസ്ഥിരമായ് നയിക്കണമെന്നു് സൎവ്വശക്തനായ കൎത്താവിനോടു പ്രാൎത്ഥിച്ചുകൊള്ളുന്നു.

"സൎവ്വംതിരുഹൃദയസ്വാം"

—— 101 ——

## അനുബന്ധം.

൧. മരുതക്കുളങ്ങര—ഉത്തരതിരുവിതാംകൂറിൽ അഴീക്കൽ മുതൽ കായംകുളംവരേ മരുതക്കുളങ്ങര എന്നൊരു രാജ്യമുണ്ടായിരുന്നു. ൧൭൪൨-ൽ കായംകുളം രാജാവു് പിടിച്ചടക്കുന്നതുവരേ അതു് ഒരു സ്വതന്ത്രരാജ്യമായിരുന്നു. ഏകദേശം ൩൦൦ വർഷങ്ങൾക്കു് മുമ്പു് മരുതക്കുളങ്ങര നിന്നു് ഒരു പോററിയേ നട്ടാലംക്ഷേത്രം പൂജാധികാരിയായു് നിയമിച്ചിരുന്നു. അദ്ദേഹം ഒരു നായർ സ്ത്രീയേ വിവാഹം കഴിച്ചു് തന്റെ രാജ്യനാമം തന്നെ വീട്ടുപേരായു് സ്വീകരിച്ചു് അവിടെ താമസമുറപ്പിച്ചു. ഈ വംശത്തിലും ഈ ഭവനത്തിലും തന്നെയാണു് ദേവസഹായംപിള്ള ജനിച്ചു വളൎന്നിട്ടുള്ളതു്. ഈ ഭവനമിപ്പൊഴില്ലെങ്കിലും അതിന്റെ 'അടിവാനവും' മററു ചില ലക്ഷ്യങ്ങളും ഇപ്പോഴും കാണാവുന്നതാണു്.

൨. ഡിലനായി—മാൎത്താണ്ഡവൎമ്മ മഹാരാജാവിന്റേ ഭരണകാലത്തു് ൧൭൪൧ ആഗസ്റ്റിൽ ഡച്ചുകാരുമായു് കുളച്ചൽ വെച്ചു നടന്ന യുദ്ധത്തിൽ അവരേ തിരുവിതാംകൂർ സൈന്യം നിശ്ശേഷം തോല്പിച്ചു് ൨൪ പേരെ തടവുകാരായു് പിടിച്ചു. അവരിൽ പലരും അധികദിവസം കഴിയുന്നതിനു മുമ്പു് മരിച്ചുപോയി. ജീവിച്ചവരിൽ ചിലർ തിരുവിതാംകൂർ സൈന്യത്തിൽ ചേൎന്നു് മഹാരാജാവിനെ ഭക്തി ബഹുമാനപുരസ്സരം സേവിച്ചിരുന്നു. ഇവരിൽ ഡിലനായി എന്നും, ഡോണോ എന്നും,

രണ്ടുപേരാണ് പ്രധാനികളായിരുന്നതു്. ഡിലനായി യുടേ വിശ്വസ്തതയും യുദ്ധനിപുണതയും വിനയപൂർവ്വമായ പെരുമാററവും കണ്ടു് മാർത്താണ്ഡവർമ്മ മഹാരാജാവു് അദ്ദേഹത്തേ തിരുവിതാംകൂർ സൈന്യങ്ങൾക്കെല്ലാം നായകനായ് നിയമിച്ചു. ഇദ്ദേഹം ആദ്യമായ് നായർ സൈന്യങ്ങൾക്ക് പാശ്ചാത്യരീതിയിലുള്ള യുദ്ധക്രമങ്ങൾ പഠിപ്പിക്കയും പാശ്ചാത്യ യുദ്ധോപകരണങ്ങൾ വരുത്തി അവ ഉപയോഗിക്കേണ്ട ക്രമങ്ങൾ പരിശീലിപ്പിക്കയും തോക്കുകളും വെടിയുണ്ടകളും ഇവിടെത്തന്നെ ഉണ്ടാക്കുന്നതിന്ന് പല സൌകര്യങ്ങളുമേർപ്പെടുത്തുകയും ചെയ്തു. കൂടാതെ പത്മനാഭപുരത്തും ഉദയഗിരിയിലും രണ്ടു കൽക്കോട്ടകൾ പണിയിച്ചു. ഡിലനായി താമസിച്ചിരുന്നതും സൈന്യങ്ങളേ പാർപ്പിച്ചിരുന്നതും ഉദയഗിരിക്കോട്ടയിലാണു്. അവിടെ യുദ്ധോപകരണങ്ങൾ ഉണ്ടാക്കുന്നതിന്ന് ഒരു ഇരിമ്പു വ്യവസായ ശാലയും തനിക്കും തന്നേ സംബന്ധിച്ചവർക്കും ജപധ്യാനാദികൾ നടത്തുന്നതിന്ന് ഒരു പള്ളിയും പണിയിച്ചു. ഈ പള്ളിയേ മേൽപുരയില്ലാതേ ഇപ്പൊഴും ഗവർമ്മെൻറിൽ നിന്നു സംരക്ഷിച്ചുവരുന്നു. ഇതിലാണ് ഡിലനായിയുടേയും അദ്ദേഹത്തിൻേറ കുടുംബാംഗങ്ങളുടേയും മററു ചിലരുടേയും ശവക്കല്ലറകൾ സ്ഥിതിചെയ്യുന്നതു്.

ഡിലനായി ൩൭ വർഷം മഹാരാജാവിനേ ഭക്തിബഹുമാനപുരസ്സരം സേവിച്ചിട്ടു് ൬൨ വയസ്സും ൭ മാസവും തികയുന്ന ൯൫൨-ാമാണ്ട് മിഥുനമാസം ൧൭-ാനു- പരലോകപ്രാപ്തനായി. ചെറിയ കപ്പിത്താനെന്നു പറയു



ഉദയഗിരിയിൽ ഡിലനായിയുടെ ശവകുടീരം സ്ഥിതിചെയ്യുന്ന
മേൽപുരയില്ലാത്ത പഴയപള്ളി.



ഉദയഗിരിയിൽ പഴയപള്ളിക്കകത്തു സ്ഥിതിചെയ്യുന്ന
ഡിലനായിന്റെ ശവകുടീരം.

ന്ന ഡിലനായിയുടേ പുത്രൻ ൧൭൭൨-മാണ്ടു ഇടവമാസം ൨൨-ാംനു മരിച്ചു.

ഡിലനായിയുടേ ഭാര്യ മർക്കരിത്തേലാനോയി, ൧൭൯൨-ാമണ്ടു ചിങ്ങമാസം ൨൦-ാംനു മരിച്ചു.

ആണ്ടിലൊരിക്കൽ മിക്കേൽ മാലാഖായുടേ പെരുനാൾ ദിവസം ഈ ശവകുടീരങ്ങളേ പൂച്ചെടികളേക്കൊണ്ടും മററും വളരേ വിശേഷമായ് അലങ്കരിക്ക പതിവാണു. അന്നേദിവസം കത്തോലിക്കാ വൈദികൻ വന്നു തീർത്ഥജലം തളിച്ചു അവയേ ആശീർവ്വദിക്ക പതിവുണ്ടു.

൩. വടക്കൻകുളം. ഇതു ആരുവാമൊഴിയിൽ നിന്നു ൫ മൈൽ തെക്കുകിഴക്കു തിരുനൽവേലി ജില്ലയിൽ സ്ഥിതിചെയ്യുന്നു. ഇവിടത്തേ 'തിരുക്കുടുംബ, ദേവാലയം ആദ്യമായ് പണിയിച്ചതു ൧൭൯൫-ലാണു. അപ്പോൾ അതു ഓലക്കെട്ടിടം മാത്രമായിരുന്നു. പിന്നീടു ൧൮൦൫-ൽ ദേവസഹായംപിള്ളയുടേ കാലത്തു ബഹുമാനപ്പെട്ട പരഞ്ജ്യോതിനാഥസ്വാമി അവർകൾ ഈ ഓലക്കെട്ടിടം മാററി തൽസ്ഥാനത്തു കല്ലും മരവും കൊണ്ടു ഉറപ്പുള്ള ഒരു കെട്ടിടം പണിയിച്ചു. ഒടുവിൽ ൧൮൮൫-ൽ ഇപ്പോൾ കാണുന്ന മാതിരി വിചിത്രാകൃതിയിൽ പണികഴിപ്പിച്ചു. പള്ളിയുടേ പണി വിശേഷംകൊണ്ടും പരിശുദ്ധജനനിയുടേ പ്രത്യക്ഷ വരപ്രസാദങ്ങൾകൊണ്ടും ഇതു ദക്ഷിണ ഇൻഡ്യയിൽ പ്രഥമസ്ഥാനമർഹിക്കുന്നു.

ഇവിടെ പരിശുദ്ധ പരലോകമാതാവിന്റെ സ്വരൂപം വളരെക്കാലത്തിനുമുമ്പ് സ്ഥാപിച്ചിട്ടുള്ളതാണ്. ഈ തിരുസ്വരൂപം ഏററവും സൗന്ദര്യമുള്ളതും നെഞ്ചിൽ തൊഴുകൈയോടുകൂടി ജനങ്ങൾക്കഭിമുഖമായി സ്ഥിതി ചെയ്യുന്നതുമാകുന്നു. കൊല്ലവർഷം ൯൨൯- തുലാമാസം ൭-ാംതീയതി വെള്ളിയാഴ്ച തിരുനൽവേലി 'സത്യവാചകം' എന്ന ആളിന്റെ മകൻ സ്വരൂപത്തിന്റെ മുമ്പിൽ മുട്ടുകുത്തി പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ പെട്ടെന്ന് ഒരു ദിവ്യദർശനമുണ്ടായി. സ്വരൂപത്തിന്റെ മുഖത്തെ മേഘശകലംപോലെ ഒരു വസ്തു മറച്ചിരുന്നു. പ്രവാളസദൃശമായ ഗണ്ഡസ്ഥലങ്ങളിൽകൂടി കണ്ണുനീരൊലിക്കുന്നതായി കണ്ടു. നിവർന്നിരുന്ന ശിരസ്സ് ഒരുവശത്തോട്ട് സ്വല്പം ചരിഞ്ഞു് നെഞ്ചോടുചേർത്തു് തൊഴുതിരുന്ന കൈ വിരിച്ചു് ശിരസ്സിൽ താങ്ങിയിരുന്നു. ഈ ദിവ്യദർശനം കണ്ടു് ജനങ്ങൾ ഭയപരവശരായി ഓടിച്ചെന്നു്, അക്കാലത്തു് ഉപദേശിയായിരുന്ന വ്യാകപ്പാപിള്ളയോടറിയിച്ചു അദ്ദേഹവും മുൻപറഞ്ഞ കാഴ്ചകളെല്ലാം കണ്ടു് എന്തുചെയ്യണമെന്നറിയാൻ പാടില്ലാതെ അമ്പരന്നു നിന്നുപോയി. ഈ അവസരത്തിൽ 'ഫെൻ്ടിക്കമ്മാൾ' എന്നൊരു യൂറോപ്യൻസ്ത്രീ വടക്കൻകുളത്തു താമസിച്ചിരുന്നു. അവരോടു് ഈ വിവരം ചെന്നറിയിച്ചു. അവർ വന്നു് സ്വരൂപത്തിൽ മുൻപറഞ്ഞ മൂന്നുവിധ കാഴ്ചകളും മററു പുണ്യവാളന്മാരുടെ മുഖത്തിലുള്ള ദുഃഖഛായയും കണ്ടു് ആശ്ചര്യപ്പെട്ടു് ഇതു് അത്ഭുതകാഴ്ചതന്നെ എന്നു് എല്ലാവരേയും അറിയിച്ചു. പിന്നീടു് പള്ളിയിലുള്ള

വലിയ മണി അടിച്ചു് ഗ്രാമവാസികളെ വിളിച്ചുവരുത്തി. പരലോകമാതാസ്വരൂപത്തിന്റെ കൈകൾ വിരിച്ചു് ശിരസ്സു താങ്ങിയിരിക്കുന്നതും, കണ്ണുകളിൽനിന്നു് ധാര മുറിയാതെ കണ്ണുനീരൊലിക്കുന്നതും, മുഖപ്രസന്നത കുറഞ്ഞിരിക്കുന്നതും, കണ്ടു ഭ്രമിച്ചു് എല്ലാവരും വാവിട്ടു കരഞ്ഞുതുടങ്ങി. ഇതിനിടക്കു് ഒരുത്തൻ പീഠത്തിൽകയറി കണ്ണുനീർ തുടച്ചു നോക്കി, എന്നിട്ടും കണ്ണുനീർ ധാരമുറിയാതെ ഒഴുകുകതന്നെ ചെയ്യുന്നു. പിന്നീടു് പീഠത്തിൽ മെഴുകുതിരികൾ കത്തിച്ചു് എല്ലാവരും ഭക്തിപരവശരായി മുട്ടുകുത്തിയിരുന്നു് വിലാപസ്വരത്തിൽ "എന്റെ പിഴ, എന്റെ വലിയപിഴ" എന്നു പറഞ്ഞു് നെഞ്ചിലടിച്ചു് "പൊറുത്തരുളും കർത്താവേ" എന്ന ജപവും വളരെ ഭക്തിയോടുകൂടി പ്രാർത്ഥിച്ചു. പ്രാർത്ഥന അവസാനിച്ചപ്പോൾ ജനങ്ങൾ നോക്കിയിരിക്കവേതന്നെ ആ ദിവ്യദർശനം മറഞ്ഞു് പൂർവ്വസ്ഥിതിയിലായി. പിന്നീടു് എല്ലാവരും സന്തോഷിച്ചു് നന്ദിനമസ്കാരം കഴിഞ്ഞു് വീടുകളിലേക്കുപോയി. ഈ ദിവ്യസ്വരൂപം ഇന്നുവരെ ഏറ്റവും ശ്രേഷ്ഠമായ വിധത്തിൽ അലങ്കരിച്ചു് പൂജ്യമായ് വെച്ചിരിക്കുന്നു. ഇതിനെ ഓരോ വർഷവും ആഗസ്റ്റുമാസം ൧൫-ാം തിയ്യതി പരലോകമാതാ പെരുനാൾ ദിവസം വിശേഷ മാതിരിയിൽ അലങ്കരിച്ചിട്ടുള്ള രഥത്തിൽ സ്ഥാപിച്ചു് എഴുന്നെള്ളിക്കുക പതിവാകുന്നു.

൪. ഭദ്രകാളികോവിൽ— മരുതക്കുളങ്ങര വീട്ടുകാരുടേ കുടുംബദേവതയാണു് ഭദ്രകാളി. വീട്ടിനു തെക്കേതായ് ഭദ്രകാളികോവിൽ പണിയിച്ചു് ആരാധിച്ചു വന്നിരുന്നു. ദേവസഹായംപിള്ളയുടേ കാലത്തു് കാരണവർ അതിനെ പുത്തനായ് പണിയിച്ചു് ബിംബപ്രതിഷ്ഠക്കുള്ള സാമഗ്രികളെല്ലാം ശേഖരിച്ചു. ദേവസഹായംപിള്ള പറ

ഞ്ഞത്തു വകവെയ്ക്കാതെ ഉത്സവമാരംഭിച്ചതിനാൽ ബിംബപ്രതിഷ്ഠാവസരത്തിൽ നരരക്തപാനാസക്തയായ ഭദ്രകാളി കാരണവരെ രക്തം ഛർദ്ദിപ്പിച്ചു കൊന്നു. അതിനുശേഷം ദേവസഹായംപിള്ള അതികഠിനമായു് ശരീരോപദ്രവമനുഭവിക്കുന്തോറും കുടുംബത്തിൽ അന്തഃഛിദ്രങ്ങളും കഷ്ടാരിഷ്ടതകളും അകാലമരണവും വർദ്ധിച്ചുവന്നു. ഉടൻ പഴയവീടു പൊളിച്ചു് ആ പുരയിടത്തിൽതന്നെ കുറച്ചുകലേയായു് മാററിവെച്ചു. മരുതക്കുളങ്ങരക്കുടുംബത്തിൽ ഒരു ശാഖക്കാർ ഇപ്പൊഴും ഈ ഭവനത്തിൽ തന്നെയാണു് താമസിച്ചു വരുന്നതു്.

കാരണവരുടേ മരണശേഷം ഭദ്രകാളിക്കോവിലിൽ ബിംബപ്രതിഷ്ഠയോ പൂജാദികർമ്മങ്ങളോ യാതൊന്നും നടത്താതെ കുറച്ചുകാലം കോവിൽ അടച്ചുപൂട്ടി ഇട്ടിരുന്നു. അതോടുകൂടി അതു് ഇടിഞ്ഞുവീണു് നിലം പതിച്ചു. അവിടെ ഉണ്ടായിരുന്ന പലമാതിരിയിലുള്ള ശിലാബിംബങ്ങളും ശിലാശകലങ്ങളും ഒന്നിച്ചുകൂടി ഇപ്പോഴും 'മൺകട്ട'യായു് കിടക്കുന്നു. അനന്തരകാരണവന്മാർ പലരും അതിനെ നന്നാക്കാൻ ശ്രമിച്ചിട്ടുണ്ടെങ്കിലും ഇതേവരെ സാധിച്ചിട്ടില്ല.

൭. മേക്കോട്ടു് - ഇതു് തിരുവിതാംകോട്ടിനു് പടിഞ്ഞാറുവശത്തു് അമരാവതിക്കു് സമീപമുള്ള ഒരു ചെറിയ ഗ്രാമമാണു്. ദേവസഹായംപിള്ളയുടേ ഭാര്യവീടു് ഇവിടെയാണെന്നും അടുത്തകാലംവരേ അവരുടേ കുടുംബക്കാരുണ്ടായിരുന്നുവെന്നും ചിലർ പറയുന്നു. എന്നാൽ ഇതിനു വിശ്വാസയോഗ്യമായ യാതൊരു ലക്ഷ്യവുമില്ല.

൮. കുളമക്കാട്ടു് — തെക്കൻ മെയിൻറോഡിൽ തിരുവനന്തപുരത്തുനിന്നു് ൩൭-ാമത്തേ മൈൽകുററിക്കു സമീപമുള്ള പ്രദേശങ്ങൾക്കാണു് 'കുളമക്കാട്ടു്', എന്നു പറഞ്ഞുവരുന്നതു്. ഇതിനു പടിഞ്ഞാറുവശത്തായിട്ടാ



മരുതക്കുന്നര ഭദ്രകാളികാവിൽ.

കാറാടിമലയിൽ മരക്കരിഞ്ഞു സ്ഥാപിച്ചിട്ടുള്ള പാറമറവ്.

ണ് മണക്കര എന്ന ഗ്രാമം സ്ഥിതി ചെയ്യുന്നത്. അവിടെ ഒരുക്ഷേത്രവും അനവധി ബ്രാഹ്മണാലയങ്ങളും സ്ഥിതി ചെയ്തിരുന്ന ലക്ഷ്യം ഇപ്പോഴും കാണുന്നുണ്ട്. ചക്കാലനായന്മാരും ബ്രാഹ്മണരും കണ്ടു പരിഹസിക്കുന്നതിനായ് ഏതാനും ദിവസം ദേവസഹായംപിള്ളയെ മണക്കരയും ചുററുമുള്ള പ്രദേശങ്ങളിലും താമസിപ്പിച്ച് കഷ്ടപ്പെട്ടുത്തിയിരുന്നതായ് അവിടത്തുകാർ ഇപ്പോഴും പറഞ്ഞുവരുന്നുണ്ട്.

൭. ആരാച്ചാർ. ൭. പെരുവിള—തിരുവിതാംകൂറിൽ കൊലപ്പുള്ളികളെ തൂക്കുന്നതിന് പാണ്ടിപ്പിള്ളമാരിൽ (വെള്ളാളർ) ഒരു കുടുംബക്കാരെ നിയമിച്ചിട്ടുണ്ട്. ഇവരുടേ പൂർവ്വകുടുംബവും ഇപ്പോഴത്തെ താമസവും താമരകുളമാണ്. കുടുംബം മക്കവഴിയാണെങ്കിലും ആരാച്ചാർ ഉദ്യോഗം വഹിക്കുന്നത് മരുമക്കത്തായവഴിക്കാണ്. ഈ ഉദ്യോഗം വഹിക്കുന്നതിന് ഗവമ്മേൻറിൽ നിന്ന് ധാരാളം നിലം പുരയിടങ്ങൾ കരമൊഴിവായി വിട്ടുകൊടുത്തിട്ടുണ്ട്.

തെക്കൻ മെയിൻ റോഡിൽ തിരുവനന്തപുരത്തു നിന്ന് ൪൦-ാമത്തേ മൈലിൽ 'പാർവ്വതീപുരത്തിനടുത്താണ് പെരുവിളനഗരം സ്ഥിതി ചെയ്യുന്നത്. ഗവമ്മേൻറിൽ നിന്നു ആരാച്ചാർക്ക് വിട്ടുകൊടുത്തിട്ടുള്ള നിലം പുരയിടങ്ങളിൽ കുറേഭാഗം ഇവിടെക്കിടപ്പുണ്ട്. ഏകദേശം അര ഏക്കർ സ്ഥലം മാത്രമേ പുരയിടമായിട്ടുള്ളു. അവിടെ വളരെക്കാലത്തിനുമുമ്പ് ഒരു നെല്ലുപ്പുരയും തൊഴുപ്പുരയും പണിയിച്ചിട്ടുണ്ട്. ദേവസഹായംപിള്ളയുടേ കാലത്തു് ഈ തൊഴുപ്പുരയുടേ സമീപത്ത് ഒരു വേപ്പുമരം നിന്നിരുന്നു. അതിൻേറ ചുവട്ടിലാണ് അദ്ദേഹത്തെ വിലങ്ങുതറച്ച് തടവിൽ പാർപ്പിച്ചിരുന്നത്. ഈ

വേപ്പു പട്ടനിന്നിരുന്നുവെന്നും ദേവസഹായംപിള്ളയേ അതിന്റെ ചുവട്ടിൽ കൊണ്ടുചെന്നിരുത്തിയവുടൻ അതു് തളിൎത്തുപൂത്തുവെന്നും ഇപ്പോഴും ആരാച്ചാരുടേ കുടുംബക്കാർ പറയുന്നുണ്ടു്. ഏകദേശം ൩൦വൎഷത്തിനു മുമ്പു് ആ മരം താനെ വീണുപോകയും വീണ്ടും അതിന്റെ ചുവട്ടിൽ നിന്നു കിളകളുണ്ടായി ക്രമേണ അതൊരു വലിയ വൃക്ഷമായിത്തീരുകയും ചെയ്തു.

നാനാഭാഗങ്ങളിൽ നിന്നു് ക്രിസ്ത്യാനികൾ വന്നു് ദേവസഹായംപിള്ളയേ കെട്ടിവെച്ചിരുന്ന ആ വൃക്ഷത്തേ സന്ദൎശിക്കയും അതിൽ നിന്നു കുറേ ഇലയും പൂവും കായും കൊണ്ടുചെന്നു അത്ഭുതത്തിന്റെ ഓൎമ്മക്കായ് അവയേ സൂക്ഷിച്ചുവെയ്ക്കയും ചെയ്ക പതിവായിരുന്നു. കോട്ടാറുപള്ളിയിൽ പെരുനാളാരംഭിച്ചാൽ ഭക്തന്മാരായ ക്രിസ്ത്യാനികളുടേ പ്രാൎത്ഥനാദികളെക്കൊണ്ടും, ദേവസഹായംപിള്ളയുടേ കഷ്ടാനുഭവങ്ങളെപ്പററി എഴുതീട്ടുള്ള ഗ്രന്ഥങ്ങൾ വായിക്കുന്നതുകൊണ്ടും, കൎണ്ണാനന്ദകരവും ഹൃദയാവൎജ്ജകവുമായ സംഗീതധ്വനികൊണ്ടും, ആരാച്ചാരുടെ 'കുളം, ഉത്സവരംഗമായ് കഴിഞ്ഞുകൂടുക പതിവായിരുന്നു. ഇതു ൧൦൪൭-നിടക്കു ആരാച്ചാരായിരുന്ന മി: രാമനാഥപിള്ളക്കും കൂട്ടുകാർക്കും അസഹ്യമായിത്തോന്നി, ൧൦൬൭-ൽ ആ വേപ്പുമരത്തെ ഒരുത്തനു വിലക്കുകൊടുത്തു മുറിപ്പിച്ചു. വീണ്ടും അതിന്റെ ചുവട്ടിൽ നിന്നു് കിളകളുണ്ടായി വളരേ പുഷ്ടിയോടുകൂടി വളൎന്നുവന്നു. അതിനേയും വേരോടുകൂടി നശിപ്പിച്ചുകളഞ്ഞു. ദേവസഹായംപിള്ളയുടേ ഓൎമ്മക്കായ് ഇപ്പോൾ ആ സ്ഥലത്തു് ഒരു മരം വെച്ചുപിടിപ്പിക്കണമെന്നു ഇപ്പോഴത്തെ ആരാച്ചാൎക്കു ആഗ്രഹമുള്ളതായ് ഒരഭിപ്രായമുണ്ടു്.

ദേവസഹായംപിള്ളയുടേ കാലത്തു് ആരാച്ചാർക്കു് മക്കളില്ലായിരുന്നു. വേദസാക്ഷിയുടേ പ്രാർത്ഥനയുടേ ഫലമായ് ആരാച്ചാരുടേ ഭാര്യമാരിൽ ഒരുത്തി ഒരാൺ കുട്ടിയേ പ്രസവിച്ചു. ഇതിന്റെ നന്ദിക്കായ് ദേവസഹായംപിള്ളയിലുള്ള വിശ്വാസത്താൽ മുൻ പറഞ്ഞ വേപ്പുമരത്തെ യാതൊരു കേടുപാടുംകൂടാതെ സൂക്ഷിച്ചുവന്നിരുന്നു. കൂടാതേ കോട്ടാറു് വി: ശവരിയാർ പള്ളിയിൽ പെരുന്നാളാരംഭിച്ചാൽ ഒൻപതാം പെരുന്നാളിന്നു് അതാതുകാലങ്ങളിലെ ആരാച്ചാർ ആ വൃക്ഷത്തിന്റെ ചുവട്ടിൽവെച്ചു് ധർമ്മക്കഞ്ഞിയൊഴിക്ക പതിവായിരുന്നു. ഏതു കാലംമുതൽക്കാരംഭിച്ചുവെന്നറിയാൻ പാടില്ലെങ്കിലും ഏറിയകാലമായ് ഈ ഏർപ്പാടു നടന്നുവന്നിരുന്നതായും ൧൦൮൯-ൽ മി: രാമനാഥപിള്ള ആരാച്ചാരായപ്പോൾ ഇതു് അനാവശ്യച്ചെലവിന്നു് കാരണമാണെന്നുപറഞ്ഞു് നിറുത്തിയതായും കുടുംബാംഗങ്ങളിൽ നിന്നു മനസ്സിലാകുന്നു.

വ്യ. പുലിയൂർക്കുറിശ്ശി—ഇവിടെസാമാന്യംവിസ്താരവും ഉറപ്പുമുള്ള ഒരു പാറയുണ്ടു്. ഇതിന്റെ പടിഞ്ഞാറേച്ചരിവിലാണു് ദേവസഹായംപിള്ള മുട്ടുകൊണ്ടിടിച്ച കുഴി കാണുന്നതു്. ഇതിന്റെ വാവട്ടത്തിന്നു് ഏകദേശം ൧൪-അംഗുലം ചുററളവുണ്ടായിരിക്കും. ഏകദേശം ഒരടിതാഴ്ചയിൽചെന്നു് ൩-ഇഞ്ചു് ചുററളവുള്ള ഒരു ശാഖ കിഴക്കോട്ടുപോകുന്നുണ്ടു്. ഉദ്ദേശം ൫ അടിതാഴ്ചയിൽ ചെന്നു് പല ശാഖകൾ വളരേ താഴ്ചയിൽപോകുന്നുണ്ടു്. മുട്ടുകൊണ്ടിടിച്ചഭാഗം ശൂലപോലെ മൂന്നുവശങ്ങളിലായ് പിളർന്ന കൈമുട്ടിന്റെ ആകൃതിയിൽ മദ്ധ്യം പൊട്ടി കുഴിയുണ്ടായിരിക്കുന്നു. ഉദ്ദേശം ഏഴുപത്തുവർഷങ്ങൾക്കു മുമ്പുവരെ വെള്ളം പുറത്തു് ഒഴുകി പാഞ്ഞുകൊണ്ടിരു

ന്നതായ് പഴമപരിചയമുള്ളവർ പറയുന്നുണ്ട്. എട്ടു വർഷത്തിനു മുമ്പുവരെ എല്ലാ കാലങ്ങളിലും വെള്ളമുണ്ടാണ്ടായിരുന്നു. അതിൽ പിന്നീട് ചില ആണ്ടുകളിൽ ഉഷ്ണകാലമാകമ്പോഠം ഏതാനും മാസം വെള്ളമുണ്ടായിരിക്കുന്നില്ല. വെള്ളമൊലിച്ചു പുറത്തുപോകാതിരിക്കുന്നതിന്ന് ആ പാറയിൽ തന്നെ തൊട്ടിയുണ്ടാക്കീട്ടുണ്ട്. മഴവെള്ളം വീഴാതിരിക്കുന്നതിനും മററു വിധത്തിൽ വ്യത്തികേടാകാതിരിക്കുന്നതിനുമായി മേൽഭാഗം കല്ലുകൊണ്ടു് കെട്ടി മറച്ചിരിക്കുന്നു 'ദേവസഹായം കരുശുപള്ളി' എന്നു് എഴുതീട്ടുള്ള ഒരു കൽക്കരുശു് ഇതിനു സമീപം സ്ഥാപിച്ചിരിക്കുന്നു. ഇതു് സ്ഥാപിച്ചിട്ടുള്ളതേതുകാലത്താണെന്നറിയുന്നതിന്നു് തൽക്കാലം യാതൊരു നിവൃത്തിയുമില്ല. ൧൮൯൦-ാമാണ്ടിടക്കു് ബഹുമാനപ്പെട്ട, ഫാദർ ജോസഫ് അന്ത്രയാസ് മുൻ പറഞ്ഞ പാറ മുഴവനിലുമായ് പരിശുദ്ധ മിഖ്യേൽ മാലാഖായുടെ നാമത്തിൽ ഒരു ദേവാലയം സ്ഥാപിച്ചു.

ദേവസഹായംപിള്ള മുട്ടുകൊണ്ടിടിച്ച ഈ സ്ഥലത്തെപ്പററി പലരും പല വിധത്തിലുള്ള അഭിപ്രായങ്ങഠം പുറപ്പെടുവിക്കുന്നുണ്ട്. ഛ. ഭൂമിയുടെ അടയിൽ നിബ്ബാധം ഒഴുകിക്കൊണ്ടിരുന്ന ഉറവകഠം ശീതോഷ്ണസ്ഥിതി ഭേദങ്ങളാലും ഭൂകമ്പം അശനിപാതം മുതലായ പ്രകൃതിശക്തികളാലും മുകളിലോട്ടു് പ്രവഹിക്കുന്നതിനെളുപ്പമുണ്ടു്. അപ്രകാരം സംഭവിച്ചതായിരിക്കണം ഇതു്. അല്ലാതെ ഇതിനു ദിവ്യത്വം കല്പിക്കുന്നതു് അന്ധവിശ്വാസമാണു്".

൨. ദിവ്യശക്തികൊണ്ടു് പാറ പൊട്ടി വെള്ളമു ണ്ടായതാണെങ്കിൽ അതു ഒരു കാലത്തു വററിപോകാ വുന്നതല്ല. അതിനാൽ ഇതു പ്രകൃതി ശക്തികൊണ്ടു ണ്ടായിട്ടുള്ള ഒരു ഊററുമാത്രമാണ്.

൩. ഊററുകുഴിയിൽ പല ശാഖകളും ഉപശാഖ കളും കാണുന്നു. മുട്ടുകൊണ്ടിടിച്ചു കുഴിയുണ്ടായതാണെ ങ്കിൽ ഇപ്രകാരം ശാഖോപശാഖകൾ ഉണ്ടാകാൻ നിവൃ ത്തിയില്ല. അതിനാൽ ഇതു പ്രകൃതിശക്തി കൊണ്ടുണ്ടായ ഒരു ഊററാണ്. പാറകളിൽ പല സ്ഥലങ്ങളിലും ഇമ്മാതിരി ഊററുണ്ടാകുന്നതു് സഹജമാണ്.

ഈ ഊററ് ദേവസഹായംപിള്ള മുട്ടുകൊണ്ടിടി ച്ച് ഉണ്ടായിട്ടുള്ളതല്ലെന്നു സ്ഥാപിക്കുന്നതിനു പുറപ്പെ ടുവിച്ചിട്ടുള്ള ഈ മൂന്നു ഖണ്ഡനയുക്തികളും, യുക്തിക്കു യോജിച്ചതാണെങ്കിലും തൽക്കാലം നമുക്കിതു സ്വീകരി ക്കാതിരിക്കുന്നതിനു പല ന്യായങ്ങളുമുണ്ടു്.

പ്രകൃതിശക്തികൊണ്ടാണ് ഇപ്രകാരം പാറ പൊ ട്ടി വെള്ളമുണ്ടായതെങ്കിൽ ദേവസഹായംപിള്ളയുടെ കാലത്തിനു മുമ്പുതന്നെ അന്ധവിശ്വാസങ്ങളുടെ കേന്ദ്ര മായ ഹിന്ദുമതവിശ്വാസികൾ ഇതിനെ കൈവശപ്പെടു ത്തി ദിവ്യത്വം കല്പിച്ചു് ആരാധന നടത്തിത്തുടങ്ങുമായി രുന്നു. ഇതിന്റെ ഏററവും അടുത്തുകൂടിയാണ് തെക്കൻ മെയിൻ റോഡു് പോയിരുന്നതു്. ഏകദേശം ൫൦ വർഷ ങ്ങൾക്കു് മുമ്പു ഈ റോഡു അവിടെനിന്നു മാററുന്നതുവരേ ഇതിന്റെ ഒരു വശത്തുകൂടി എപ്പോഴും വെള്ളം ഊറി പ്പാഞ്ഞുകൊണ്ടിരുന്നുവെന്നു് ഇപ്പോഴും വൃദ്ധന്മാർ പറ യുന്നുണ്ടു്. ഇതു് എല്ലാവരും കണ്ടിരിക്കാനിടയുള്ള ഒരു

കാട്ടുയായതിനാൽ ഹിന്ദുക്കൾ അവിടെ അമ്പലം സ്ഥാപിച്ച് പൂജാദികർമ്മങ്ങൾ നടത്തുന്നതിന് ഏററവും ഉത്സുകരായ് പ്രയത്നിച്ചേന്നേ. നദികളുടേ ഉത്ഭവസ്ഥാനങ്ങളേയും വൃക്ഷങ്ങളേയും പർവ്വതങ്ങളേയും എന്നുവേണ്ട പ്രകൃതിയിൽ കാണുന്ന നിസ്സാര സംഭവങ്ങളേപ്പോലും ദിവ്യത്വം കല്പിച്ചാരാധിക്കുന്ന ഹിന്ദുക്കൾ ഈ ഉററിന്റെ മാഹാത്മ്യം കണ്ടു അതിന് ആരാധന സമർപ്പിക്കാതെ വിടുകയില്ല. മുൻ കാലങ്ങളിൽ ക്രിസ്ത്യാനികൾ ആരുംതന്നെ സമീപസ്ഥലങ്ങളിലുണ്ടായിരുന്നില്ല. ബ്രഹ്മപുരം ഉദയഗിരി പുലിയൂർക്കുറിച്ചി മുതലായ സ്ഥലങ്ങളിൽ ധാരാളം ഹിന്ദുക്കൾ താമസിച്ചിരുന്നു. ഇതിൻ സമീപമാണ് മേലാംകോട്ട് ഭഗവതിക്ഷേത്രവും സുബ്രഹ്മണ്യകോവിലും സ്ഥിതിചെയ്യുന്നത്. അതിനാൽ ഹിന്ദുക്കൾതന്നെ ഇതിനേ കൈവശപ്പെടുത്തി നിഷ്പ്രയാസം ഒരു പുണ്യസ്ഥലമായ് സ്വീകരിക്കുന്നതിനു പല സൌകര്യങ്ങളുമുണ്ടായിരുന്നു. എന്നാൽ അപ്രകാരം ചെയ്തിട്ടില്ല. ക്രിസ്ത്യാനികൾ ഹിന്ദുക്കളിൽനിന്നു കൈവശപ്പെടുത്തിയതാണെന്നു പറയാനും നിവൃത്തിയില്ല. എന്തുകൊണ്ടെന്നാൽ ഈ ഇടക്കാലത്താണ് ക്രിസ്ത്യാനികൾ അവിടെ ചെന്നു താമസമുറപ്പിച്ചിട്ടുള്ളത്. എന്നു മാത്രമല്ല പട്ടയകാലംവരെ ഈ പുരയിടം ഹിന്ദുക്കളുടേ കൈവശത്താണിരുന്നത്. അതിൽ പിന്നീട് ഉടമസ്ഥന്റെ സമ്മതപ്രകാരം "ദേവസഹായംപിള്ള പുരയിടം" എൻ ലക്ഷം തിരിച്ച് പള്ളിക്കാർ പട്ടയം വാങ്ങിച്ചു. പട്ടയകാലത്ത് അവിടെ ഒരു കുരിശു മാത്രമുണ്ടായിരുന്നു. അക്കാലത്ത് അവിടത്തെ ഹിന്ദുക്കൾ ദേവസഹായം

പിള്ളയെപ്പററി വലിയ കാൎയ്യമായ് വിചാരിക്കാതിരിക്കയും ഹിന്ദുക്കൾ അതിന്ന് ദിവ്യത്വം കല്പിച്ച് ആരാധന നടത്തുകയും ചെയ്തിരുന്നുവെങ്കിൽ ഒരു ഹിന്ദുവിൻേറ പുരയിടത്തിൽ കുരുശു സ്ഥാപിക്കുന്നതിന്ന് ക്രിസ്ത്യാനികളെ അനുവദിക്കയില്ലായിരുന്നു. കുറച്ചുകാലത്തിനു മുമ്പുവരെ കോട്ടാറ് പഞ്ചവങ്കാട്ട് മുതലായ സ്ഥലങ്ങളിൽ പെരുനാളാരംഭിക്കുമ്പോൾ ഈ പുരയിടത്തിൻേറ ഉടമൻ മണക്കരക്കാരനായ 'കൃഷ്ണം വക'ക്കാരൻ ധൎമ്മക്കഞ്ഞി ഒഴിക്ക പതിവുണ്ടായിരുന്നു. "മുട്ടിടിച്ചാൻപാറ" എന്നാണ് ഇപ്പോഴും അവിടത്തെ ഹിന്ദുക്കൾ ആ സ്ഥലത്തെപ്പററി പറഞ്ഞു വരുന്നത്. ഈ സംഗതികളാലോചിക്കുമ്പോൾ ഹിന്ദുക്കൾക്ക് അവിടെ യാതൊരവകാശവുമില്ലെന്ന് അവർ താനെ വിട്ടൊഴിഞ്ഞു മാറീട്ടുള്ളതായിട്ടാണ് മനസ്സിലാകുന്നത്.

സാധാരണ രണ്ടുപാറകൾ സന്ധിക്കുന്ന സ്ഥലങ്ങളിലും വലുതായ പാറവിടവുകളിലും ഇമ്മാതിരി ഊററുണ്ടാകുമെന്നുപറയുന്നതു വാസ്തവമാണ്. അവയെ ഹിന്ദുക്കളും ചിലപ്പോൾ ദിവ്യത്വംസങ്കല്പിച്ചു ആരാധിച്ചില്ലെന്നുവരാം. എന്നാൽ ഇതു രണ്ടുപാറകൾ സന്ധിക്കുന്ന സ്ഥലത്തിലല്ല കാണുന്നത്. ഒരു വലിയപാറയുടെ ചരിവിൽ ഭൂമിയുമായിട്ട് യാതൊരു സംബന്ധവുമില്ലാത്ത സ്ഥലത്താണ് ഈ ഊററ് സ്ഥിതിചെയ്യുന്നതു. ഇതു് പുത്തനായിട്ടാരു ചെന്നുനോക്കിയാലും ആശ്ചൎയ്യമുണ്ടാകാതിരിക്കയില്ല. അതിനാൽ ഇതിനെ ഹിന്ദുക്കൾ നിസ്സാരമായ് വിചാരിച്ച് ഉപേക്ഷിച്ചിരുന്നു, എന്നു വിചാരിക്കാനും നിവൃത്തിയില്ല. ഇക്കാരണങ്ങളാൽ ഇതു പ്രകൃതിശക്തികൊ

ണ്ടുണ്ടായിട്ടുള്ളതല്ല, ദൈവശക്തികൊണ്ടുണ്ടായിട്ടുള്ളതാണെന്നു് നിസ്സംശയം തീർച്ചപ്പെടുത്താം.

ഈ അട്ടത്തകാലത്തു് ഉഷ്ണകാലങ്ങളിൽ ചിലപ്പോൾ അവിടെ ജലം കണുന്നില്ലെന്നുള്ളതാണു് രണ്ടാമത്തെ കാരണം. ഇതും ക്രിസ്ത്യാനികൾക്കു് ഒരു കാരണമായു് സ്വീകരിക്കാൻ നിവൃത്തിയില്ല. ദേവസഹായംപിള്ളയുടെ ദാഹശമനത്തിന് ദൈവവരപ്രസാദത്താലുണ്ടായ ജലം ആവശ്യാനന്തരം വീണ്ടുമുണ്ടായിരിക്കണമെന്നു നിർബന്ധമില്ല. അദ്ദേഹത്തിന്റെ പ്രാർത്ഥനയുടെ ഫലമായു് പാറപൊട്ടി വെള്ളമുണ്ടാകുകയും ആ കുഴി ഇപ്പോഴും അതേ വിധത്തിൽ കാണപ്പെടുകയും ചെയ്യുന്നു എന്നുള്ളതുതന്നെ വിശ്വാസ സത്യത്തേ ഉറപ്പിക്കുന്നതിനു് മതിയായ ലക്ഷ്യമായിരിക്കുമ്പോൾ ഇത്രയും കാലം അതിൽ സമൃദ്ധിയായു് ജലമുണ്ടായിരുന്നതു് മൂഢാത്മാക്കളായ ഇവരേ വിശ്വസിപ്പിക്കുന്നതിനും സത്യമത രഹസ്യങ്ങളെ വെളിവാക്കുന്നതിനും ദയാനിധിയായ ഈശോമിശിഹാ കാണിച്ചിട്ടുള്ള ദിവ്യകാരുണ്യമല്ലാതേ മറെറന്താണു്?

നേറോ ചക്രവർത്തിയുടേ കാലത്തു് വി: പത്രോസിനേ മതദ്വേഷികളും പാഷണ്ഡന്മാരും നീചന്മാരുമായ കുററക്കാരോടൊന്നിച്ചു് കാരാഗൃഹത്തിലടച്ചിട്ടു് ചക്രവർത്തിയുടേ കല്പനപ്രകാരം വിഗ്രഹാരാധനക്കാരും മാന്ത്രികന്മാരുമായ ഭടന്മാർ വിശുദ്ധനേ ഏററവും ക്രൂരമായ വിധത്തിലുപദ്രവിച്ചു. എന്നാൽ വി: പത്രോസ് ഈശോമിശിഹാക്കു് സാക്ഷ്യം വഹിക്കുന്നതിനു് തടവിൽ കിടന്നു്, പരിശുദ്ധാത്മാവിയുടേ പ്രേരണയാൽ പ്രവചിക്കുന്ന ഓരോ വാക്കുകളും ശ്രവിച്ചപ്പോൾ ഭടന്മാരും കാ

രാഗ്ഗഹവാസികളും ദീപ്തിമത്തായ ദൈവസന്നിധിയി
ലെന്നോണം ഭയപരവശരായ്ത്തീന്നിരുന്നു. അങ്ങനേ
ഇരിക്കുമ്പോൾ ഒരു ദിവസം ഭടന്മാരിലും കുററക്കാരിലും
അനേകം ആളുകൾ വി: പത്രോസിൻെറ ഉപദേശമനു
സരിച്ച് സത്യമതം സ്വീകരിച്ചു. അവരേ ജ്ഞാനസ്നാ
നപ്പെടുത്തുന്നതിന് പാറാവുമുറിയിൽ വെള്ളമില്ലാതിരു
ന്നതിനാൽ വിശുദ്ധൻെറ പ്രാർത്ഥനയുടേ ഫലമായ് ഭൂമി
യിൽ നിന്നു് ഒരുറവപൊട്ടി നിരർഗ്ഗളം ജലം പ്രവഹി
ച്ചു. അതിൽ നിന്നു് ജലമെടുത്ത് വിശുദ്ധൻ അവരേ
ജ്ഞാനസ്നാനപ്പെടുത്തി. ഈ ഉറവിൽ നിന്നു് ൧൯-ാം ശ
താബ്ദം വരേ വെള്ളം ചാടിപ്പുറപ്പെട്ടുകൊണ്ടിരുന്നു. ഒരി
ക്കലും ഒടുങ്ങാത്ത ആ ജലപ്രവാഹത്തിൽ നിന്നു് തീർത്ഥ
യാത്രക്കാർ വെള്ളം കോരിക്കുടിച്ചുവന്നിരുന്നു.

൧൯-ാംശതാബ്ദംവരേ ഉണ്ടായിരുന്ന ഈ ജലപ്ര
വാഹം പിന്നീട് ഇല്ലാതെയായിരിക്കുന്നതുകണ്ടു് അതു്
പ്രകൃതിശക്തികൊണ്ടുണ്ടായതാണെന്നോ ദൈവശക്തി
കൊണ്ടുണ്ടായതല്ലെന്നോ ഏതു ചരിത്രകാരനാണു പറയു
ന്നതു്? ആരും പറയുന്നില്ല. അതിനാൽ ദൈവത്തിൻെറ
മാഹാത്മ്യവും അവിടുത്തെ കരുണയും എത്ര ത്താളമു
ണ്ടെന്നും ഏതേതവസരങ്ങളിൽ എവിടേ ഫലപ്പെട്ടു
മെന്നും ഈ നിസ്സാര മനുഷ്യവർഗ്ഗത്തിന്നു് അറിയാൻ
സാധിക്കയില്ലെന്നു് നല്ലവണ്ണം മനസ്സിലാക്കി വിശ്വാസ
ത്താൽ മനസ്സിനെ സുസ്ഥിരം നിലനിറുത്തുക. അതുതന്നെ
യാണു് രക്ഷക്കുള്ള ഏകമാർഗ്ഗം.

ദേവസഹായംപിള്ള മരിച്ച് അധികകാലം കഴി
യുന്നതിനു മുമ്പ് തമിഴിലെഴുതീട്ടുള്ള "ദേവസഹായം
പിള്ള നാടക" ത്തിൽ

"വാറാവഴിതന്നിലേ ചിരപാറാതന്നിലൂറം
നീരുണ്ണാവരം തന്തായുനൈസേവിത്തേൻ
കരങ്കുവിത്തേൻ,,

എന്നു ദേവസഹായംപിള്ള പ്രാൎത്ഥിക്കുന്നതായു ഒരു ഭാഗമുണ്ടു. 'വരുന്നവഴിക്കു പാറയിൽ നിന്നൂറിയ ജലം കുടിക്കുന്നതിന് അനുഗ്രഹിച്ച അവിടുത്തെ സേവിച്ച് ഇതാ ഞാൻ നമസ്കരിക്കുന്നു'. എന്നാണ് മുൻ പറഞ്ഞതിന്റെ അൎത്ഥം. ഇതിൽ നിന്ന് ദേവസഹായംപിള്ള അവിടെ വരുമ്പോഠം പാറയിൽ നിന്നു ജലം ഊറിപ്പാഞ്ഞുകൊണ്ടിരുന്നു, അതിനെയാണ് അദ്ദേഹം കോരിക്കുടിച്ചതു എന്നു അൎത്ഥം വരുന്നില്ല. പാറയിൽ നിന്നൂറിപ്പാഞ്ഞുകൊണ്ടിരുന്ന ജലമാണു കോരിക്കുടിച്ചതെങ്കിൽ 'അതിനു വരംതന്ന ദൈവത്തെ നമസ്കരിക്കുന്നു, എന്നു പറയേണ്ട ആവശ്യമില്ലായിരുന്നു. ദാഹശമനമാകുന്ന നിസ്സാര സംഗതിയിൽ തന്നേ അനുഗ്രഹിച്ചു എന്നുള്ളതല്ല: അവിടെ പ്രധാന സംഗതി. 'ദൈവശക്തിയാൽ പാറയിൽ നിന്നു ജലമുണ്ടായു തനിക്കു ദാഹശമനത്തിനുപകരിച്ചു. ഇങ്ങനെ അനുഗ്രഹിച്ച ദൈവത്തെ നമസ്കരിക്കുന്നു, എന്നാണു മുൻ പറഞ്ഞ പാട്ടിലെ പ്രധാന കാൎയ്യഭാഗം. ദേവസഹായംപിള്ളക്കു ദാഹത്തിനു വെള്ളം കൊടുക്കാതെ കൊല്ലണമെന്നുള്ള ഉദ്ദേശം ഭടന്മാൎക്കുണ്ടായിരുന്നിരിക്കയില്ല. അങ്ങനെയാണെങ്കിൽ അശുദ്ധജലം പോലും അവർ കൊടുക്കുകയില്ലായിരുന്നല്ലോ! ശുദ്ധജലം കൊണ്ടു കൊടുക്കുന്നതിനു മടിച്ചിട്ടു തല്ക്കാലം കിട്ടിയ വെള്ളം കൊടുത്തു കുടിക്കാൻ പറഞ്ഞു. അതു കുടിച്ചിട്ടും ദാഹം തീൎന്നില്ല.



കാററാട്ടിമല വലിയ പാറയും കൽക്കരിശും.

കുറച്ചുദൂരം ചെന്നപ്പോഠം വഴിയിൽ ഊറിപ്പാഞ്ഞിരുന്ന വെള്ളം കണ്ടു് തൃപ്തിയാകുംവണ്ണം കോരിക്കുടിച്ചു. എന്നാണെങ്കിൽ എത്ര അതികഠിനമായ ദാഹമുണ്ടായിരുന്നാലും അതിൻെറ ഉപശമനത്തെ വലിയ കാര്യമായ് വിചാരിച്ചു് "അതിനു വരം തന്ന ദൈവത്തെ സ്തുതിക്കുന്നു,, എന്നു പറയുന്നതു് ദേവസഹായംപിള്ളയുടെ കാര്യത്തിൽ യോജിപ്പില്ലാത്ത സംഗതിയാണു്.

൧൦. പൂവരശുമൂട്—തെക്കൻ മെയിൻറോഡിൽ തിരുവനന്തപുരത്തുനിന്നും ൩൭-ാമത്തെ മൈലിലാണു് ആരുവാമൊഴി സ്ഥിതിചെയ്യുന്നതു്. ഇപ്പോഴത്തെ ൩൦-ാമത്തെ മൈൽകുററിക്കു് സമീപമുണ്ടായിരുന്ന പൂവരശുമൂട്ടിലാണു് ദേവസഹായംപിള്ളയേ വിലങ്ങുതറച്ചു പാർപ്പിച്ചിരുന്നതു്. ആ പൂവരശു് ഇപ്പോഴില്ലെങ്കിലും അതിൻെറ സ്ഥാനത്തു് ഒരു 'വാരാച്ചി' മരം നില്ക്കുന്നുണ്ടു്. ഇപ്പോഠം അതിൻെറ ചുവട്ടിൽ ഒരു കൽക്കുരിശു സ്ഥാപിച്ചിട്ടുണ്ടു്. ഇതു് ഏതു കാലത്തു സ്ഥാപിച്ചിട്ടുള്ളതാണെന്നറിയുന്നതിനു് ഒരു ലക്ഷ്യവുമില്ല.

൧൧. കാററാടിമല. മുൻപറഞ്ഞ കുരിശ്ശിൻെറ മുക്കാൽമൈൽ തെക്കു മാറിയാണു് 'കാററാടിമല' സ്ഥിതിചെയ്യുന്നതു്. തെക്കൻതിരുവിതാംകൂറിൽ ക്രിസ്ത്യാനികഠംക്കു് സമാധാനമുണ്ടായതിൽ പിന്നീടു് അവിടെ പരിശുദ്ധ വ്യാകുലമാതാവിൻെറ പേരിൽ ഒരു പള്ളി സ്ഥാപിച്ചു. ദേവസഹായംപിള്ളയേ നിറുത്തി വെടിവെച്ച വലിയ പാറയിൽ ഒരു കൽക്കുരിശും ഉരുണ്ടുവീണ സ്ഥലത്തു് ഒരു മരക്കുരിശും സ്ഥാപിച്ചിരിക്കുന്നു. അവിടെ കൂടി കയറിത്താമസിച്ചുവരുന്ന വിശ്വാസികഠം ദിവസവും വിളക്കുവെച്ചു് ആരാധന നടത്തിവ

രുന്നു. ഇപ്പോഴും വ്യാകുലമാതാ പെരുന്നാൾ ദിവസവും
മററു ദിവസങ്ങളിലും വളരേ ദൂരത്തിൽനിന്നും ലക്ഷോപ
ലക്ഷം ജനങ്ങൾ വന്നു് ദേവസഹായംപിള്ളയുടേ മദ്ധ്യ
സ്ഥതയിൽ പല നന്മകളും സ്വീകരിച്ചുവരുന്നു. ദേവസ
ഹായംപിള്ളയേ കയററി നിറുത്തി വെടിവെച്ച പാറ
ഇപ്പോൾ കുരുശു സ്ഥാപിച്ചിരിക്കുന്ന വലിയ പാറയ
ല്ലെന്നും, അതു് ഇപ്പോൾ പള്ളിയിൽ പീഠം സ്ഥാപി
ച്ചിരിക്കുന്നതാണെന്നും, ഈ പാറയിൽ വെച്ചു് വെടിവെ
ച്ചുകൊന്നതിൽ പിന്നീടു് മൃതശരീരത്തേ കുഴെ മകളിലാ
യ് മരക്കുരുശു സ്ഥാപിച്ചിരിക്കുന്ന പാറമറവിൽ കൊ
ണ്ടുചെന്നിട്ടുവെന്നും വളരെ ലഘുവായ ഒരഭിപ്രായവ്യ
ത്യാസമുണ്ടു്. ഇതു് വാസ്തവമായിരിക്കാനാണു നിവൃത്തി
യുള്ളതു. എന്തുകൊണ്ടെന്നാൽ, ഇപ്പോൾ കൽക്കുരുശു
സ്ഥാപിച്ചിരിക്കുന്ന വലിയ പാറയിൽ സാധാരണ ഒരു
വനു് ഏണിയുടേ സഹായം കൂടാതേ കയറാൻ സാധി
ക്കയില്ല. എന്നാൽ ദേവസഹായംപിള്ള ദിവ്യശക്തി
കൊണ്ടു കയറി എന്നോ ഭടന്മാർ ഏണിവെച്ചുകൊടുത്തു
വെന്നോ പറയുന്നതിൽ അർത്ഥമില്ല. അതിനാൽ മുൻ
പറഞ്ഞ ചെറിയ പാറയിൽ നിറുത്തി വെടിവെച്ചു എ
ന്നു പറയുന്നതാണു് യുക്തിക്കു യോജിപ്പുള്ളതു്.

൧൨. കോട്ടാററുപള്ളി—ഇവിടെ വി: ഫ്രാൻസി
സ് സേവ്യരുടേ കാലത്തു് അദ്ദേഹം തന്നെ പണിയി
ച്ചിട്ടുള്ള ഒരു ചെറിയ പള്ളിയും അതിൽ പിന്നീടു് വി:
സേവ്യരുടേ നാമധേയത്തിൽ അതിവിചിത്രമായ് പ
ണിയിച്ചിട്ടുള്ള ഒരു വലിയ പള്ളിയുമുണ്ടു്.

ഇപ്പോളിരിക്കുന്ന വലിയ പള്ളിയുടേ സ്ഥാനത്ത് ദേവസഹായംപിള്ളയുടേ കാലത്തിനും വളരെമുമ്പ് ഓട്ടുകെട്ടിടമായ് ഒരു പള്ളി പണിയിച്ചിരുന്നു. ഇതിന്റെ അൾത്താരി (പീഠം) യിലാണു് ദേവസഹായംപിള്ളയുടേ തിരുശ്ശേഷിപ്പുകൾ അടക്കം ചെയ്തിരുന്നത്. പിന്നീട്ട് ഉദ്ദേശം ൯൦-വർഷങ്ങൾക്കു് മുമ്പ് ഈ പള്ളിയെ മാററി വിചിത്രാകൃതിയിൽ ഇപ്പോൾ കാണുന്നമാതിരി വലുതാക്കിപ്പണിയിച്ചു. ഇതോടുകൂടി അൾത്താരിയിൽ സ്ഥാപിച്ചിരുന്ന വേദസാക്ഷിയുടേ തിരുശ്ശേഷിപ്പുകൾ പള്ളിയുടേ അകത്തു് മദ്ധ്യത്തിലായി.

ആദ്യമായ് ക്രി.൧൯൩൬ ഏപ്രിൽ ൧൫-ാനു-ബുധനാഴ്ച, രാത്രി൯-മണിക്കു്, അക്കാലത്തു് കോട്ടാർ ഇടവക ഭരിച്ചിരുന്ന നിതാന്ത വന്ദ്യശ്രീ ഫാദർ ബർനാഡിൽ (Very Rev. Fr. Bernardine) അവർകളും മററു ഏതാനും വൈദികന്മാരും കൂടി വളരേ രഹസ്യമായ് വേദസാക്ഷിയുടേ തിരുശ്ശേഷിപ്പുകൾ അടക്കം ചെയ്തിരുന്ന സ്ഥലം തുറന്നു പരിശോധിച്ചു. മേൽവശത്തുകാണുന്ന കൽഫലക ഇളക്കിമാററി മൂന്നുനാലടി താഴ്ചയിൽ കുഴിച്ചുനോക്കി; അപ്പോൾ $3\frac{1}{2}$ അടി നീളവും $1\frac{3}{4}$ അടി വീതിയും 1- അടിഘനവുമുള്ള ഒരു കരിങ്കൽ ഫലക കണ്ടു, അതിനു ചുററും മണ്ണിളക്കി കുഴിച്ചുനോക്കിയപ്പോൾ അതു് ഒരു കൽതൊട്ടിയുടെ മുകളിലിരിക്കുന്നതായ് കണ്ടു. ആതൊട്ടി അടിവശത്തു് കരിങ്കല്ലും മുക്കാലടിപൊക്കത്തിൽ ചുടുകല്ലും ചുണ്ണാമ്പുംകൊണ്ടു് കെട്ടിയുണ്ടാക്കീട്ടുള്ളതായിരുന്നു. അതിനകത്തു് ഏകദേശം രണ്ടു് ഇടങ്ങഴി ചാമ്പൽ നിറത്തിലുള്ള പൊടിയും തലയോട്ടും മുട്ടിലുള്ള അസ്ഥികളും മററു ഏതാനും ചെറിയ അസ്ഥിക്കഷണ

ങ്ങളും, ഉണ്ടായിരുന്നു. ഈ ചാമ്പനിറത്തിലുള്ള പൊടി വേദസാക്ഷിയുടേ അസ്ഥികളേ സൂക്ഷിച്ചു് തൊട്ടിക്കകത്തു വെച്ചിരുന്ന മരപ്പെട്ടി ജീർണ്ണിച്ചതാണെന്നു് ഊഹിക്കപ്പെട്ടിരിക്കുന്നു. പിന്നീടു് മുൻകൂട്ടി തയാറാക്കിയിരുന്ന മരപ്പെട്ടിയിൽ മുൻപറഞ്ഞ സാമാനങ്ങളു ഇട്ടു് ഭദ്രമായ് അടച്ചു്, ഈ പെട്ടിയെ ഇരുമ്പുപ്പെട്ടിക്കകത്താക്കി പൂർവ്വസ്ഥാനത്തു് വളരേ പൂജ്യമായ് നിക്ഷേപിച്ചു. വേദസാക്ഷിയുടേ തിരുശ്ശേഷിപ്പുകൾ സൂക്ഷിക്കപ്പെട്ടിരുന്ന ഈ കല്ലറയിൽഅന്നു കണ്ട വിശേഷങ്ങളുടേ ഒരു വിവരണം എത്രയും ബഹുമാനപ്പെട്ട കൊല്ലം മെത്രാനച്ചനവർകളുടേ അരമനയിൽ സൂക്ഷിക്കപ്പെട്ടിരിക്കുന്നു.

൧൬. വടക്കൻകുളത്തു കൊണ്ടുപോയ വിലങ്ങുകളും തലപ്പാവും ബഃഫാദർ മധുരേന്ദ്രസ്വാമി അവർകൾ ഒരു കണ്ണാടിപ്പെട്ടിയിൽ വളരേ പൂജ്യമായ് സൂക്ഷിച്ചുവെച്ചു. ഈ അടുത്തകാലത്തു് വിലങ്ങുകളേ റോമിലേക്കു് കൊണ്ടുപോകുമ്പോൾ വഴിക്കുവെച്ചു് അവ നഷ്ടപ്പെട്ടുപോയതായറിയുന്നു. തലപ്പാവു് വെള്ളവരയുള്ള ചുവന്ന തുണിയാണു്. ഇതു് ഇപ്പൊഴും വടക്കൻകുളം പള്ളിയിൽ ചെന്നാൽ കാണാം.

ദേവസഹായംപിള്ളയുടെ ഭാര്യ —ദേവസഹായം പിള്ളയുടെ മരണശേഷം വടക്കൻകുളത്തുചെന്നു് ൧൮–വഷം പരിശുദ്ധമായ ജീവിതം കഴിച്ചുകൂട്ടി അവിടെവെച്ചുതന്നെ മരിച്ചു. ശവശരീരത്തെ വടക്കൻകുളം പള്ളിവക ശ്മശാനത്തു് അടക്കംചെയ്തു. ഒരു ശവകല്ലറയേ ലക്ഷ്യമാക്കി ഇതു് അവരുടേതാണെന്നു് അവിടത്തുകാർ പറയുന്നുണ്ടു്. എന്നാലതു ശരിയാണെന്നു വിശ്വസിക്കാൻതക്ക രേഖകളൊന്നുമില്ല.